# ക്ഷാത്രപ്രഭാവം

ഗദ്യനാടകം.

ഗ്രന്ഥകർത്രി

അമ്പാടി നാരായണിപ്പുതുവാരിസ്യാർ

കേരള സാഹിത്യ അക്കാദമി

പ്രസാധകൻ

കെ. പരമേശ്വരമേനോൻ.

# ക്ഷാത്രപ്രഭാവം

ഗദ്യനാടകം.

ഗ്രന്ഥകർത്രി

അമ്പാടി നാരായണിപ്പുതുവാരസ്യാർ



പ്രസാധകൻ

കെ. പരമേശ്വരമേനോൻ.

തൃശ്ശിവപേരൂർ
മംഗളോദയം പ്രസ്സിൽ
അച്ചടിച്ചത്

൧൧൦൭

വില ഉറുപ്പിക ൧

# വിജ്ഞാപനം.

---

‘ലക്ഷ്മീഭായി’ മുതലായ മാസികകളും, ‘അശോകൻ’ മുതലായ പുസ്തകങ്ങളും വായിച്ചിട്ടുള്ളവൎക്ക് ഈ ഗ്രന്ഥകർത്രിയെ പരിചയപ്പെടുത്തുവാൻ എന്റെ മാധ്യസ്ഥ്യം ആവശ്യമില്ലല്ലൊ. ഈഗ്രന്ഥത്തിന്റെ കയ്യെഴുത്തുപ്രതി മുഴുവൻ ഞാൻ സശ്രദ്ധം വായിക്കുകയും, വാക്യരചന ലിപിവിന്യാസം മുതലായവയിൽ അവിടവിടെക്കണ്ട നിസ്സാരങ്ങളായ ചില വൈലക്ഷണ്യങ്ങളേയും വൈരൂപ്യങ്ങളേയും തിരുത്തി വിദ്വത്സമ്മതമായ ഐകരൂപ്യം വരുത്തുകയും ചെയ്തിട്ടുണ്ട്.

മലയാളം, സംസ്കൃതം, ഇംഗ്ലീഷ്, ഹിന്ദി, ബങ്കാളി ഇന്ന് ഭാഷകളിൽ സാമാന്യം നല്ല പാണ്ഡിത്യമുള്ള ഈ സ്ത്രീരത്നത്തിന്റെ ഏതദ്വിഷയകമായ യത്നം ഒരു വിധം സഫലമായിട്ടുണ്ടെന്നാണ് എന്റെ അഭിപ്രായം.

സമുദായോന്നതിയെ കാംക്ഷിക്കുന്നവരും, മാതൃഭൂമിയെ സ്നേഹിക്കുന്നവരും ആയിത്തീരുവാനാഗ്രഹിക്കുന്ന യുവാക്കന്മാരും യുവതികളും ഈ ഗദ്യകാവ്യത്തെ കണ്ഠാഭരണമാക്കുന്നതു വളരെ ശ്രേയസ്കരമായിരിക്കും

“ക്ഷതാൽ കില ത്രായത ഇത്യുദഗ്രഃ
ക്ഷത്രസ്യ ശബ്ദോ ഭുവനേഷു രൂഢഃ,
രാജ്യേന കിം തദ്വിപരീതവൃത്തേഃ
പ്രാണൈരുപക്രോശമലീമസൈർവ്വാ”

എന്ന കാളിദാസമഹാകവിയുടെ പദ്യത്തിലെ ആശയത്തെ ഈ ഗദ്യനാടകം അനുപദം അനുകരിക്കയും സ്വാ

ഷ്ടമായി സമർത്ഥിക്കയും ചെയ്യുന്നുണ്ടു്. അതിനാൽ ഇതു വിദ്യാർത്ഥികൾക്കും, വിദ്വാന്മാൎക്കും ഒരുപോലെ പ്രിയവും, പത്ഥ്യവുമായ ഒരു സൽക്കാവ്യരത്നമാണെന്നു നിസ്സംശയം പറയാം.

"തം സന്തഃ ശ്രോതുമർഹന്തി
സദസദ്വ്യക്തിഹേതവഃ
ഹേമ്നഃ സംലക്ഷ്യതേ ഹ്യഗ്നൌ
വിശുദ്ധിഃ ശ്യാമികാപി വാ"

എന്ന ആപ്തവാക്യം അനുസരിച്ചു് ഇപ്പുസ്തകത്തെ ഞാൻ ഇതാ മഹാജനസമക്ഷം സമർപ്പിക്കുന്നു

എന്നു പ്രസാധകൻ.



# അവതാരിക.

---

ബങ്കാളിലെ സുപ്രസിദ്ധകവിയായിരുന്ന ദ്വിജേന്ദ്രലാലരായന്റെ പ്രഥമഗദ്യനാടകമാണു 'പ്രതാപസിംഹൻ' എന്ന ഗ്രന്ഥം. അതിന്റെ തർജ്ജമയായ ഹിന്ദിഗ്രന്ഥമാണു് ഈ പുസ്തകത്തിന്റെ മൂലം. ചില രംഗങ്ങളുടെ മുമ്പിൽ ചേർത്തിരുന്ന ഗാനങ്ങളൊഴികെ ഒന്നുംതന്നെ ഇതിൽ വിട്ടുകളഞ്ഞിട്ടില്ല. തർജ്ജമയിൽ കഴിയുന്നതും മൂലഗ്രന്ഥത്തെ അനുവർത്തിക്കുന്നതിനു മനസ്സിരുത്തിട്ടുണ്ടു്.

ഇഗ്രന്ഥത്തിന്റെ ആവിർഭാവത്തിനു മുമ്പുതന്നെ വിശ്വവിശ്രുതനായ രവീന്ദ്രനാഥടാഗോറിന്റെ അനുജൻ ജ്യോതിരിന്ദ്രനാഥടാഗോർ, പ്രതാപസിംഹന്റെ ചരിത്രത്തെ അടിസ്ഥാനപ്പെടുത്തി 'അശ്രുമതി' എന്നു പേരായ ഒരു നാടകം രചിച്ചിട്ടുണ്ടായിരുന്നു. ആ സ്ഥിതിക്കു പ്രതാപസിംഹനെ നായകനാക്കി ഇതിഹാസത്തിൽനിന്നു പ്രതിചലിക്കാതെതന്നെ മറ്റൊരു കൃതിയുണ്ടാക്കി ഖ്യാതി സമ്പാദിക്കുന്നതിനുദ്യമിക്കുന്നതു അത്യന്തം സാഹസമായ ഒരു കൃത്യമാണെന്നു വിശേഷിച്ചു പറയേണ്ട ആവശ്യമുണ്ടെന്നു തോന്നുന്നില്ല. എങ്കിലും ദ്വിജേന്ദ്രബാബുവിന്റെ യത്നം സഫലമായിയെന്നുതന്നെയല്ല ഇക്കൃതി 'അശ്രുമതി'യെക്കാൾ അധികം ജനരഞ്ജകമായിത്തീരുന്നതിനും സംഗതിവന്നു. ഉത്തമരീതിയിൽ രചിച്ചിട്ടുള്ള ഇപ്പൂർവ്വപരിചിതചരിത്രം കാണികളേയും വായനക്കാരേയും വശീകൃതന്മാരാക്കി തീർത്തു ചിരസ്ഥായിയായ യശസ്സു സമ്പാദിച്ചുവന്നു പറഞ്ഞാൽ തീർന്നല്ലോ.

ഈ നാടകത്തിൽ പ്രതാപസിംഹന്റെ ചരിത്രം ഇതിഹാസത്തിൽനിന്നു് അധികം വ്യതിചലിച്ചിട്ടില്ലെന്നുള്ളതു് ഇവിടെ പ്രസ്താവയോഗ്യമാണു്. ഇതിഹാസത്തെ

അവലംബിച്ചുതന്നെ ഗ്രന്ഥകാരൻ ഇക്കൃതിയെ ഇപ്രകാരം ഉജ്ജ്വലവും ഉൽകൃഷ്ടവുമാക്കി തീർത്തതിൽ അസാധാരണമായ രചനാനൈപുണ്യത്തെ പ്രകടിപ്പിച്ചിട്ടുണ്ട്. സുപരിചിതമായിരിക്കുന്ന അക്ബറുടെ ചരിത്രത്തിലുള്ള അനീതി — അതായതു് ഖുശരോജ് ഉത്സവം — ഘടിപ്പിച്ചിരിക്കുന്ന സമ്പ്രദായം നമ്മുടെ മനസ്സിൽ പ്രതിഷ്ഠിതമായിരിക്കുന്നു. തന്നിമിത്തം അസംഖ്യം കാണികളും വായനക്കാരും സംശയഗ്രസ്തന്മാരായിത്തീർന്നിട്ടുണ്ട്. അക്കാലത്തെ സംഭവങ്ങളെ നല്ലപോലെ പര്യാലോചന ചെയ്യുന്നപക്ഷം അക്ബറിന്റെ ചരിത്രത്തിലുള്ള ഇക്കളങ്കം വാസ്തവമല്ലെന്നു് ആരും ശങ്കിക്കയില്ല. ദ്വിജേന്ദ്രലാലബാബുവും ഈ വിഷയത്തെക്കുറിച്ച് അല്പമൊന്നു പ്രസ്താവിച്ചിട്ടില്ലെന്നില്ല. "ഞാൻ അക്ബർചക്രവർത്തിയുടെ ചരിത്രത്തെ അനുചിതമാകുംവണ്ണം വഷളാക്കിത്തീർത്തിട്ടുണ്ടെന്നു പലരും ആക്ഷേപിക്കുന്നുണ്ട്. പക്ഷേ ഞാൻ അതിനെ സ്വീകരിക്കുന്നില്ല. അക്ബറുടെ ചരിത്രത്തെക്കുറിച്ചുള്ള എന്റെ അഭിപ്രായം ഇപ്രകാരമാണ്. പണ്ഡിതനായ ബങ്കിംചന്ദ്രബാബുവും എന്റെ അഭിപ്രായത്തോടു യോജിച്ചിട്ടുണ്ട്." അക്ബർ ഉദാരമതിയും രാജനീതിനിപുണനായിരുന്നുവെങ്കിലും അദ്ദേഹം കാമക്രോധാദിരിപുക്കൾക്കു വശനായിരുന്നതുകൊണ്ടു ഖുശരോജ് ഉത്സവത്തിനു തുല്യം നീചവും നിന്ദ്യവുമായ കർമ്മങ്ങളെക്കൂടി ചെയ്തിരുന്നുവെന്നാണു ദ്വിജേന്ദ്രബാബുവിന്റെ അഭിപ്രായം. ഐതിഹാസികനാടകങ്ങളുടെയും ഉപന്യാസങ്ങളുടെയും കർത്താക്കൾ പ്രായേണ ഇതിഹാസങ്ങളിൽ പല അക്രമങ്ങളും ചെയ്യുവരുന്നുണ്ട്; ചിലർ മനോധർമ്മത്തെ യഥേഷ്ടം അയച്ചുവിടുന്നതുകൊണ്ടു സംഗതികൾ ഇതിഹാസത്തെ വിട്ട് അതിദൂരം പായുന്നു. ഇതിഹാസത്തിൽനിന്ന് അല്പമെങ്കിലും പരിവർത്തിക്കാതെ ഉൽകൃഷ്ടങ്ങളായ നാടകങ്ങളോ ഉപന്യാസങ്ങളോ രചിക്കുന്നതിനു സാധിക്കുകയില്ലെന്നുള്ളതു വാസ്തവം

തന്നെയാണ്. പ്രാചീനകവികളും നാടകപ്രണേതാക്കളും പ്രായേണ അപ്രകാരം ചെയ്തിട്ടുണ്ടെങ്കിലും അപ്പരിവർത്തനത്തിനൊരവധിയുണ്ട്. വിചാരവിചക്ഷണനായ ദ്വിജേന്ദ്രബാബു ഈ അവധിയെ ലംഘിക്കാതിരിക്കാൻ പ്രത്യേകം ദൃഷ്ടിവച്ചിട്ടുണ്ട്. പ്രതാപസിംഹൻ, മേവാഡ് പതനം, ദുർഗ്ഗാദാസൻ തുടങ്ങിയ കൃതികളിൽ അദ്ദേഹം ഇതിഹാസത്തെ കഴിയുന്നതും അനുവർത്തിച്ചിട്ടുണ്ട്. ഇതിഹാസം മൌനം ദീക്ഷിച്ചിരിക്കുന്ന സ്ഥാനങ്ങളിലും ഐതിഹാസികസംഭവങ്ങൾക്കു യാതൊരു ബാധയുമുണ്ടാകാത്ത ഘട്ടങ്ങളിലും മാത്രമേ അദ്ദേഹം തന്റെ കല്പനാശക്തിയെ ഉപയോഗിച്ചിട്ടുള്ളു.

പ്രസ്തുതനാടകത്തിൽ മെഹരുന്നീസയും ദൌലത്തുന്നീസയും കല്പിതപാത്രങ്ങളാണ്. ശക്തസിംഹൻ ഇതിഹാസപുരുഷൻ തന്നെയാണെങ്കിലും അദ്ദേഹത്തിന്റെ ചരിത്രത്തിൽ അധികഭാഗവും കല്പനാനിർമ്മിതമാണ്. അദ്ദേഹം പ്രതാപസിംഹന്റെ സഹോദരനായിരുന്നു. ഉദയസിംഹൻ തന്റെ പുത്രന്റെ ജാതകത്തിലെ ഭവിഷ്യൽഫലത്തെ വിശ്വസിച്ച് അദ്ദേഹത്തെ വധിക്കുന്നതിനു കല്പിച്ച സമയം ഗോവിന്ദസിംഹൻ ഇടയിൽ ചാടിവീണ് അദ്ദേഹത്തെ വധിപ്പിക്കാതെ തന്റെ പുത്രനു തുല്യം രക്ഷിച്ചുവന്നു. പ്രതാപസിംഹൻ സിംഹാസനാരോഹണം ചെയ്തശേഷം അനുജനെ ക്ഷണിച്ചുവരുത്തി തന്റെ സമീപം താമസിപ്പിച്ചു. ഒരു ദിവസം ശക്തസിംഹൻ ഭ്രാതാവിനോടു മത്സരിച്ചു അദ്ദേഹത്തെ ദ്വന്ദ്വയുദ്ധത്തിനു വിളിച്ചു. ഇരുവരും യുദ്ധത്തിനു തയ്യാറായപ്പോൾ അതിനു തടസ്സം ചെയ്യാനുദ്യമിച്ച രാണാവംശത്തിന്റെ ശുഭകാംക്ഷിയായ ഒരു ബ്രാഹ്മണനു മൃത്യുസംഭവിച്ചതുകൊണ്ടു റാണാ അനുജനെ രാജ്യഭ്രഷ്ടനാക്കി. തന്നിമിത്തം കോപാന്ധനായ അദ്ദേഹം മുഗളന്മാരുടെ പക്ഷത്തിൽ ചേർന്ന് റാണായോടെതിർത്തുവെങ്കിലും ഭ്രാതൃസ്നേഹപരവശനായിട്ട് അദ്ദേഹം രണ്ടു മുഗൾസേനാപ

തികളെ കൊന്നു പ്രാണസങ്കടത്തിലകപ്പെട്ടിരുന്ന ജ്യേഷ്ഠനെ രക്ഷിച്ചു. ഇതെല്ലാം ഇതിഹാസസംഭവങ്ങൾ തന്നെയാണ്. അദ്ദേഹത്തിന്റെ നാസ്തികത, കാരാഗാരത്തിൽനിന്നുള്ള മോചനം, യവനയുവതികളെ പാണിഗ്രഹണം, സലിമിനോടു പ്രതിക്രിയ ചെയ്തതിനുശേഷമുള്ള ആത്മഹത്യ എന്നിങ്ങനെയുള്ള സംഗതികളെല്ലാം വെറും കല്പനകൾ മാത്രമാണ്. അമരസിംഹനെ രക്ഷിക്കുന്ന സമയത്തു ലക്ഷ്മിക്കു ദേഹനാശം വന്നതും ഐതിഹാസികമല്ല. ഇവയെല്ലാം പ്രതാപസിംഹന്റെ ചരിത്രത്തെ ഉജ്ജ്വലിപ്പിക്കുന്നതിനുവേണ്ടി ചേർത്തിരിക്കുന്ന കൃത്രിമസംഗതികൾ മാത്രമാണ്. ദ്വിജേന്ദ്രബാബു പാമരലോകരഞ്ജനത്തിനുവേണ്ടി ഹാസ്യരസത്തെയോ, ശൃംഗാരരസത്തെയോ പ്രകടിപ്പിക്കുന്നതിനുള്ള സാമഗ്രിയെ ശേഖരിപ്പാൻ യത്നിച്ചിട്ടില്ല.

ഈ നാടകത്തിലെ അപ്രധാന പാത്രങ്ങളായ ജോശി, ലക്ഷ്മി, മെഹരുന്നിസ, ദൌലത്തുന്നിസ തുടങ്ങിയ സതീരത്നങ്ങളെ കുറിച്ചും രണ്ടുവാക്കു പറയുന്നതു കുറ്റം അനുചിതമായിരിക്കുകയില്ലെന്നു വിശ്വസിക്കുന്നു. വിവാഹത്തിന്റെ ഉദ്ദേശം വിഷയോപഭോഗമല്ല വിഷയസംഗപരിത്യാഗമാണെന്നു ശാസ്ത്രം ഉൽഘോഷിക്കുന്നതിനെ ഈ മഹതികൾ ദൃഷ്ടാന്തപ്പെടുത്തീട്ടുണ്ട്. ഇന്ദ്രിയപ്രീതിയെ അഭിലഷിക്കുന്നുണ്ടെങ്കിൽ വിവാഹം ചെയ്യുന്നതിനു വിരോധമില്ലെന്നേ വിധിയുള്ളു. വിവാഹം നിർബ്ബന്ധമല്ല, അനുവാദം മാത്രമാണ്. മോരുകൂടാതെ ഭക്ഷിക്കവയ്യെന്നു രോഗി ശഠിക്കുന്നപക്ഷം വൈദ്യൻ കാച്ചിക്കൂട്ടിക്കൊൾവാനനുവദിക്കുന്നതുപോലെയാണ്. ഇന്ദ്രിയപ്രീതി വരുത്തുന്നതുകൂടാതെയും ചില മഹത്കൃത്യങ്ങൾ വിവാഹംകൊണ്ടു സാധിപ്പാനുണ്ടെന്നുള്ള സംഗതി ആധുനികന്മാരായ ഹിന്ദുക്കൾ തീരെ വിസ്മരിക്കകകൊണ്ടു ശുദ്ധ പശുക്കളായിത്തീർന്നിട്ടു

ണ്ട്. പ്രഥമദൃഷ്ടിയിൽ നമ്മുടെ വർണ്ണാശ്രമധർമ്മങ്ങൾ വിഭിന്നങ്ങളാണെന്നു തോന്നുമെങ്കിലും മനനം ചെയ്യുമ്പോൾ അവയെല്ലാം ഒരേ ലക്ഷ്യത്തെ, അതായതു വിഷയോപഭോഗപരിത്യാഗത്തെയാണു നിർദ്ദേശിക്കുന്നതെന്നു മനസ്സിലാകും. പശു വയലിൽ കടക്കാതിരിപ്പാൻ വേലി കെട്ടിയിരിക്കുന്നതുപോലെ മനുഷ്യർ ദുർമ്മാർഗ്ഗത്തിൽ പ്രവേശിക്കാതിരിക്കുന്നതിനാണു ഗൃഹസ്ഥാശ്രമധർമ്മം വിധിച്ചിട്ടുള്ളതു്. ഗൃഹസ്ഥന്മാർ വിധിച്ചിരിക്കുന്ന കർമ്മങ്ങളുടെ ബാഹുല്യം, അവയെ വിധിപ്രകാരം അനുഷ്ഠിക്കുന്നതിനുള്ള ആയാസം, എന്നിവകളെക്കൊണ്ടു ബുദ്ധി മടുത്തു ക്ലേശിക്കുന്ന ജീവികൾ പ്രവൃത്തിമാർഗ്ഗത്തിൽനിന്നു നിവർത്തിക്കുന്നതിനിച്ഛിക്കുന്നു. ക്രമേണ 'കർമ്മസങ്കോചദ്വാരാ കർമ്മനിവൃത്തി' എന്നുള്ള പ്രമാണംകൊണ്ടു കർമ്മത്തിനു സങ്കോചം വരുത്തേണമെന്നുള്ള ഉദ്ദേശത്തോടുകൂടിയാണു കർമ്മയോഗം വിധിച്ചിരിക്കുന്നതെന്നു സ്പഷ്ടമാകുന്നുണ്ടു. മഹാ പതിവ്രതകളായ കുലാംഗനകളും പരമയോഗികളുടെ പ്രാപ്യസ്ഥാനമായ പരമപദത്തെത്തന്നെയാണു പ്രാപിക്കുന്നതു്. കരചരണാദ്യവയവയുക്തമായ ഒരു ശിലാപ്രതിമയെ ഫലാഭിസന്ധികൂടാതെ ഉപാസിക്കുന്നപക്ഷം നിരാകാരത്തെ സാക്ഷാല്ക്കരിക്കുന്നതിനു സാധിക്കുമെന്നുള്ള സിദ്ധാന്തത്തെ അടുത്തകാലത്തു ശ്രീരാമകൃഷ്ണപരമഹംസൻ മുതലായ പല പുണ്യശ്ലോകന്മാരുടേയും ചരിത്രം നമുക്കു് അനുഭവപ്പെടുത്തുന്നുണ്ടു. പരമഹംസന്റെ ഉപാസനാമൂർത്തി കാളീവിഗ്രഹമായിരുന്നു. അദ്ദേഹത്തിന്റെ പത്നി ശാരദാമണി ദേവി, ശുശ്രൂഷാദികളാകുന്ന കർമ്മയോഗംകൊണ്ടും തൈലധാരപോലെ അവിച്ഛിന്നസ്മരണമാകുന്ന ഭക്തിമാർഗ്ഗംകൊണ്ടും സ്വഭർത്താവാകുന്ന ഈശ്വരനെ ഉപാസിച്ചുകൊണ്ടു തന്നെയാണു ജീവന്മുക്തപദവിയെ പ്രാപിച്ചതു്. ഉപാസനക്കു വിഷയമായ ആ സാകാരമൂർത്തിതന്നെ സകാമന്മാരായ ഭക്തന്മാർക്കു മുക്തിയേയും നല്കുന്നുണ്ടു്. അതുകൊണ്ടു് ഉപാസനത്തിന്റെ വ്യത്യാസമാണു ഫലവൈചിത്ര്യത്തിനു

ളള മുഖ്യകാരണമെന്നു സ്പഷ്ടമാകുന്നു. ആത്മാവിൽനിന്നു വ്യതിരിക്തപദാൎത്ഥമില്ലാത്തതിനാൽ ശിലാപ്രതിമയെയോ അഥവാ മനുഷ്യശരീരത്തെത്തന്നെയോ ഉപാസിച്ചാലും പരിണാമഫലം ഈശ്വരസാക്ഷാല്ക്കാരം തന്നെയാണെന്ന് അനുഭവസിദ്ധമാണ്. 'സാ കസ്മൈ പരമപ്രേമരൂപാ--ഒരു വസ്തുവിങ്കലുള്ള പരമപ്രേമസ്വരൂപത്തിനാകുന്നു ഭക്തിയെന്നു പറയുന്നത്. 'അമൃതസ്വരൂപാ ച' അതു ഭക്തിതന്നെ മോക്ഷസ്വരൂപത്തോടു കൂടിയതുമാകുന്നു. എന്നാണു പരമഭക്തനായ നാരദമഹൎഷിയുടെ അഭിപ്രായം. പതിവ്രതകൾക്കു സ്വഭൎത്താവൊഴികെ മറ്റു ഈശ്വരന്മാരെ ഉപാസിക്കേണ്ട ആവശ്യമില്ലെന്നു പറഞ്ഞിരിക്കുന്നതിന്റെ സാരം ഇതാണ്. ഭാൎയ്യാഭൎത്താക്കന്മാർ ജിതേന്ദ്രിയന്മാരായി പരസ്പരം ഈശ്വരന്റെ പ്രത്യക്ഷമൂൎത്തികളാണെന്നു കരുതിക്കൊണ്ടു സന്യാസാശ്രമത്തെ സ്വീകരിക്കുമ്പോൾ വിവാഹത്തിന്റെ ഉദ്ദേശം സഫലമായി.

ഈ നാടകം ആദ്യന്തം വായിച്ചശേഷം ഒരു മലയാളിസ്ത്രീയെങ്കിലും ഇതിലെ സതീരത്നങ്ങളെ അനുകരിച്ചാൽ കൊള്ളാമെന്ന് ആഗ്രഹം തോന്നിയെങ്കിൽ എന്റെ പ്രയത്നവും സഫലമായി.

ഈ ഗ്രന്ഥത്തെ തൎജ്ജമചെയ്യുന്നതിനു സമ്മതം അനുവാദം തന്നതിന് ഇതിന്റെ ഉടമസ്ഥതയെ വഹിക്കുന്ന ഹിന്ദിഗ്രന്ഥരത്നാകാര്യാലയത്തോടുള്ള എന്റെ കൃതജ്ഞതയേയും ഇവിടെ പ്രദൎശിപ്പിക്കുന്നു.

ഗ്രന്ഥകൎത്രി.

# ക്ഷാത്രപ്രഭാവം

ഗദ്യനാടകം.

## ഒന്നാമങ്കം.

### രംഗം 1.

സ്ഥാനം — കോമളമീരവനമദ്ധ്യത്തിലുള്ള കാളീക്ഷേത്രത്തിന്റെ പുരോഭാഗം.

സമയം — പ്രഭാതം.

(ബിംബത്തിന്നരികെ കുലപുരോഹിതൻ നിൽക്കുന്നു. മൂർത്തിക്കഭിമുഖമായി പ്രതാപസിംഹനും രജപുത്രപ്രമുഖന്മാരും വാൾ നിലത്തൂന്നി വലത്തുകാലിന്റെ മുട്ടുകുത്തിക്കൊണ്ടിരിക്കുന്നു.)

പ്രതാപ — ആട്ടെ ഇനി ഒട്ടും താമസിക്കേണ്ട. ഭഗവതിയുടെ പുരോഭാഗത്തുവെച്ചു ശപഥം ചെയ്യുവിൻ.

പ്രമുഖന്മാർ — ഞങ്ങളെല്ലാവരും ശപഥം ചെയ്യുന്നു —

പ്രതാപ — ആവശ്യം വരുന്ന പക്ഷം ഞങ്ങളെല്ലാവരും ചിത്തോറിനുവേണ്ടി പ്രാണത്യാഗം ചെയ്യാൻ സന്നദ്ധന്മാരാണ് ‌—

എല്ലാവരും — ആവശ്യം വരുന്നപക്ഷം ഞങ്ങളെല്ലാവരും ചിത്തോറിനുവേണ്ടി പ്രാണത്യാഗം ചെയ്യാൻ സന്നദ്ധന്മാരാണ് —

പ്രതാപ — ചിത്തോറിന്റെ ഉദ്ധാരണം സാധിക്കുന്നതുവരെ —

എല്ലാവരും — ചിത്തോറിന്റെ ഉദ്ധാരണം സാധിക്കുന്നതുവരെ —

# ക്ഷാത്രപ്രഭാവം

---

ഗദ്യനാടകം.

---

## ഒന്നാമങ്കം.

---

### രംഗം 1.

സ്ഥാനം — കോമളമീരവനമദ്ധ്യത്തിലുള്ള കാളീക്ഷേത്രത്തിന്റെ പുരോഭാഗം.

സമയം — പ്രഭാതം.

(ബിംബത്തിനരികെ കുലപുരോഹിതൻ നില്ക്കുന്നു. മൂർത്തിക്കഭിമുഖമായി പ്രതാപസിംഹനും രജപുത്രപ്രഭുക്കന്മാരും വാൾ നിലത്തൂന്നി വലത്തുകാലിന്റെ മുട്ടുകുത്തിക്കൊണ്ടിരിക്കുന്നു.)

പ്രതാപ — ആട്ടെ ഇനി ഒട്ടും താമസിക്കേണ്ട. ഭഗവതിയുടെ പുരോഭാഗത്തുവെച്ചു ശപഥം ചെയ്യുവിൻ.

പ്രഭുക്കന്മാർ — ഞങ്ങളെല്ലാവരും ശപഥം ചെയ്യുന്നു —

പ്രതാപ — ആവശ്യം വരുന്ന പക്ഷം ഞങ്ങളെല്ലാവരും ചിത്തോറിനുവേണ്ടി പ്രാണത്യാഗം ചെയ്യാൻ സന്നദ്ധന്മാരാണ് — —

എല്ലാവരും — ആവശ്യം വരുന്നപക്ഷം ഞങ്ങളെല്ലാവരും ചിത്തോറിനുവേണ്ടി പ്രാണത്യാഗം ചെയ്യാൻ സന്നദ്ധന്മാരാണ് — —

പ്രതാപ — ചിത്തോറിന്റെ ഉദ്ധാരണം സാധിക്കുന്നതുവരെ — —

എല്ലാവരും — ചിത്തോറിന്റെ ഉദ്ധാരണം സാധിക്കുന്നതുവരെ — —

പ്രതാപ — ഭൂർജ്ജപത്രത്തിൽ മാത്രമേ ഭോജനം കഴിക്കയുള്ളു --

എല്ലാവരും — ഭൂർജ്ജപത്രത്തിൽമാത്രമേ ഭോജനം കഴിക്കയുള്ളു --

പ്രതാപ — അതുവരെ പുല്ലിന്മേലേ കിടന്നുറങ്ങുകയുള്ളു --

എല്ലാവരും — അതുവരെപുല്ലിന്മേലേകിടന്നുറങ്ങുകയുള്ളു -

പ്രതാപ -- അതുവരെ വിശേഷവസ്ത്രങ്ങളോ ആഭരണങ്ങളോ ധരിക്കയില്ല --

എല്ലാവരും -- അതുവരെ വിശേഷവസ്ത്രങ്ങളോ ആഭരണങ്ങളോ ധരിക്കയില്ല --

പ്രതാപ -- ഞങ്ങളോ ഞങ്ങളുടെ വംശക്കാരോ ഒരിക്കലും ഒരുവിധത്തിലും മുഗളന്മാരുമായി സഖ്യം ചെയ്കയില്ല --

എല്ലാവരും -- ഞങ്ങളോ ഞങ്ങളുടെ വംശക്കാരോ ഒരിക്കലും ഒരുവിധത്തിലും മുഗളന്മാരുമായി സഖ്യം ചെയ്കയില്ല --

പ്രതാപ -- പ്രാണനുള്ള കാലത്തോളം അവരുടെ ദാസ്യം സ്വീകരിക്കയില്ല --

എല്ലാവരും -- പ്രാണനുള്ള കാലത്തോളം അവരുടെ ദാസ്യം സ്വീകരിക്കയില്ല --

പ്രതാപ -- ഇരുകക്ഷികളുടേയും മദ്ധ്യത്തിൽ ഖഡ്ഗം സദാ പ്രതിബന്ധമായി നിലനില്ക്കട്ടെ --

എല്ലാവരും -- ഇരുകക്ഷികളുടേയും മദ്ധ്യത്തിൽ ഖഡ്ഗം സദാ പ്രതിബന്ധമായി നിലനില്ക്കട്ടെ --

പുരോഹിതൻ -- "സ്വസ്തി സ്വസ്തി" (എന്നു പറഞ്ഞു മന്ത്രാക്ഷതത്തെ തളിക്കുന്നു.)

(പ്രതാപസിംഹനൊന്നിച്ച് എല്ലാവരും എഴുന്നേല്ക്കുന്നു.)

പ്രതാപ -- (പ്രമുഖന്മാരോട്) ഇന്നു ഭഗവതിയുടെ തിരുമുമ്പാകെ വാളുപിടിച്ചു ചെയ്തിരിക്കുന്നശപഥത്തെറിയു

ളൊരിക്കലും വിസ്മരിക്കരുതു്. ഈ പ്രതിജ്ഞയ്ക്കൊരിക്കലും ഭംഗം വരാതിരിക്കുന്നതിനു സർവ്വേശ്വരി കടാക്ഷിക്കട്ടെ.

എല്ലാവരും — തിരുമനസ്സുകൊണ്ടു ഞങ്ങളെ പൂർണ്ണമായി വിശ്വസിച്ചാലും! കൂട്ടിൽ പ്രാണനുള്ള കാലത്തോളം ഈ ശപഥത്തെ തിരസ്കരിക്കുന്നതിനു ഞങ്ങൾക്കിട വരാതിരിക്കട്ടെ!!

പ്രതാപ — ഞാൻ ഈ കഠിനസത്യം, ഈ കഠിനശപഥം ചെയ്യിച്ചതെന്തൊരാവശ്യത്തിനാകുന്നു എന്നു നിങ്ങൾക്കറിയാമൊ? ദേശസേവ പിള്ളർകളിയല്ലെന്നു നല്ലപോലെ ഓർമ്മവെക്കണം. ഇതു മഹത്തരമായ ഒരു കൃത്യമാണു്. വളരെ കഠിനമായ ഒരു വ്രതമാണു്. ദേശസേവകന്മാരേ! പ്രയത്നിക്കുന്നതു പ്രസംഗിക്കുന്നതുപോലെയോ പാട്ടുപാടുന്നതുപോലെയോ എളുപ്പമായിട്ടുള്ള കാര്യമല്ല. ഇതിനുവേണ്ടി കഠോരദുഃഖങ്ങളനുഭവിക്കേണ്ടിവരും, രക്തപ്രവാഹവും ചില്ലറയല്ല. പ്രാണാർപ്പണം ചെയ്യുന്നതിനുകൂടി സദാ സന്നദ്ധന്മാരായിരിക്കണം. എന്നാൽ അങ്ങനെയാകട്ടെ, നിങ്ങളിപ്പോൾതന്നെ കോമളമീരത്തേക്കു പോകണം.

(പ്രഭുക്കന്മാർ കല്പനപ്രകാരം പ്രവർത്തിക്കുന്നു. പ്രതാപസിംഹൻ സന്തോഷാധിക്യത്തോടെ കാളീക്ഷേത്രത്തിന്റെ പുരോഭാഗത്തു ലാത്തുന്നു. അദ്ദേഹത്തിന്റെ കുലപുരോഹിതൻ പൂർവ്വസ്ഥിതിയിൽതന്നെ നില്ക്കുന്നു. അല്പനേരം കഴിഞ്ഞപ്പോൾ പുരോഹിതൻ വിളിക്കുന്നു.)

പുരോഹിതൻ — മഹാരാജൻ!

(പ്രതാപസിംഹൻ അദ്ദേഹത്തിന്റെ നേരെ തിരിഞ്ഞുനില്ക്കുന്നു.)

പുരോഹിതൻ — രാജൻ! ഇന്നു തിരുമനസ്സുകൊണ്ടു ചെയ്ത വ്രതധാരണത്തെ പാലിക്കുന്നതിനു് അവിടത്തേക്കു പ്രാപ്തിയുണ്ടോ?

പ്രതാപ—ഗുരുദേവ! ഈ വ്രതമനുഷ്ഠിക്കുന്നതിനെനിക്കു സാധിക്കുകയില്ലെങ്കിൽ ഞാൻ അതിനു തുനിയുകയില്ല. സ്വശക്തികൊണ്ടു മാതൃഭൂമിയെ ഉദ്ധരിക്കുന്നതിനുള്ള ഭാഗ്യം അപൂൎവ്വം ചിലൎക്കു മാത്രമേ സിദ്ധിക്കുകയുള്ളുവെങ്കിലും അതിനുവേണ്ടി പ്രാണത്യാഗം ചെയ്യുന്നതിനുള്ള സൌഭാഗ്യം സൎവ്വസുലഭമാണു്.

പുരോഹിതൻ—രാജൻ! ഞാൻ അങ്ങയെ ആശീൎവ്വാദം ചെയ്യുന്നു. ഈ വ്രതത്തെ അനുഷ്ഠിക്കുന്നതിനുള്ള ശക്തിയുണ്ടാകുന്നതിനു ജഗദീശ്വരൻ അങ്ങയെ കടാക്ഷിക്കട്ടെ!!

(പുരോഹിതൻ പോകുന്നു)

(പ്രതാപസിംഹൻ വീണ്ടും ക്ഷേത്രത്തിന്റെ പുരോഭാഗത്തു വരുന്നു)

പ്രതാപ—ഏയ്, അക്ബർ! താൻ പോൎക്കളത്തിൽ അന്യായമായും ക്രൂരമായി ജയമല്ലയൊ വധിധിപ്പിച്ചു ചിത്തോറിനെ സ്വാധീനപ്പെടുത്തി. ഞങ്ങൾ ക്ഷത്രിയന്മാരാണു്. ധൎമ്മയുദ്ധംകൊണ്ടുതന്നെ ചിത്തോറിനെ വീണ്ടും കരസ്ഥമാക്കാൻ ശ്രമിച്ചുനോക്കും. അന്യായമായ യുദ്ധത്തിൽ ഞങ്ങൾ ഒരിക്കലും ഏൎപ്പെടുകയില്ല. താൻ മുഗളനാണു്—ദൂരദേശത്തുനിന്നു മാതൃഭൂമിയിലേക്കു് ഇറക്കുമതി ചെയ്യപ്പെട്ടവൻ. ഇവിടെനിന്നു് ഒരുപാഠം പഠിപ്പിച്ചു തന്നെ തിരിയെ അയച്ചേക്കാം. ഏകാഗ്രത, സഹിഷ്ണുത, വാസ്തവികമായ വീരത ഔന്നിത്യാദികളുടെ ഒരു സ്വാതന്ത്ര്യപാഠത്തോടുകൂടി തനിക്കു മടങ്ങിപ്പോകാം. സ്വദേശത്തിനുവേണ്ടി പ്രാണത്യാഗം ചെയ്യുന്നതേതുവിധമാണെന്നു മനസ്സിലാക്കിട്ടു പോകാം. ഇന്നു താൻ ഭാരതചക്രവൎത്തിയാണു്. രാജപുത്രന്മാർ അത്യന്തം നീചന്മാരും, ഭീരുക്കളും, ധൎമ്മദ്രോഹികളും, രാജസഭയിൽ തന്നെ നൃത്തിച്ചു ഉന്നതപദവിയെ ലഭിക്കുന്നതിനാഗ്രഹിക്കുന്നവരും, പോൎക്കളത്തിൽനിന്നു പിന്തിരിക്കുന്നവരുമാണെന്നു

ന്നാണ തന്റെ വിചാരം. കന്യകമാരേയും, സഹോ
ദരിമാരേയും എന്നവേണ്ട സപത്നിമാരെക്കൂടി ത
ന്റെ പാദങ്ങളിൽ അപ്പിച്ച തന്നെ സന്തോഷിപ്പിക്ക
ന്നതിന സമയം കാത്തുനില്ക്കുകയാണ് ഞങ്ങളെന്ന
വിചാരിച്ച താൻ സിംഹാസനത്തിൽ ഞെളിഞ്ഞിരി
ക്കുന്നു. പ്രാണബലികൊണ്ടുകൂടി മാതൃഭൂമിയെ പൂജിക്ക
ന്നവരും, സ്ത്രീജനങ്ങളെ കാഴ്ചവെക്കാത്തവരും, താൻ
സൌജന്യമായി കൊടുക്കുന്ന സമ്മാനങ്ങളെ പുറങ്കാല്
കൊണ്ടു തട്ടിക്കളയുന്നവരും, ഞങ്ങളുടെ ഇടയിൽ ഇ
പ്പോഴും അപൂർവ്വമല്ലെന്നതന്നെ ഒന്നു മനസ്സിലാക്കണ
മെന്നു മോഹമുണ്ട്. എന്റെ അച്ഛൻ ഉദയസിംഹൻ
ചിത്തോരിൽനിന്ന് ഓടുന്നതുകണ്ടു താൻ രസിച്ചിട്ടു
ണ്ട്. എന്നാലിപ്പോൾ അദ്ദേഹത്തിന്റെ പുത്രൻ പ്ര
താപസിംഹൻ അതേ ചിത്തോരിൽ വീണ്ടും പ്രവേ
ശിക്കുന്നതിന പ്രതിജ്ഞചെയ്തിട്ടുള്ളതിനെ പരിപാലി
ക്കുന്നതിനുവേണ്ടി പരിശ്രമിക്കുന്നതുകണ്ടു ദുഃഖിച്ചു
കൊൾക. (കാളിയുടെ വിഗ്രഹത്തിനുമുമ്പിൽ മുട്ടുകു
ത്തി തൊഴുതുകൊണ്ട്) അമ്മേ! എന്റെ പ്രതിജ്ഞയെ
നിറവേറ്റുന്നതിന് എനിക്ക ശക്തിതരേണമേ! ധമ്മ
ത്തിന സദാ വിജയം സിദ്ധിക്കേണമേ! മഹത്വത്തിന
പരാജയം വരാതിരിപ്പാൻ അവിടുന്നു കടാക്ഷിക്കേണ
മേ! എന്റെ ചിത്തോർ,— എന്റെ പ്രിയപ്പെട്ട ചി
ത്തോർ,— പരപാദാഘാതമേറ്റു കഴങ്ങുന്ന ചിത്തോർ,
വീണ്ടും എന്റെ അധീനത്തിൽ പെടുത്തുന്നതിന നി
ന്തിരുവടിക്ക തിരുവുള്ളമുണ്ടാകേണമേ! — ആരവിടെ?

(പ്രതാപസിംഹൻ എഴുന്നേറ്റു തിരിഞ്ഞുനോക്കിയ
പ്പോൾ പുരോഭാഗത്ത് അദ്ദേഹത്തിന്റെ സഹോദരൻ
ശക്തസിംഹൻ നില്ക്കുന്നതു കാണുന്നു.)

പ്രതാപ — ആര്? ശക്തസിംഹനോ?

ശക്തസിംഹൻ—അതേ ജ്യേഷ്ഠാ, ഞാനാണു്.

പ്രതാപ—താൻ ഇതുവരെ എവിടെയായിരുന്നു?

ശക്ത—എതുവരെ?

പ്രതാപ—ദേവിയുടെ പൂജ കഴിയുന്നതുവരെ?

ശക്ത—ഇപ്പോഴേ കഴിഞ്ഞതേയുള്ളു?

പ്രതാപ—അതേ.

ശക്ത—ഞാൻ ഗണിക്കുകയായിരുന്നു.

പ്രതാപ—ഗണിക്കുകയോ?

ശക്ത—അതേ ജ്യേഷ്ഠാ, ഗണിച്ചുകൊണ്ടിരിക്കുകയായിരുന്നു. ഭവിഷ്യത്തായ അന്ധകാരത്തിൽ പെടാതിരിപ്പാനുള്ള മാൎഗ്ഗം അന്വേഷിക്കുകയായിരുന്നു. ഈ ജീവിതായോധനത്തെപ്പററി പൎയ്യാലോചന ചെയ്യുകയായിരുന്നു.

പ്രതാപ—താൻ ദേവിയെ പൂജിച്ചില്ലെന്നുണ്ടോ?

ശക്ത—പൂജി ഇല്ല ജ്യേഷ്ഠാ, പൂജയിൽ എനിക്കു വിശ്വാസമില്ല; പൂജിക്കുന്നതുകൊണ്ടു് എന്തൊരു വിശേഷഗുണമാണു സിദ്ധിക്കുക? നോക്കു—ദേവി നാവു നീട്ടി—ഭീകവും നിശ്ചലവുമായ മണ്ണുമൂൎത്തിക്കു സദൃശം—നില്ക്കുന്നു. ഈ വിഗ്രഹത്തിനു പ്രാണനോ ശക്തിയോ ഇല്ല. ജ്യേഷ്ഠാ, ഇതിനെ പൂജിക്കുന്നതുകൊണ്ടൊരു ഫലവുമില്ല. ഗണനം ചെയ്യുന്നതു് ഇതിനെ പൂജിക്കുന്നതിനേക്കാൾ എത്രയോ ഉൽകൃഷ്ടമാണു്. അതുകൊണ്ടാണു ഞാൻ ഗണിച്ചുകൊണ്ടിരുന്നതു്. ഞാൻ സമസ്യാപൂരണത്തിൽ ജാഗരൂകനായിരുന്നു.

പ്രതാപ—എന്തു സമസ്യ?

ശക്ത—മനുഷ്യർ ജന്മാന്തരം ജന്മാന്തരമെന്നു പറയുന്നതു സത്യമോ അസത്യമോ എന്നുള്ള സമസ്യ. ഞാൻ ജന്മാന്തരത്തെ വിശ്വസിക്കുന്നില്ലെങ്കിലും അതു പക്ഷേ സത്യമായിരിക്കാം. നഭോമണ്ഡലത്തിൽ ധൂമകേതു ഉദിക്കുകയും അസ്തമിക്കുകയും ചെയ്യുന്നതുപോലെ മനു

ഷ്യർ ലോകരംഗത്തിൽ പ്രവേശിക്കുകയും തിരോഭവി
ക്കുകയും ചെയ്യുന്നു. ആ ധൂമകേതുവിനെ പിന്നീട്
ഒരിക്കലും കാണുകയില്ലെങ്കിലും ചില സമയത്ത് അ
ന്തരീക്ഷത്തിൽ വേറെ ഒന്നിനെ കണ്ടുവെന്നു വന്നേ
ക്കാം. അനേകശക്തികളുടെ ഏകീകരണം നിമിത്ത
മാണു നാം ജന്മം ലഭിക്കുന്നതെന്നും അവയുടെ വിയോ
ഗം സംഭവിക്കുമ്പോൾ മൃത്യുവുണ്ടാകുന്നുവെന്നും പറയു
ന്നതു വാസ്തവമായിരിക്കാം. ഈ ‘ഏനിക്ക’ വിശ്ലേഷം
സംഭവിക്കുന്നുവെങ്കിലും ഈ വലിയ ‘ഏകൽ’നിന്ന്
ഏട്ടപത്തു ചെറിയ ‘അഹം’ ശബ്ദങ്ങൾ ഉ
ത്ഭവിക്കുന്നു.

പ്രതാപ—ശങ്കരാ! ഇപ്രകാരം പ്രയോജനശൂന്യങ്ങളായ
ചിന്തകളെക്കൊണ്ടു കാലം കഴിച്ചുകൂട്ടുവാനാണോ
താൻ നിശ്ചയിച്ചിരിക്കുന്നത്? പൂർവ്വപക്ഷസമാധാന
ങ്ങൾ എപ്പോഴും ഉണ്ടായിക്കൊണ്ടിരിക്കും. വ്യർത്ഥങ്ങ
ളായ കാര്യങ്ങളാലോചിച്ചു തല പുകഞ്ഞിട്ടെന്താണ്
ആവശ്യം? വരൂ, നമ്മളെല്ലാവരും ഒത്തൊരുമിച്ചു വ
ല്ലതും പ്രവർത്തിക്കുകയാണു വേണ്ടതു്. ഏതാണു സ്വാ
ഭാവികമായ സരളപ്രവൃത്തിയെന്നു സഹജബുദ്ധിയോ
ടുകൂടി ആലോചിച്ചു തീർച്ചയാക്കിയതിനുശേഷം പ്രവ
ർത്തിച്ചാൽ മതി.

ശങ്കര—പ്രവൃത്തി! ഏതൊരുതരം പ്രവൃത്തി? ശാസ്ത്ര
ങ്ങൾ നിവൃത്തിയെയാണ് ഉപദേശിക്കുന്നതു്.

പ്രതാപ—ശങ്കരാ! താൻ ദീനയായ ഈ ജന്മഭൂമിയെ ഒ
ന്നു നോക്കൂ. ഒരു പരദേശിയെന്ന് ഇതിനെ നിർദ്ദയമാം
വണ്ണം പീഡിപ്പിക്കുന്നതു താൻ കാണുന്നില്ലേ? ഇ
തിന്റെ അലങ്കാരങ്ങളെല്ലാം അയാൾ അപഹരിച്ചു.
വരൂ, ജ്യേഷ്ഠാനുജന്മാരായ നാമൾ യോജിപ്പോടുകൂടി
ഇതിനെ ഉദ്ധരിക്കുന്നതിനുവേണ്ടി ജീവത്യാഗം ചെയ്യു
ക. ഇതിനേക്കാൾ ഉൽകൃഷ്ടവും ഉദാത്തവുമായ മറ്റെ
ന്തൊരു കർമ്മമാണു നമുക്കു കർത്തവ്യമായിട്ടുള്ളതു്?

[പ്രതാപസിംഹൻെറ മന്ത്രി ഭാമാശാഹൻ പ്രവേശിക്കുന്നു]

ഭാമ — സ്വാമിൻ!

പ്രതാപ — എന്താ വർത്തമാനം?

ഭാമ — കുതിരയെ തയ്യാറാക്കീട്ടുണ്ട്.

പ്രതാപ — ശരി, നടക്കൂ, രാജധാനിയിലേക്ക് പോവുക. [illegible] ജോലി ചെയ്യാനുണ്ട്. ശക്ത, നമുക്കു കോമളമീരത്തേക്കു പോവുക.

ശക്ത — ജ്യേഷ്ഠൻ നടന്നുകൊള്ളൂ. ഞാൻ വഴിയെ വന്നുകൊള്ളാം.

(പ്രതാപസിംഹനും പിന്നാലെ ഭാമാശാഹനും പോകുന്നു)

ശക്ത — (അല്പനേരം അങ്ങുമിങ്ങും ഉലാത്തിയതിനുശേഷം) ജന്മഭൂമി? ഞാൻ അവളുടെ ആരാണ്? അവളെൻെറ ആരാണ്? ഞാൻ ജനിച്ചതിവിടെയാണെന്നു സമ്മതിക്കാം, പക്ഷേ അതുകൊണ്ടെന്താണ്? ജനിച്ചതുകൊണ്ടുമാത്രം ഞാനിവിടേക്ക് കടപ്പെട്ടവനാകണമെന്നു വരുമോ? ഞാൻ ഇവിടെയല്ലെങ്കിൽ ആകാശത്തോ സമുദ്രത്തിലോ മറ്റോ ജനിച്ചിട്ടുണ്ടായിരിക്കും. ഞാൻ ബാല്യത്തിൽതന്നെ ജന്മഭൂമിയിൽനിന്നു ബഹിഷ്കൃതനാണ്. ഈ ജന്മഭൂമി [illegible] ഒരു പിടി അരി പോലും തന്നിട്ടില്ല. നല്ലകാര്യം. ഇതിനുവേണ്ടി ഞാൻ പ്രാണനെത്യജിക്കേണമത്രേ! ഹേ ജ്യേഷ്ഠാ, അങ്ങു മേവാഡിലെ രാജാവാകുന്നതുകൊണ്ട് ഇതിനുവേണ്ടി ജീവനെ ഉപേക്ഷിക്കുന്നതു് അങ്ങയുടെ കടമയാണ്. ഞാനെന്തു പിഴച്ചു? അതു് എൻെറ ആരാണ്? ആരുമല്ല.

(സാവധാനത്തിൽ ശക്തസിംഹൻ വനത്തിൽനിന്നു പോകുന്നു.)



## രംഗം II

സ്ഥാനം — കോമളമന്ദിരം — പ്രാസാദത്തിന്റെ സമീപത്തുള്ള സരസ്തീരം.

സമയം — സന്ധ്യ.

(പ്രതാപസിംഹന്റെ പുത്രി ഈര തനിയെ സൂൎയ്യാസ്തമനം നോക്കിക്കൊണ്ടുനില്ക്കുന്നു.)

ഈര — (ആദിത്യന്റെ നേരെ നോക്കിക്കൊണ്ടു കൈകൊട്ടി) ഹാ എന്തൊരു ഗംഭീരകാഴ്ചയാണ്! സൂൎയ്യൻ അസ്താചലത്തെ പ്രാപിക്കുന്നു. നഭോമണ്ഡലത്തിൽ മറ്റൊന്നും കാണ്മാൻതന്നെയില്ല. കേവലം ഒരു സൂൎയ്യപ്രകാശം മാത്രം. പന്ത്രണ്ടു മണിക്കൂറുനേരം ആകാശമദ്ധ്യഭൂമിയിൽ സഞ്ചരിച്ച് ഇപ്പോൾ ജഗത്തുമുഴുവനും അരുണവൎണ്ണമാക്കിക്കൊണ്ടു ദിവാകരൻ അസ്തമിക്കുന്നു. അസ്തമനം ഉദയത്തെക്കാളധികം ഗാംഭീൎയ്യത്തോടുകൂടിയതാണ്. അതാ, അസ്തമനം കഴിഞ്ഞു. ആകാശത്തിന്റെ മഞ്ഞളിപ്പു മാറി ധൂസരവൎണ്ണമായി തീൎന്നിരിക്കുന്നു. സന്ധ്യ ഈശ്വരന്മാരുടെ ദീപാരാധനക്കുവേണ്ടി മൌനമായി വിശ്വാസക്ഷേത്രത്തിൽ പ്രവേശിക്കുകയാണോ എന്നു തോന്നും. സുന്ദരമായ സന്ധ്യ. പ്രിയസഖി! നിനക്കെന്തോ ചിന്തയുള്ളതുപോലെ തോന്നുന്നുവല്ലൊ. നിന്റെ ഹൃദയത്തിൽ എന്താണിത്ര കഠിനമായ മനസ്സുഃഖമുണ്ടാകുവാൻ കാരണം? നീ എന്താണിങ്ങനെ മലിനയായിരിക്കുന്നതു്? ഇപ്രകാരം നിശ്ശബ്ദയും ദീനവുമായിരിക്കാനുള്ള കാരണമെന്താണ്? പറയൂ, പറയൂ, പ്രിയസഖീ നിനക്കെന്തുസംഭവിച്ചു?

(ഈരയുടെ പുറകിൽകൂടി അമ്മയായ ലക്ഷ്മി പ്രവേശിക്കുന്നു.)

ലക്ഷ്മി — ഈരേ!

[ഈശ്വ ഞെട്ടി എഴുനേറ്റു; പക്ഷെ അമ്മയെ കണ്ടപ്പോൾ സമാധാനിക്കുന്നു.]

ഈശ്വ—എന്താണമ്മേ?

ലക്ഷ്മി—നീയിത്രനേരം ഇവിടെ എന്താണു ചെയ്തിരുന്നത്?

ഈശ്വ—ഞാൻ സൂര്യാസ്തമനം നോക്കിക്കൊണ്ടിരിക്കുകയായിരുന്നു. നോക്കൂ, എന്തൊരു മനോഹരകാഴ്ചയാണ്. അതാ, അന്തരീക്ഷത്തിൽ അഗ്നിജ്വാലപോലെ ഒരു പ്രഭ കാണുന്നു. ഈ സമയത്ത് ഈ പ്രകൃതി എത്ര ശാന്തമായിരിക്കുന്നു. സൂര്യാസ്തമനം കാണേണ്ടതായ ഒരു കാഴ്ചതന്നെയാണ്.

ലക്ഷ്മി—ഈ കാഴ്ച നീ നിത്യം കണ്ടുവരുന്നതല്ലേ?

ഈശ്വ—എന്നാലും ഇതു നിത്യവും പുതിയതായിത്തന്നെ തോന്നുന്നു. ഒരിക്കലും പഴകിപ്പോകയില്ല. സൂര്യോദയവും മനോഹരകാഴ്ചതന്നെയാണെങ്കിലും സൂര്യാസ്തമനത്തിന് ഒരു വിശേഷമുണ്ട്. ഇതിൽ കുറച്ചധികം ഗംഭീരരഹസ്യവും, സഹനശക്തിയും, അസീമവും അഗാധവുമായ വിഷാദവും മധുരമായ നിശ്ശബ്ദതയും കാണുമാറുണ്ട്. അമ്മേ ഈ കാഴ്ച ഏററവും രമണീയവും ശ്രേഷ്ഠവുമാണ്.

ലക്ഷ്മി—അധികനേരം ഇവിടെ ഇരുന്നാൽ തണുത്തുവിറക്കും.

ഈശ്വ—ഇല്ല അമ്മേ, എനിക്കിപ്പോൾ തണുപ്പില്ല. എനിക്കിതു നിത്യാഭ്യാസമാണ്. അമ്മേ, ഈ നക്ഷത്രത്തെ ഒന്നു നോക്കിക്കാണൂ.

ലക്ഷ്മി—ഏതു നക്ഷത്രം?

ഈശ്വ—പടിഞ്ഞാറുഭാഗത്ത്—അസ്തമിച്ച സൂര്യന്റെ പൂർവ്വഭാഗത്തു കാണുന്നതുതന്നെ.

ലക്ഷ്മി—ഞാൻ കണ്ടു, കണ്ടു

ഈശ്വ—അതിന്റെ പേരറിയാമോ?

ലക്ഷ്മി——ഇല്ല.

ഈശ്വര——ശുക്രൻ. ഈ നക്ഷത്രസംവത്സരത്തിൽ പകുതി സൂര്യോദയത്തിനു മുമ്പും, പകുതി അസ്തമനത്തിനു പിമ്പുമായി സഞ്ചരിക്കുന്നു. ഇതു ചിലപ്പോൾ പ്രേമരാജ്യത്തിലെ സന്യാസിയും ചിലപ്പോൾ സത്യരാജ്യത്തിലെ പുരോഹിതനുമാണു്!

[ഈശ്വര ഈ നക്ഷത്രത്തെ സൂക്ഷിച്ചുനോക്കുന്നു. ലക്ഷ്മി അല്പനേരം ഈശ്വരയെ നോക്കിക്കൊണ്ടു നിന്നതിനുശേഷം അവളുടെ സമീപം ചെന്നു കൈ പിടിക്കുന്നു.]

ലക്ഷ്മി——ഇതാ, നമുക്കിപ്പോൾ ഗൃഹത്തിലേക്കു പോകുക. നേരം സന്ധ്യയായി.

ഈശ്വ——അല്പനേരംകൂടി കഴിഞ്ഞിട്ടു പോകാം. നോക്കു, ആരാണവിടെ പാടുന്നതു്?

ലക്ഷ്മി——ഈ നിർജ്ജനമായ താഴ്വരയിൽ ആരാണു പാടുന്നതു്?

[അല്പം ദൂരത്തായി ഒരാൾ പാടിക്കൊണ്ടുപോകുന്നു.]

(ലക്ഷ്മിയും ഈശ്വരയും സശ്രദ്ധം പാട്ടുകേൾക്കുന്നു. ആ സമയത്തു് ഈശ്വരയുടെ നയനങ്ങൾ അശ്രുപൂർണ്ണങ്ങളായി ഭവിച്ചതു ലക്ഷ്മി കാണുന്നു.)

ഈശ്വ——(പെട്ടെന്നു് അമ്മയുടെ നേരെ നോക്കിക്കൊണ്ടു്) അമ്മേ, ഇയ്യാൾ പാടുന്നതു പരമാർത്ഥമാണു്. അമ്മേ, സുഖദുഃഖങ്ങളെ താരതമ്യപ്പെടുത്തി നോക്കുമ്പോൾ ദുഃഖത്തിന്റെ പ്രകാശം അത്യന്തം മനോഹരമാണെന്നു പല അവസരങ്ങളിലും എനിക്കനുഭവം വന്നിട്ടുണ്ടു്.

ലക്ഷ്മി——ദുഃഖത്തിന്റെ പ്രഭ മധുരമാണോ?

ഈശ്വ——അതേ അമ്മേ, ദുഃഖത്തിന്റെ പ്രഭ മനോജ്ഞം തന്നെ. വഴിയിൽക്കൂടി ആഹ്ലാദത്തോടെ ഗതാഗതം ചെയ്യുന്ന പാന്ഥന്മാരെ ആരും തിരിഞ്ഞുനോക്കുകകൂടി പതിവില്ല. [illegible] സങ്കടത്തോടെ

നിലവിളിക്കുമ്പോഠം സഹൃദയന്മാക്ക് അയാളുടെ വിളി
ച്ചുവിവരം ചോദിച്ചറിയുന്നതിന് ആഗ്രഹം തോ
ന്നാതിരിക്കുമോ? അയാളുടെ ദുഃഖസമ്പൂർണ്ണങ്ങളായ ക
ഥ കേഠക്കുന്നതിന് എവന്നാണ വൈമുഖ്യം തോന്നു
ക? യുദ്ധത്തിൽ ജേതാവിന്റേയോ വിജിതന്റെയോ
ആരുടെ കഥ കേഠക്കുന്നതിനാണ നമുക്കിച്ഛ തോന്നു
ന്നതു്? ആരോടാണ നമുക്കു സഹാനുഭൂതി തോന്നുക?
അത്രതന്നെയല്ല, സംഗീതം — ആഹ്ളാദകരമായ
ഗീതമോ അതോ ശോകത്തെ പ്രകടിപ്പിക്കുന്നതായ
ഗീതമോ ഏതാണ നമ്മുടെ അന്തഃകരണത്തിൽ പൂ
ർണ്ണമായി പ്രതിബിംബിക്കുന്നതു്? ഉഷസ്സോ, സന്ധ്യ
യോ അധികം മനോഹരമായി തോന്നുന്നതു്? അത്യ
ന്തമനോഹരവും, സൌഭാഗ്യസംപൂർണ്ണവും, അനേകവി
വാദ്യഘോഷത്തോടുകൂടിയതുമായിരിക്കുന്ന ദില്ലിനഗ
രത്തെ സന്ദശിക്കുന്നതിനോ, അതോ ഐശ്വര്യഭ്രഷ്ട
വും മലിനവും ദീനാരവത്തോടുകൂടിയതുമായ മധുരാപു
രി കാണുന്നതിനോ ഒരുവനാഗ്രഹം തോന്നുക? അ
മ്മേ, സുഖത്തിൽ ഒരുതരം അഹംകാരമുണ്ടു — അതി
ന്റെ സ്വഭാവം അത്യുഗ്രവും കക്കശവുമാണ്. പക്ഷേ
വിഷാദം അത്യന്തം വിനയത്തേയും ശാന്തതയേയുമാ
ണ പ്രദശിപ്പിക്കുന്നതു്.

ലക്ഷ്മി — അതേ, കാര്യം ശരിതന്നെയാണ്.

ജയ — ദുഃഖം വളരെ മഹത്തും സുഖം നികൃഷ്ടവുമാണെ
ന്നാണ് എന്റെ അഭിപ്രായം. കഷ്ടകാലത്തു സമ്പാ
ദിച്ചതിനെ നല്ല കാലത്തു ചെലവാക്കുകയാണ ചെയ്യു
ന്നതു്. ദുഃഖം സൃഷ്ടികത്താവും സുഖം ഭോക്താവുമാ
ണ്. ദുഃഖം വേരിനെപ്പോലെ മണ്ണിൽനിന്നു രസം വ
ലിച്ചെടുക്കുന്നു. പക്ഷേ സുഖം പുഷ്പപത്രാദികഠക്കു
ല്യം വികസിച്ചു് ആ രസത്തെ നഷ്ടമാക്കിക്കളയുന്നു.
ദുഃഖം വഷത്തെപ്പോലെ, തപിക്കുന്ന ഭൂമിയെ ശീത

ളമാക്കിത്തീർക്കുകയും സുഖം ചന്ദ്രനുതുല്യം ഇതിനെ
പരിഹസിക്കുകയുമാണു ചെയ്യുന്നതു്. ദുഃഖം കൃഷിക്കാ
ർക്കു സമം വയലുകളിലെ മണ്ണിനെ ഉഴുതു ക്രമപ്പെടു
ത്തി വിതച്ചുണ്ടാകുന്ന വിളവിനെ സുഖം രാജാവി
നെപ്പോലെ ഭുജിക്കുക മാത്രമേ ചെയ്യുന്നുള്ളു. സുഖം
മാദകവും ദുഃഖം മാധുര്യമുള്ളതുമാണു്.

ലക്ഷ്മി—ഈരേ, എനിക്കിതൊന്നും അറിഞ്ഞുകൂടെങ്കിലും
ഈ ലോകത്തിൽ അത്യുന്നതന്മാരാണെന്നു വിചാരിക്ക
പ്പെട്ടുവരുന്നവർതന്നെയാണു ദുഃഖിതന്മാർ; അവർത
ന്നെയാണു ഭാഗ്യഹീനന്മാർ; അവക്കാണു് അനേകപ്ര
കാരത്തിലുള്ള കഷ്ടതകളനുഭവിക്കേണ്ടിവരുന്നതെന്നു
മാത്രം അവശ്യം ഞാൻ ധരിച്ചിട്ടുണ്ടു്. മംഗളമയനാ
യ ഭഗവാന്റെ നിയമം ഇപ്രകാരമിരിക്കുന്നതെന്തു
കൊണ്ടാണെന്നു ഞാൻ പലപ്പോഴും ആലോചിക്കാ
റുണ്ടു്.

(പ്രതാപസിംഹന്റെ പുത്രൻ അമരസിംഹൻ
പ്രവേശിക്കുന്നു)

അമര—അമ്മേ!

ലക്ഷ്മി—(തിരിഞ്ഞു നോക്കി) എന്താണു് അമരാ?

അമര—അച്ഛൻ വിളിക്കുന്നു.

ലക്ഷ്മി—നടന്നുകൊള്ളൂ, ഞാനിതാവരുന്നു. (ഈരയോടു)
നടക്കൂ, കുട്ടി, നമുക്കു പോകുക.

(ലക്ഷ്മിയും ഈരയും പോകുന്നു. അമരസിംഹൻ സ
മീപത്തു കിടക്കുന്ന ഒരു മരത്തടിയിന്മേൽ ഇരിക്കുന്നു)

അമര—(സ്വഗതം) ശിവ ശിവ! പകൽ മുഴുവനും അ
ത്യദ്ധ്വാനം ചെയ്തതിനു ശേഷം സ്വല്പനേരമെങ്കിലും
വിശ്രമിക്കുന്നതിനവസരം ലഭിച്ചുവല്ലോ. ഏതുവിധ
ത്തിലാണു് ഇതിൽനിന്നു രക്ഷപ്രാപിക്കേണ്ടതു്? അ
ഹോരാത്രം യുദ്ധം തന്നെ. അച്ഛൻ ഭക്ഷിക്കുകയോ വി

ശ്രമിക്കുകയോ ചെയ്യുന്നില്ല. ശിക്ഷണം, വ്യായാമം, മ
ൎദ്ദനം എന്നിത്യാദികളിൽ സൎവ്വരും ബദ്ധശ്രദ്ധന്മാ
രായിരിക്കുന്നു. രാജാവിന്റെ പുത്രനാണെങ്കിലും എ
നിക്കും സാധാരണ ഭടന്മാരെപ്പോലെ യുദ്ധസംബ
ന്ധികളായ ജോലികളെ പരിശീലിക്കേണ്ടിവന്നിരിക്കു
ന്നു. രാജപുത്രനായി ജനിച്ചതുകൊണ്ടു് എനിക്കു് എ
ന്തൊരു വൈശിഷ്ട്യമാണുള്ളതു്? ഒന്നാലോചിച്ചു
നോക്കുക; അസ്സീമമായ ദാരിദ്ര്യം സ്വീകരിച്ചു മുനിക
ളും വാനപ്രസ്ഥമനുഷ്ഠിച്ചുകൊണ്ടു മൃത്യുവിനെ ക്ഷ
ണിച്ചുവരുന്നുകതന്നെ. ഇതുകൊണ്ടുള്ള പ്രയോജന
മെന്താണെന്നെനിക്കു മനസ്സിലാകുന്നില്ല. അതാ എ
ളേയച്ഛൻ വരുന്നു. എളേയച്ഛാ!

(ശക്തസിംഹൻ അമരസിംഹന്റെ സമീപം ചെല്ലുന്നു)

ശക്ത — ആരാണു്? അമരനോ?

അമര — അതേ എളേയച്ഛാ, ഞാനാണു്. അങ്ങിപ്പോൾ ഇങ്ങോട്ടുവന്നതെന്താണു്?

ശക്ത — വേറെ ജോലിയൊന്നുമില്ല. ഞാൻ അല്പനേരം ഇവിടെ ഇരിക്കട്ടെ. നല്ല തണുത്തകാറ്റു്. ഈ മന്ദമാരുതനേല്ക്കുന്നതിനുവേണ്ടിയാണു ഞാൻ ഇങ്ങോട്ടുവന്നതു്. ഗൃഹത്തിൽ കഠിനമായ ചൂടു്. ഈ ഉദയസാഗരത്തിന്റെ തീരം രമണീയംതന്നെ.

അമര — എളേയച്ഛാ! ഞങ്ങൾ വസിച്ചിരുന്ന സ്ഥലത്തു് ഇപ്രകാരമുള്ള സരസ്സില്ലേ?

ശക്ത — ഇല്ലാ കുട്ടി!

അമര — ഈ കോമളതീരത്തെപ്പററി അങ്ങയുടെ അഭിപ്രായമെന്താണു്?

ശക്ത — തരക്കേടില്ല.

അമര — മുഗളന്മാരുമായി യുദ്ധം ചെയ്യുന്നതിനാണോ അച്ഛൻ അങ്ങയെ ഇങ്ങോട്ടു കൂട്ടിക്കൊണ്ടുവന്നതു്?

ശകു — അല്ല, ഞാൻ അദ്ദേഹത്തെ ശരണം പ്രാപിച്ചിരിക്കയാണ്.

അമ — ശരണം പ്രാപിക്കയോ? അങ്ങേക്കു മററു യാതൊരാശ്രയവുമുണ്ടായിരുന്നില്ലേ?

ശകു — ഉം, ഒരുപ്രകാരത്തിൽ ഉണ്ടായിരുന്നില്ലെന്നു തന്നെ പറയാം.

അമ — അങ്ങുന്ന് അച്ഛന്റെ അനുജനല്ലേ?

ശകു — ഉം, അതേ; അനുജൻതന്നെ.

അമ — എന്നാൽ ഈ രാജ്യത്തിന് അച്ഛനുള്ളതുപോലെതന്നെ അങ്ങേക്കും അവകാശമുണ്ടല്ലോ!

ശകു — ഇല്ല കുട്ടീ, തന്റെ പിതാവ് എന്റെ ജ്യേഷ്ഠനാണ്. ഞാൻ അദ്ദേഹത്തേക്കാൾ എളയവനാണ്.

അമ — അതുകൊണ്ടെന്താണ്? അങ്ങ് അദ്ദേഹത്തിന്റെ സോദരൻതന്നെയല്ലേ?

ശകു — ഉം, എന്നാലും മൂത്ത പുത്രനു മാത്രമേ രാജ്യത്തിന്നവകാശമുള്ളുവെന്നാണു ശാസ്ത്രവിധി. മററു പുത്രന്മാർക്കു രാജ്യത്തിന്നവകാശമില്ല

അമ — അതെന്താണ് എളേച്ഛാ, ഇപ്രകാരമുള്ള നിയമമുണ്ടാക്കിയിരിക്കുന്നതു്? മൂത്തവനായി ജനിച്ചതുകൊണ്ടു മാത്രം ഒരുവൻ ശ്രേഷ്ഠനാവുകയില്ല. ഈ നിയമം ഇപ്പോഴും നിലനിന്നു പോരുന്നതാണ് ആശ്ചര്യം.

ശകു — അതെനിക്കറിഞ്ഞുകൂടാ. (സ്വഗതം) ചോദ്യം വളരെ ശരിയാണ്. മൂത്തവനായി ജനിച്ചതുകൊണ്ടു മാത്രം ഒരുവൻ ശ്രേഷ്ഠനാകയില്ല. എന്നിട്ടും ഇപ്രകാരമുള്ള സാമുദായികനിയമമുണ്ടാക്കിയിരിക്കുന്നുവല്ലോ. ജ്യേഷ്ഠനായാലും വേണ്ടതില്ല കനിഷ്ഠനായാലും വേണ്ടതില്ല, ശ്രേഷ്ഠനുതന്നെ രാജ്യം ലഭിക്കണമെന്നാണു നിയമമുണ്ടാക്കേണ്ടിയിരുന്നതു്. അപ്രകാരം ചെയ്യാത്തതെന്തുകൊണ്ടാണെന്നറിയുന്നില്ല. ഇതൊരു ഉൾഘടമായ വിഷയമാണ്.

അമര — എളേയപ്പാ, അങ്ങെന്താണ് ആലോചിച്ചുകൊണ്ടിരിക്കുന്നത്?

ശകുന്ത — ഒന്നുമില്ല, നടക്കു, നമുക്കു ഗൃഹത്തിലേക്കു പോകുക. നേരം രാത്രിയായി.

(ഇരുവരും പോകുന്നു)

## രംഗം III.

സ്ഥാനം — അക്ബറിന്റെ കവിയായ പൃത്ഥ്വിരാജന്റെ മാളികയുടെ ഉമ്മറം.

സമയം — പ്രഭാതം.

(പൃത്ഥ്വിരാജനും ചക്രവൎത്തിയുടെ സാമന്തന്മാരായ മാൎവ്വാഡ്, അംബർ, ഗ്വാളിയർ, ചംദേരി തുടങ്ങിയ രാജാക്കന്മാരും ഇരിക്കുന്നു)

കേരള സാഹിത്യ അക്കാദമി

മാൎവ്വാഡ് — ഹേ, കവിരാജാ, അങ്ങയുടെ കവിത അല്പം കേൾക്കട്ടെ. (അംബറിന്റെ നേരെ നോക്കിക്കൊണ്ട്) ഒന്നാന്തരം കവിത. വിശേഷപ്പെട്ട കവിത.

അംബർ — വ്യത്ഥരായ അലകായുന്ന സമയത്തു കവിത അവിതതന്നെയാണ്. ഒന്നാന്തരം കവിതയായിരിക്കണം. കേട്ടാൽ ചിരിച്ചു കിടന്നുതുള്ളണം.

മാൎവ്വാഡ് — ഹേ, അങ്ങ് അധികം കഷ്ടപ്പെടേണ്ട. കുറച്ചു കേൾപ്പിച്ചാൽ മതി, കവിതയുടെ പേരു കേട്ടാൽതന്നെ അതിന്റെ യോഗ്യതയെ അനുമാനിക്കാം.

പൃത്ഥ്വി — "പ്രഥമചുംബനം".

ചംദേരി — പേരു വളരെ രസികൻതന്നെ. നന്നായിട്ടുണ്ട്. ചൊല്ലണം, പകുതി കുറച്ചായാലും മതി.

അംബർ — "പ്രഥമചുംബനം!" ഈ വിഷയത്തെക്കുറിച്ചും കവിതയുണ്ടാക്കുവാൻ സാധിക്കുമോ?

പൃത്ഥ്വി — ഉം, എന്തുകൊണ്ടു ഉണ്ടാക്കിക്കൂടാ? നിങ്ങൾ

വൎത്തമാനം പറയുന്ന നേരംകൊണ്ടു ഞാൻ കവിതയു
ണ്ടാക്കി നിങ്ങളെ കേൾപ്പിക്കാം. എന്നാൽ കേട്ടു
കൊള്ളൂ.

അംബർ—ഹേ, കവിതയുടെ കാൎയ്യം അവിടെ ഇരിക്ക
ട്ടെ. കവിരാജൻ! ഇന്നു രാജസഭയിൽ വിശേഷവൎത്ത
മാനം വല്ലതുമുണ്ടോ?

പൃഥ്വി—മറെറന്തൊരു വൎത്തമാനമാണ്! റാണയുടെ
യുദ്ധവൎത്തമാനംതന്നെ.

അംബർ—ഉം! പ്രതാപസിംഹന്റെ യുദ്ധം, അതോ
അക്ബർ ചക്രവൎത്തിയോടുമിച്ച്! ഇന്നത്തെ തിയ്യ
തിവരെ ആരും അതിനു മുതിൎന്നിട്ടില്ല. മേലിൽ ആ
രും തുനിയുകയുമില്ല. സാധിക്കുന്ന കാൎയ്യമാണെങ്കിൽ
നമ്മൾ ഇതിനു മുമ്പിൽതന്നെ ചെയ്യാതിരിക്കുമോ?

ഗ്വാളിയർ—ഉം! അല്ലാതെന്താണ്. ശക്യമായ കാൎയ്യ
മാണെങ്കിൽ നമ്മളെല്ലാവരും ക്ഷമിച്ചിരിക്കുമോ?

ചംദേരി—അതെ—വാസ്തവംതന്നെയാണ്.

മാൎവ്വാഡ്—"നവവികസിതകുസുമിതലതാപല്ലവം" ഹാ
ഹഹ! എന്താണു പറയേണ്ടതു്? ഹേ കവിരാജൻ, അ
ങ്ങു ചിരഞ്ജീവിയായി ഭവിക്കട്ടെ

അംബർ—വന്നാലും, വലിയ മേവാഡിലെ റാണേ?

ഗ്വാളിയർ—ഒരു ചെറിയ രാജ്യത്തെ രാജാവുകൂടിയല്ല.

ചംദേരി—എത്ര വലിയ രാജാവ്! ചിത്തോർ എന്നൊരു
ചെറിയ കോട്ടയുണ്ടായിരുന്നതും മുഗളന്മാർ അപഹ
രിച്ചുകളഞ്ഞു.

അംബർ—"രാജ്യമില്ലാത്ത രാജാവ്" എന്നു ലോകം പ
റയുന്നതു വാസ്തവമാണ്.

മാൎവ്വാഡ്—തന്റെ പ്രാഭവമൊന്നു കാട്ടേണമെന്നു മാത്ര
മേ മോഹമുള്ളു, അല്ലാതെന്താണ്?

പൃഥ്വി—അതേ, അല്പകാലത്തിനിടക്കു പ്രതാപസിം
ഹൻ കുറെ പൊങ്ങിയിരിക്കുന്നു. അദ്ദേഹം പെട്ടെ

നാക്രമിച്ച മുഗളന്മാരുടെ മൂന്നു സൈന്യങ്ങളെ നി
ശ്ശേഷം നശിപ്പിച്ചിരിക്കുന്നുവെന്നാണ് ഇപ്പോഴും കേ
ട്ട വർത്തമാനം.

അംബർ — അമ്പാ! തലച്ചോറിന്റെ ഊക്ക്. ഫലം ഉട
നെ കാണാം.

ചാംദേരി — ആട്ടെ, എഴുന്നേല്ക്കൂ, നമുക്കു പോകാം. ഇ
പ്പോഴുംതന്നെ രാജസഭയിൽ ഹാജരാകേണ്ടിവ
ന്നേക്കാം. (എഴുന്നേല്ക്കുന്നു.)

(ഗ്വാളിയർ, അംബർ എന്നീ രാജാക്കന്മാരും എഴു
ന്നേല്ക്കുന്നു.)

അംബർ — ഇതു പ്രതാപന്റെ ഇന്നും ഇന്നലെയും തുടങ്ങി
യ കഥയില്ലായ്മയല്ലെന്നാണ് എന്റെ അഭിപ്രായം.

ചാംദേരി — പ്രതാപനു പണ്ടുതന്നെയുള്ള ഭ്രാന്താണെന്നാ
ണു ഞാൻ പറയുക.

[ഇപ്രകാരം പ്രതാപസിംഹനെ അധിക്ഷേപിച്ചു
ചിരിച്ചുകൊണ്ട് എല്ലാവരും പോകുന്നു.]

പൃത്ഥ്വി — മാർവാഡ് രാജാവാണ് ഇവരിൽവെച്ചു ബു
ദ്ധിമാൻ. ഇപ്പോഴുംതന്നെ ഒരൊന്നാന്തരംകവിതയു
ണ്ടാക്കേണമെന്നു വിചാരിക്കുന്നു — അതിനെന്താണു
വിഷയം വേണ്ടതു്? അവസാന ചുംബനം — എന്തൊ
രു മനോഹരവിഷയമാണ്! പക്ഷേ ഏതു വൃത്തത്തി
ലാണ് എഴുതേണ്ടതു്? എന്നെങ്കിലും കവിതയെഴുതു
ന്നതിനു ഭാവിക്കുമ്പോഴും അതിന്റെ ഛന്ദസ്സു തിര
ഞ്ഞെടുക്കുന്നതിനാണ് അധികം പ്രയാസം. കവിത
യുടെ അഴക് അതിന്റെ ഛന്ദസ്സിലാണു കിടക്കു
ന്നതു്.

[പൃത്ഥ്വിരാജന്റെ പത്നി ജോശീബായി പ്രവേശി
ക്കുന്നു.]

പൃത്ഥ്വി — എന്താണു വേണ്ടതു്? എന്താ പുറത്തേക്കു വ
ന്നതു്?

ജോശി — ഇന്നു് അങ്ങുന്നു ചക്രവൎത്തിയുടെ ഡർബാറിലേക്കു പോകുന്നുണ്ടോ?

പൃഥ്വി — ഇന്നു ഡർബാറിലേക്കു പോകാഞ്ഞാൽ പിന്നെ എന്നാണു പോവുക? ഇന്നാണു ചക്രവൎത്തിയുടെ സദസ്സ്. അത്രതന്നെയല്ലാ, ഞാൻ നിസ്സാരനായ ഒരാളല്ല. ഭാരതചക്രവൎത്തിയായ അക്ബറുടെ ഡർബാർകവി! ഒന്നാമൻ അബ്ദുറഹിമാനാണു്. രണ്ടാമനാണു ഞാൻ.

ജോശി — (അല്പം കരുണയെ പ്രകടിപ്പിച്ചുകൊണ്ടു്) കഷ്ടം! ഇതിലുംകൂടി അഹങ്കാരം! ഏററവും ലജ്ജാവഹമായ കാൎയ്യത്തിൽകൂടി ഇദ്ദേഹത്തിന്നഭിമാനം! (പുച്ഛത്തോടെ) അങ്ങു് അക്ബർ ചക്രവൎത്തിയുടെ ഡർബാർകവി! മഹാഭാഗ്യം!

പൃഥ്വി — ഛെ! നിങ്ങളുടെ കരുണാരസം വളരെ വൎദ്ധിച്ചിരിക്കുന്നുവല്ലോ. അക്ബർചക്രവൎത്തി എത്ര യോഗ്യനാണെന്നു നിങ്ങൾക്കറിയാമോ? ആസമുദ്രക്ഷിതീശൻ! ആൎയ്യാവൎത്തം മുഴുവനും ആദ്ദേഹത്തിന്റെ മുമ്പിൽ കുമ്പിടുന്നു!

ജോശി — ഛീ! ഛീ! ഇതുപറയുന്നതിന്നങ്ങേക്കു ലജ്ജയില്ലേ? മുഗളന്മാർ അങ്ങയുടെ ദേശത്തെ, അങ്ങയുടെ മാതൃഭൂമിയെ പാദംകൊണ്ടു മൎദ്ദിക്കുന്ന സമയത്തുകൂടി അവമാനമോ ലജ്ജയോ അങ്ങയുടെ വാക്കിനെ നിരോധിക്കുന്നില്ലല്ലോ അങ്ങു് ഇത്ര നികൃഷ്ടനായല്ലോ? ആൎയ്യാവൎത്തം മുഴുവനും അക്ബറുടെ മുമ്പിൽ കുമ്പിടുന്നില്ലെന്നു് അങ്ങേക്കിപ്പോഴും മനസ്സിലായിട്ടില്ലേ? ഭാരതഖണ്ഡത്തിൽ പ്രതാപൻ എന്നൊരാളുണ്ടെന്നുള്ള വൎത്തമാനം ഇതുവരെ അങ്ങയുടെ ശ്രവണപുടങ്ങളിൽ പ്രവേശിച്ചിട്ടില്ലേ? ഇതുവരെ ദാസ്യവൃത്തിയെ സ്വീകരിക്കാത്തവനും ഡില്ലീശപക്ഷത്തെ തുച്ഛീകരിക്കുന്ന

വന്ദം ചക്രവത്തിയുടെ 'സമ്മാനങ്ങളെ പുറങ്കാലുകൊണ്ടു തട്ടിനീക്കുന്നവനുമായ ഒരാൾ രാജസ്ഥാനത്തു ശേഷിപ്പുണ്ടെന്ന് ഇനിയെങ്കിലും മനസ്സിലാക്കിക്കൊള്ളു.

പൃത്ഥി—ഹാ കവിദൃഷ്ടിയിൽ ഇതൊരൊന്നാന്തരം ഭാവമാണ്. ഇതിനൊരൊന്നാന്തരം ഉപമകൊടുക്കുവാൻ സാധിക്കും. ആഴിയുടെ അത്യുഗ്രങ്ങളായ കല്ലോലമാലകൾ ഗ്രാമനഗരാദികളെ ഒഴുക്കിക്കളയുന്നുണ്ടെങ്കിലും അതിദൂരത്തായി കഠിനമായ ഒരചലം മാത്രം തന്റെ പേരിനെ അന്വർത്ഥമാക്കിക്കൊണ്ടു സ്ഥിതിചെയ്യുന്നു. വാസ്തവം പറകയാണെങ്കിൽ ഞാൻ സമുദ്രത്തെയോ തിരമാലകളെയോ കണ്ടിട്ടില്ല!

ജോശി—ചിത്തോരിനെ വീണ്ടെടുക്കുന്നതുവരെ, കോവിലകത്തെ ഉപേക്ഷിച്ചു സ്വേച്ഛയായി കുടിലിൽ വസിക്കുക, വൃക്ഷപത്രത്തിൽ ഭോജനം കഴിക്കുക, ഉണങ്ങിയ പുല്ലിൽ ശയിക്കുക എന്നിത്യാദി കഠോരസന്യാസവ്രതാനുഷ്ഠാനം എത്ര മഹത്വപരിപൂർണ്ണവും ശ്രേഷ്ഠവും പ്രശംസനീയവുമാണ്!

പൃത്ഥി—കവിതാദൃഷ്ടിയിൽ ഇതൊരൊന്നാന്തരം ഭാവമാണ്. ഞാൻ ഇപ്പോൾതന്നെ പറഞ്ഞ ഉപമയോട് ഇതും വളരെ യോജിക്കും. നോക്കൂ, ഇയ്യാൾ പർവ്വതംപോലെ ഉന്നതനും തത്സദൃശം ദൃഢകായനും ധീരനുമാണ്. കവിദൃഷ്ടിയിൽ ദാരിദ്ര്യം ഒരു ഉൽകൃഷ്ടാവസ്ഥയാണെങ്കിലും സാംസാരികദൃഷ്ടിയിൽ ഇതിനത്ര മാഹാത്മ്യം കാണുമാറില്ല

ജോശി—മഹത്വമില്ലെന്നു നിശ്ചയിച്ചതെന്തുകൊണ്ടാണ്?

പൃത്ഥി—ദാരിദ്ര്യത്തിൽ സുഖമുണ്ടെന്നു പറയുന്നുണ്ടെങ്കിലും അതിന്റെ സ്വാദ് ഒരിക്കലെങ്കിലും അനുഭവിക്കേണ്ടിവന്നിട്ടുള്ളവർക്ക് അപ്രകാരം തോന്നുകയില്ലെന്നാണ് എന്റെ അഭിപ്രായം. അത്യാവശ്യവസ്തുക്കളെക്കൂടി

ഉപേക്ഷിക്കേണ്ടിവരുന്നതാണ് അതിന്റെ ഒന്നാമത്തെ
ദൌസ്ഥ്യം. തണുപ്പുകാലത്തു വ്യർത്ഥമായി കഠോരശൈത്യ
മനുഭവിക്കേണ്ടതായിവരുന്നു. ക്ഷുത്തു തുടങ്ങുമ്പോൾ
ഭക്ഷണം ലഭിച്ചില്ലെങ്കിൽ വയറുകിടന്നു പിടക്കും.
എന്തെങ്കിലും ഒരു പദാർത്ഥം വാങ്ങിക്കേണമെന്നാഗ്ര
ഹമുണ്ടെങ്കിൽ — അത്രമാത്രമല്ലാ ഈ സംസാരത്തിൽ
കിടന്നുഴലുന്ന മനുഷ്യർക്കുണ്ടാകാവുന്ന അതിതുച്ഛങ്ങളാ
യ ഇച്ഛകളെക്കൂടി സാധിക്കുന്നതിൽ കയ്യിൽ കാശി
ല്ലാത്തകാലത്തെ കഥ പറയാനുണ്ടോ? ഗൃഹത്തിൽ ശി
ശുക്കളുടെ നിലവിളി — അതുംപോര മുതിർന്നവരുടെ
പിറുപിറുക്കൽ! കഷ്ടമേകഷ്ടം! നിങ്ങൾ പറയുന്ന
സ്വാസ്ഥ്യം സമീപത്തെങ്ങും കാണ്മാനില്ല.

ജോശി — യഥേഷ്ടം അകിഞ്ചനവൃത്തത്തെ സ്വീകരിക്കുന്ന
വനു ദാരിദ്ര്യം അത്ര കഠിനമായി തോന്നുകയില്ല. ഈ
ദാരിദ്ര്യാവസ്ഥയിൽ അയാളിൽ — ഒരു രാജാവിന്റെ
കിരീടത്തിനോ ചക്രവർത്തിയുടെ സാമ്രാജ്യത്തിനുമില്ലാ
ത്തതായ — ഒരു മഹത്വവും തേജസ്സും കാണപ്പെടുന്നു.
വിശാലഹൃദയൻ ദാരിദ്ര്യത്തെ ഭയപ്പെടുന്നില്ല. അ
യാൾ ദാരിദ്ര്യദേവതയെ പൂജിക്കുകയാണു ചെയ്യുന്ന
ത്. ദാരിദ്ര്യത്തിലും ആ പുരുഷപുംഗവൻ തന്റെ ശി
രസ്സിനെ നമിപ്പിക്കാതെ, അധികം നിവർത്തിപ്പിടിക്കു
ന്നു. അയാൾ ദാരിദ്ര്യത്തിൽ മങ്ങുന്നില്ലെന്നുമാത്രമ
ല്ലാ ഉജ്ജ്വലിക്കുകയാണു ചെയ്യുന്നത്.

പൃഥ്വി — കവിതാക്ഷേത്രത്തിനപ്പുറത്തു ദാരിദ്ര്യത്തി
ന്റെ സൌന്ദര്യനിരൂപണം ചെയ്യുക — ചുരുങ്ങിയപ
ക്ഷം ഒന്നു കണ്ണുമിഴിച്ചുനോക്കുക — ദാരിദ്ര്യം ഒരുവ
ന്റെയും ഭാഗ്യമാണെന്നു ബോദ്ധ്യപ്പെടുത്തുവാൻ സാ
ധിക്കുകയില്ല.

ജോശി — പിന്നെ എങ്ങനെയാണു ബുദ്ധദേവൻ രാജ്യ
ത്തെ ഉപേക്ഷിച്ചു സന്ന്യസിച്ചത്?

പൃത്ഥ്വി— വിദ്വത്വത്തിന്റെ പരമകാഷ്ഠ. ഗൃഹമോ ഭക്ഷണസാധനങ്ങളോ ഇല്ലാത്തവൻ വഴിയിൽ കിടക്കുകയും പിച്ചതെണ്ടുകയും ചെയ്യുന്നുവെങ്കിൽ കാൎയ്യം ശരി തന്നെയാണ്. പക്ഷെ ഭവനത്തിൽ സുഭിക്ഷമുള്ളവൻ ആപ്രകാരം ചെയ്യുന്നതായാൽ അയാളുടെ തലച്ചോറിനു കേടുപറ്റീട്ടുണ്ടെന്നു തീൎച്ചപറയാം. നിപുണന്മാരായ വൈദ്യന്മാരെ വിളിച്ച് അയാളെ ചികിത്സിപ്പിക്കേണ്ടതാണ്.

ജോശി— ഇപ്രകാരമുള്ള ഭ്രാന്തന്മാരാണു ലോകത്തിൽ മുഖ്യ ധന്യന്മാർ! ശ്രേഷ്ഠന്മാരാകേണമെന്നാഗ്രഹിക്കുന്നവർ ത്യാഗം ചെയ്യുന്നതിനാണ് ആദ്യംതന്നെ പഠിക്കേണ്ടതു്.

പൃത്ഥ്വി— ത്യാഗംചെയ്യുകയോ? എന്നാലെനിക്ക് ഔന്നത്യം വേണ്ടേവേണ്ടാ.

ജോശി— അങ്ങയെപ്പോലെ ഉള്ള വിഷയികൾക്ക് ഉൽകൃഷ്ടകൃത്യങ്ങളൊന്നുംതന്നെ ചെയ്വാൻ സാധിക്കുകയില്ലെന്ന് എനിക്ക് അറിയാം. ഒരുവന്റെ മാതൃഭൂമിക്കു അവമാനം സംഭവിക്കുക— അതിനെ അന്യനൊരുത്തൻവന്നു പീഡിപ്പിക്കുക— എന്നീഘട്ടങ്ങളിൽ അതിനെ രക്ഷിക്കുന്നതിനു യത്നം ചെയ്തുവെങ്കിൽതന്നെ അതിനു 'മഹത്വം' എന്ന പേരുകൊടുത്തുകൂടാ. അതു സൎവ്വസാധാരണമായ ഒരു കൃത്യമാണ്. തന്റെ മാതാവിന്റെ അവമാനം കണ്ടുകൊണ്ടു നില്ക്കുന്നതു മഹത്വത്തിന്റെയല്ലാ മനുഷ്യത്വത്തിന്റെ അഭാവത്തെയാണു പ്രകടിപ്പിക്കുന്നതു്.

പൃത്ഥ്വി— നോക്കൂ, സ്ത്രീകൾ ഇപ്രകാരം തത്വജ്ഞാനം ഉപദേശിക്കുന്നതായാൽ 'ചെറിയവായ വലിയവാക്ക്' എന്ന പഴഞ്ചൊല്ലിനു ചാരിതാൎത്ഥ്യമുണ്ടാകുമെന്നുതന്നെയല്ലാ, കുറിക്കു പാറിക്കുകയും ചെയ്യും. അവർ നൈയ്യായികന്മാൎക്കുതുല്യം തൎക്കിക്കുന്നതിനു പുറപ്പെടുക

യാണെങ്കിലിന്നു സാധുക്കളായ പുരുഷന്മാൎക്കു കാടേ ശരണം.

ജോശി — ഉദരപൂരണം വരുത്തുന്നതിനു മൃഷ്ടാന്നം കഴിക്കുക, സുഖനിദ്ര ചെയ്യുക — എന്നിത്യാദി കൃത്യങ്ങൾ ഒരു പശുക്കുട്ടിപോലും ചെയ്തുവരുന്നുണ്ട്. ആവശ്യം വരുന്ന സമയത്തു തന്റെ മാതാവിന്റെ മാനത്തെ രക്ഷിക്കുന്നതിനു സാധിക്കാത്ത മനുഷ്യൎക്കും പശുക്കൾക്കും തമ്മിൽ എന്തൊരു വ്യത്യാസമാണുള്ളത്?

പൃഥ്വി — പോരും, ജോശി, നിങ്ങളിപ്പോൾ അകത്തേക്കു പോകൂ. നിങ്ങളുടെ പ്രസംഗം ഒന്നാന്തരമായി. നിങ്ങളുടെ വാഗ്പാടവംകൊണ്ട് എന്റെ തലച്ചോറു നിറഞ്ഞിരിക്കുന്നു; ഇനി അതിനുള്ളിൽ ലേശം സ്ഥലമില്ല. കേട്ടത് ആദ്യംതന്നെ ദഹിക്കട്ടെ. ഇപ്പോൾ പൊയ്ക്കോളൂ.

(ജോശി മൌനമായി പോകുന്നു.)

പൃഥ്വി — ഇവളെന്നെ വല്ലാതെ ഉപദ്രവിച്ചുവെന്നു തന്നെയല്ല, തോല്പിക്കുകകൂടി ചെയ്തു. എനിക്കിവളെ ജയിക്കുവാൻ സാധിച്ചില്ല. അവളുടെ യോഗ്യത മുഴുവൻ പരാപരപ്പിച്ചു! സ്ത്രീകളുടെ വാക്കിനു സ്വതേ മൂൎച്ച കൂടും; അതിലും വിശേഷിച്ചു വിദ്യാഭ്യാസം ലഭിച്ചിട്ടുള്ള ജോശിയെ ഞാൻ എങ്ങിനെയാണു ജയിക്കുക? അതുകൊണ്ടാണു സ്ത്രീകളെ അധികമായി വിദ്യാഭ്യാസം ചെയ്യിക്കരുതെന്നു ഞാൻ ഇത്ര ശഠിക്കുന്നത്. കഥയില്ലായ്മതന്നെ.

(ആലോചനയോടെ പൃഥ്വിരാജൻ തന്റെ ഗൃഹത്തിൽനിന്നു പുറത്തുപോകുന്നു.)



രംഗം IV.

സ്ഥാനം — ചിത്തോരിന്റെ സമീപത്തുള്ള ഒരു ഭയങ്കര വനം.

സമയം—പ്രഭാതം.

(പ്രതാപസിംഹൻ ഏകാകിയായി അസ്ത്രശസ്ത്രങ്ങളെ ധരിച്ചുകൊണ്ടു വനത്തിലേക്കു നോക്കിനില്ക്കുന്നു)

പ്രതാപ—(വളരെ നേരം അതേ സ്ഥിതിയിൽതന്നെ നിന്നതിനുശേഷം) അക്ബർ! താൻ മേവാഡുപിടിച്ചടക്കിയെങ്കിലും ഇപ്പോഴും അതിനെ ഭരിക്കുന്നതു ഞാൻ തന്നെയാണ്. ഈ വിസ്തൃതമായ രാജ്യത്തെ തീരെ നശിപ്പിച്ച ഗ്രാമവാസികളെയെല്ലാം ഞാൻ എന്റെ പർവ്വതകോട്ടയിലേക്കു കൊണ്ടുവന്നു. അക്ബർ! ഞാൻ ജീവിച്ചിരിക്കുന്ന കാലത്തോളം മേവാഡിൽനിന്ന് ഒരു കവടി(വരാടികാ)പോലും തന്റെ ഖജാനയിൽ വരികയില്ലെന്ന് ഓൎമ്മവെച്ചുകൊൾക. ദേശം മുഴുവനും ചുട്ടു ഭസ്മമാക്കേണ്ടിവന്നാൽകൂടി ഞാൻ അതിനെ യും വിട്ടുകൊടുക്കുകയില്ല. സാമ്രാജ്യത്തിൽ മുഴുവനും എന്തൊരു ബഹളമാണ്? പക്ഷെ മേവാഡ് മാത്രം ശ്മശാനതുല്യം നിശ്ശബ്ദമായിരിക്കുന്നു. വയലുകളിലെല്ലാം കാട്ടുപുല്ലു പടൎന്നുപിടിച്ചിട്ടുണ്ട്. വലിയ വലിയ ചെടികളെക്കൊണ്ടു രാജവീഥികൾ അഗമ്യങ്ങളായി ത്തീൎന്നിരിക്കുന്നു. ചുറ്റും കാടുതന്നെ കാട്. പണ്ടു മനുഷ്യർ പാൎത്തിരുന്ന കെട്ടിടങ്ങളിലെല്ലാം ഇപ്പോൾ കാട്ടുപശുക്കളാണ് മുളയുന്നത്. ജന്മഭൂമി! സുന്ദരമായ മേവാഡുഭൂമി! വീരപ്രസവയായ ജനനി! അവിടുത്തെ ഈ വേഷം സമയോചിതമായിരിക്കുന്നു. ഇപ്പോൾ അമ്മയെ 'എന്റെ' എന്നു പറയുന്നതിനെങ്കിലും സാധിക്കും—അവിടുന്ന് ഇപ്പോഴും എന്റെ അധികാരത്തിന്റെ കീഴിലാണ്. അവിടുത്തെ അലങ്കാരങ്ങളെല്ലാം പൊയ്ക്കോട്ടെ—ഞാൻ എന്റെ സ്വന്തം കൈകൊണ്ടുതന്നെ അവയെ വീണ്ടും അവിടുത്തെ പാദങ്ങളിൽ അൎപ്പിച്ചേക്കാം. ഒരുപക്ഷെ അവിടുത്തേക്കു ശ്മശാനത്തിൽ വസിക്കുന്ന തപസ്വിനിക്കുരൂപമായ

വേഷത്തിൽതന്നെ വസിക്കേണ്ടിവരുന്നാകാം. എന്നാലും തരക്കേടില്ലാ, അമ്മെ അവിടന്നു മുഗളന്മാരുടെ ദാസിയായിരിക്കുന്നതു കണ്ടിട്ട് എന്റെ ഹൃദയം തകരുന്നു.

(പറഞ്ഞു പറഞ്ഞു പ്രതാപസിംഹന്റെ കണ്ഠം ബാഷ്പവൃഷ്ടികൊണ്ടു സ്തംഭിതമായി. തത്സമയത്ത് ഒരാട്ടിടയനേയുംകൊണ്ട് ഒരു ഭടൻ പ്രവേശിക്കുന്നു)

ഭടൻ — (അഭിവാദ്യം ചെയ്തുകൊണ്ടു) മഹാരാജൻ ജയിച്ചാലും.

പ്രതാപ — എന്താണ്?

ഭടൻ — ഈ ആട്ടിടയൻ ചിത്തോർകോട്ടക്കു സമീപം ആടുകളെ മേച്ചുകൊണ്ടു നടക്കുകയായിരുന്നു.

പ്രതാപ — (ആട്ടിടയന്റെ നേരെ തീവ്രദൃഷ്ടികളെ പതിപ്പിച്ച്) എന്താ, ഈ വർത്തമാനം ശരിതന്നെയാണൊ?

ആട്ടിടയൻ — അതെ, തിരുമനസ്സുകൊണ്ടു!

പ്രതാപ — മേവാഡുരാജ്യത്തിൽ ആരെങ്കിലും വയലുകളിൽ ഉഴുകയോ, ആടു പശു മുതലായവകളെ മേക്കുകയോ ചെയ്യുന്നപക്ഷം അയാൾക്കു മരണശിക്ഷ കൊടുക്കുമെന്നുള്ള എന്റെ കല്പനയെ നീ കേട്ടിട്ടില്ലേ?

ആട്ടിടയൻ — അതു ഞാനറിഞ്ഞിട്ടുണ്ട്.

പ്രതാപ — എന്നിട്ടും നീ ആടുകളെ മേക്കാൻ പുറപ്പെട്ടതെന്താണ്?

ഇടയൻ — കോട്ടയിലുള്ള മുഗളുദ്യോഗസ്ഥന്റെ ആജ്ഞപ്രകാരമാണ്.

പ്രതാപ — വളരെ നന്നായി. അയാൾ വന്നു തന്നെ രക്ഷിക്കട്ടെ. നിന്റെ ശിരഃഛേദം ചെയ്യുന്നതിനു ഞാൻ കല്പനകൊടുക്കും.

ഇടയൻ — എന്റെ കഷ്ടാവസ്ഥയെപ്പറ്റി അദ്ദേഹത്തിനറിവുകിട്ടിയാൽ നിശ്ചയമായും എന്നെ രക്ഷിക്കും.

പ്രതാ—ഞാൻതന്നെ അയാളെ വിവരമറിയിച്ചേക്കാം. എടോ സൈനികാ! ഇവനെ കയ്യാമം വെച്ചുകൊണ്ടുപോകൂ. രാവു കഴിഞ്ഞതിനുശേഷം ഇവനെ യമലോകത്തേക്കയക്കേണം. കോട്ടയിലുള്ള മുഗളന്മാരെ വിവരമറിയിക്കാൻ ഒട്ടും താമസിക്കരുത്. എടോ നേതാവേ, ശിരച്ഛേദം ചെയ്തു ഉടനെ ഉത്തമാംഗമെടുത്തു ചിത്തോർ ദുർഗ്ഗത്തിന്റെ സമീപം ഉള്ള മുളകളിൽ കെട്ടിത്തൂക്കണം. എന്റെ കല്പന പിള്ളർകളിയല്ലെന്നു ലോകം മനസ്സിലാക്കട്ടെ. മുഗളന്മാർ ചിത്തോർ കരസ്ഥമാക്കിയാലും ഇപ്പോഴും മേവാഡിന്റെ രാജാവു ഞാൻ തന്നെയാണ്, അക്ബറല്ലാ എന്നു ജനങ്ങളെ ഒന്നു ധരിപ്പിക്കേണമല്ലോ. പൊയ്ക്കോളൂ. ഇടയനേയും കൊണ്ടു പൊയ്ക്കോളൂ.

(ആട്ടിടയനെയുംകൊണ്ടു ഭടൻ പോകുന്നു)

പ്രതാ—എന്റെ സാധു! കഷ്ടം ഈ യുദ്ധത്തിൽ നിനക്കും വ്യർത്ഥമായി പ്രാണാപായം നേരിടുമല്ലോ. രാവണന്റെ ദുരാചാരം നിമിത്തം ലങ്ക നശിച്ചു. ദുര്യോധനന്റെ ദുഷ്ടത്വംകൊണ്ടു മഹാത്മാക്കളായ ഭീഷ്മദ്രോണാദികളും കർണ്ണനും സിദ്ധിച്ചുകൂടി. താനൊരു സാധാരണ മനുഷ്യൻ മാത്രം. ഇവയെല്ലാം അത്യന്തം നികൃഷ്ടകൃത്യങ്ങളാണ്. പക്ഷേ മാതാവായ ജന്മഭൂമീ! ഭവതിയോടുള്ള സ്നേഹംനിമിത്തമാണു ഞാൻ നിർദ്ദയനായിത്തീർന്നിരിക്കുന്നതു. അവിടത്തെ ശത്രുഗണങ്ങളെല്ലാം എടുത്തുകളഞ്ഞിരിക്കുന്നതിന്റെ കാരണവും ഇതുതന്നെയാണ്. പ്രിയതമയായ മഹാരാജ്ഞി ഒരു സാധാരണകുടീരത്തിലാണു വസിക്കുന്നതു. പ്രാണനേക്കാളധികം പ്രിയന്മാരായ പുത്രന്മാരെയും ദാരിദ്ര്യദുഃഖമനുഭവിക്കുന്നതിന് അഭ്യസിപ്പിച്ചുകൊണ്ടു ഞാനും ഒരു യതിയായിത്തീർന്നിരിക്കുന്നു.

(അതസമയത്തു് ആയുധപാണിയായി ശക്തസിംഹൻ സഹോദരനേയും കാട്ടുമൃഗങ്ങളുടെ അസ്ഥികളേയും നോക്കിക്കൊണ്ടു സാവധാനത്തിൽ പ്രവേശിക്കുന്നു.)

പ്രതാപ—അന്വേഷിച്ചുവോ?

ശക്ത—ഉവ്വു്, ജ്യേഷ്ഠ.

പ്രതാപ—എന്താണു കണ്ടതു്?

ശക്ത—അവിടെ ആരേയും കണ്ടില്ല.

പ്രതാപ—ഒരാളേയും കണ്ടില്ലന്നോ?

ശക്ത—ഇല്ല, ആരേയും കണ്ടില്ല.

പ്രതാപ—എന്താ കാരണം?

ശക്ത—അതറിയുന്നതിനുകൂടി അവിടെ ആരേയും കണ്ടില്ല.

പ്രതാപ—നമ്മുടെ ക്ഷേത്രപുരോഹിതനെവിടെ? അദ്ദേഹമാണു മൃഗസേന വന്നിട്ടുണ്ടെന്നുള്ള വിവരം എന്നെ അറിയിച്ചതു്.

ശക്ത—അദ്ദേഹം ഗ്രാമത്തിലില്ല.

പ്രതാപ—എന്നാൽ നാമിങ്ങോട്ടു വന്നതു വ്യർത്ഥമായി.

ശക്ത—ഇല്ല, വ്യർത്ഥമായില്ല. ഇവിടെ ധാരാളം കാട്ടുമൃഗങ്ങളുണ്ടല്ലോ. വരു, നമുക്കു നരികളെ വേട്ടയാടുക.

പ്രതാപ—നരികളെ വേട്ടയാടല് ഇപ്പോൾതന്നെ കഴിഞ്ഞതല്ലേ ഉള്ളു.

ശക്ത—അല്ലെങ്കിൽ പിന്നെ എന്താണു ചെയ്യേണ്ടതു്? ഇത്ര വിശേഷമായ ഒരു ദിവസം, എത്രയോ മനോഹരമായ കാടു്; എത്രയോ ഭയങ്കരമായ നിർജ്ജനസ്ഥലം. ഈ സൌന്ദര്യത്തെ പൂർത്തിവരുത്തുന്നതിനു് അല്പം രക്തവുംകൂടി ആവശ്യമാണു്. മനുഷ്യരക്തം ലഭിച്ചില്ലെങ്കിൽ മൃഗങ്ങളുടെ ചോര വീഴുകതന്നെ.

പ്രതാപ—ഒരു ഉദ്ദേശ്യവും കൂടാതെ രക്തം ചെലിപ്പിക്കുകയോ?

ശക്ത—ഉദ്ദേശമൊന്നുമില്ലെങ്കിൽ കേവലം കൌതുക

ന്നു നോക്കിയാൽ മതി. ജ്യേഷ്ഠാ! കുന്തം പ്രയോഗിക്കുന്നതിൽ ഞാനൊ ജ്യേഷ്ഠനൊ സമർത്ഥനെന്നു് ഇന്നിവിടെവെച്ചു തീർച്ചയാക്കണം.

പ്രതാപ—യോഗ്യത പരിശോധിച്ചാൽ കൊള്ളാമെന്നു മോഹമുണ്ടോ?

ശക്ത—ഉണ്ടു്. (സ്വഗതം) അങ്ങു് എന്തൊരു ന്യായപ്രകാരമാണു മേവാഡിലെ രാജാവായി വാഴുന്നതു്? ഞാൻ എന്തൊരു കാരണംകൊണ്ടാണു് അങ്ങയുടെ കൃപാപാത്രമായി—അങ്ങയുടെ ചോറുതിന്നു ജീവിക്കുന്നതെന്നും നമുക്കു കാണാമല്ലൊ.

പ്രതാപ—എന്നാൽ അങ്ങിനെയാകട്ടെ, നടക്കൂ. ഇന്നു് ഇതൊന്നു പരീക്ഷിക്കുകതന്നെ. വേട്ടയുടെ വേട്ടയും അഭ്യാസത്തിന്റെ അഭ്യാസവും കാണുകതന്നെ.

(ഇരുവരും വനത്തിൽനിന്നു പോകുന്നു)

(രംഗം മാറുന്നു. വനകാട്ടിലെ മറ്റൊരു ഭാഗം. പ്രതാപസിംഹനും ശക്തസിംഹനും ഒരു പുലിയുടെ മൃതശരീരത്തെ പരിശോധിക്കുന്നു.)

പ്രതാപ—ഈ പുലിയെ കൊന്നതു ഞാനാണു്.

ശക്ത—അല്ല, ഞാനാണു കൊന്നതു്.

പ്രതാപ—നോക്കൂ, ഇതാ എന്റെ കുന്തം.

ശക്ത—ഇതെന്റെ കുന്തമാണു.

പ്രതാപ—എന്റെ കുന്തംകൊണ്ടാണു് ഇതു ചത്തതു്.

ശക്ത—അല്ല, എന്റെ കുന്തംകൊണ്ടാണു്.

പ്രതാപ—ആകട്ടെ നടക്കൂ, നമുക്കു കാട്ടുപന്നിയെ ലക്ഷ്യം വെച്ചു നോക്കുക.

ശക്ത—ഒരേദിക്കിൽ നിന്നുകൊണ്ടു കുന്തമെറിഞ്ഞുനോക്കണം.

പ്രതാപ—അങ്ങനെതന്നെ.

(രണ്ടാളും അവിടെനിന്നു പോകുന്നു)

കേരള സാഹിത്യ അക്കാദമി

(വീണ്ടും രംഗം മാറുന്നു. ഒരു പുതിയ വനത്തിന്റെ പുരോഭാഗത്തു പ്രവേശിക്കുന്നു.)

ശക്ത—പന്നിയാകട്ടെ ഓടിപ്പോയി.

പ്രതാപ—ഇരുവരുടെ കുന്തങ്ങളും ലക്ഷ്യം പിഴച്ചു!

ശക്ത—ഉവ്വ്. പിഴച്ചുപോയി.

പ്രതാപ—പറയത്തക്ക സംഭവമൊന്നും ഉണ്ടായില്ല. ഇന്ന് ഇതു മതി, നേരം വൈകി. ഇനിയൊരുദിവസം പരീക്ഷ നടത്താം.

ശക്ത—എന്തിനാണു ജ്യേഷ്ഠാ മറ്റൊരുദിവസത്തേക്കു നീട്ടുന്നതു്. ഇന്നുതന്നെയായാലെന്താണു?

പ്രതാപ—ഇനിയെന്താണു ഭാവം?

ശക്ത—നമ്മൾ തമ്മിൽതന്നെ കുന്തമെറിഞ്ഞുനോക്കിയാലെന്താണ്?

പ്രതാപ—ഛെ എന്തു?

ശക്ത—ഇതുകൊണ്ടു വൈഷമ്യമെന്താണു?

പ്രതാപ—വൈഷമ്യത്തിന്റെ കാര്യം അവിടെ ഇരിക്കട്ടെ. ഇതുകൊണ്ടുള്ള പ്രയോജനമെന്താണു?

ശക്ത—ഉപകാരമില്ലെങ്കിലും ഉപദ്രവമെന്താണു? ഏറിയ പക്ഷം ശരീരത്തിൽനിന്നല്പം ചോര വന്നേക്കാം. കവചം നമ്മൾ ധരിച്ചിട്ടുണ്ടല്ലോ. അങ്ങും ഞാനും മരിക്കുകയില്ല നിശ്ചയംതന്നെ, പിന്നെ എന്തിനാണു ഭയപ്പെടുന്നതു്?

പ്രതാപ—ശക്തസിംഹ! എനിക്കു മൃത്യുവിനെ ഭയമില്ല.

ശക്ത—ഇല്ല ജ്യേഷ്ഠാ ഇല്ല; അങ്ങുന്നു കുന്തമെടുക്കു. നരരക്തത്തിനു വേണ്ടിയാണു നാമിരുവരും ഇന്നു ഗൃഹത്തിൽനിന്നു പോന്നതു്. കവിഞ്ഞപക്ഷം രണ്ടുനാലു തുള്ളി രക്തം വീഴുമായിരിക്കാം. എടുക്കു കുന്തം, എറിഞ്ഞുനോക്കുക, (ലഹള കൂട്ടികൊണ്ടു്) എറിയു, എറിയു!

പ്രതാപ—തരക്കേടില്ല എറിഞ്ഞുനോക്കാം.

ശക്ത—ക്ഷമിച്ചുതന്നെ എറിയണം.

(ഇപ്രകാരം പറഞ്ഞ് ഇരുവരും തങ്ങളുടെ വാളുകൾ നിലത്തുവെക്കുന്നു. ഇതിനുശേഷം അന്യോന്യം കുന്തമെറിയുന്നതിനു തയ്യാറാകുന്നു. ഇതിനിടയിൽ പ്രതാപന്റെ പുരോഹിതൻ പെട്ടെന്ന് ഓടിവന്ന് അവരുടെ മദ്ധ്യത്തിൽ നില്ക്കുന്നു.)

പുരോഹി—ഹൈ! ഇതെന്തൊരു കഥയാണ്? ജ്യേഷ്ഠാനുജന്മാർ തമ്മിൽ യുദ്ധമോ? ഭവാന്മാർ ക്ഷമിക്കണം.

ശക്ത—ഇല്ല, ഇല്ല, സ്വാമി. അങ്ങു ദൂരെ മാറി നില്ക്കു. അല്ലാത്തപക്ഷം അങ്ങയെത്തന്നെ കൊന്നുകളയും.

പുരോഹി—എനിക്കു ചാകാൻ പേടിയില്ല. നിങ്ങൾ സമാധാനിക്കണം.

ശക്ത—ഒരിക്കലുമില്ല. മനുഷ്യരുടെ രക്തമെടുക്കണമെന്നുള്ള ഉദ്ദേശത്തോടുകൂടിയാണു ഞങ്ങൾ ഗൃഹത്തിൽ നിന്നു പുറപ്പെട്ടത്. ഞങ്ങൾക്കു മനുഷ്യരുടെ ചോര ആവശ്യമുണ്ട്.

പുരോഹി—ഭവാന്മാർക്കു നരരക്തം വേണമോ? ഞാൻ തരാമല്ലോ, എടുത്തുകൊള്ളു.

(എന്നു പറഞ്ഞു പുരോഹിതൻ നിലത്തു കിടക്കുന്ന ശക്തസിംഹന്റെ വാളെടുത്തു തന്റെ ഹൃദയത്തിൽ തറച്ചു മറിഞ്ഞുവീഴുന്നു.)

പ്രതാപ—അയ്യയോ ഗുരുദേവാ! അങ്ങ് ഇതു ചെയ്തതെന്തിനുവേണ്ടിയാണ്?

പുരോഹി—ഭവാന്മാരെ സമാധാനിപ്പിക്കുവാൻതന്നെ. ഇനിയെങ്കിലും തിരുമേനികൾ പരസ്പരം കലഹിക്കാതിരിക്കുവിൻ. കലഹംകൊണ്ടാണു ദേശത്തിന് ഇപ്രകാരം നാശം സംഭവിച്ചിരിക്കുന്നത്. മാതൃഭൂമിയെ ഇതിലധികം ക്ലേശിപ്പിക്കരുതേ!

കേരള സാഹിത്യ അക്കാദമി

(പുരോഹിതൻ മരിക്കുന്നു)

പ്രതാപ — ശക്ത, താനിതു ചെയ്യുന്നതെന്തിനാണ്?

ശക്ത — (പരിഭ്രമത്തോടെ) വാസ്തവത്തിൽ ഞാനെന്താണു ചെയ്തതു്!

പ്രതാപ — ശക്ത, താൻ കാരണം ഇന്നൊരു ബ്രഹ്മഹത്യ സംഭവിച്ചു. താൻ ഒരിക്കൽ മേവാഡിനെ ഉന്മൂലനം ചെയ്യുമെന്നു തന്റെ ജാതകത്തിൽ പറഞ്ഞിട്ടുള്ളതായി ഞാൻ കേട്ടിട്ടുണ്ടു്. ഇന്നുവരെ ഞാൻ അതത്ര വിശ്വസിച്ചിരുന്നില്ല. ഇപ്പോൾ എനിക്കു പൂർണ്ണബോധ്യംവന്നു.

ശക്ത — എന്തു പറയുക! ഞാൻ നിമിത്തം ഒരു ബ്രാഹ്മണൻ മൃത്യുവശഗനായി.

പ്രതാപ — താൻ നിരാശ്രയനാണെന്നു കണ്ടു കൊണ്ടാണു ഞാൻ തന്നെ മേവാഡിലേക്കു ക്ഷണിച്ചുവരുത്തിയതു്. പക്ഷേ താൻ മേവാഡിന്റെ ധൂമകേതു തന്നെയാണ്. ഇനി തന്നെ ഇവിടെ പാർപ്പിക്കുന്നതിനെനിക്കു ധൈര്യമില്ല. ഈ നിമിഷത്തിൽതന്നെ താൻ എന്റെ രാജ്യത്തുനിന്നു പോകണം

ശക്ത — നല്ല കാര്യം.

പ്രതാപ — പൊയ്ക്കൊള്ളൂ, ഞാൻ ഇപ്പോൾ ഇദ്ദേഹത്തെ സംസ്കരിക്കുന്നതിനുള്ള ഏർപ്പാടു ചെയ്യട്ടെ. അതിനു ശേഷം ഞാൻ പ്രായശ്ചിത്തം ചെയ്തുകൊള്ളാം. താൻ വേഗം പോകൂ.

(ഇരുവരും ഓരോ വഴിക്കു പോകുന്നു.)

## രംഗം V.

സ്ഥാനം—അംബർ രാജാവിന്റെ കോവിലകത്തുള്ള ഒരു വരാന്ത.

സമയം—പകൽ മൂന്നുമണി.

[മാനസിംഹന്റെ സഹോദരി രേവ മൂളിപ്പാട്ടുപാടിക്കൊണ്ടു തനിയെ ലാത്തുന്നു. തത്സമയം വൃദ്ധയായ ദാസി പ്രവേശിക്കുന്നു.]

ദാസി—ആവൂ, മകളെ കണ്ടുകിട്ടി!

രേവ—എന്തിനാ?

ദാസി—മോളിമാളികമുകളിലിരുന്നു മന്ദമാരുതനേററു സുഖിക്കുന്ന സമയത്തു ഞാൻ എന്റെ മോളെ തേടിക്കൊണ്ടു കോവിലകം മുഴുവനും നടന്നിട്ടാണു വരുന്നതു്

രേവ—എന്തിന്, എന്നെക്കൊണ്ടെന്തായിരുന്നു നിങ്ങൾക്കാവശ്യം?

ദാസി—ആവശ്യമെന്തായിരുന്നുവെന്നോ? എന്നെക്കൊണ്ടെന്താണ് ആവശ്യം എന്നാണോ ചോദിക്കുന്നതു്? വിവാഹവാർത്ത വധുവിന്റെ കർണ്ണങ്ങളിൽമാത്രം പ്രവേശിച്ചിട്ടില്ലെങ്കിലും അതു കേട്ടുകേട്ടു അയൽവീട്ടുകാർക്കു ഉറക്കമില്ലാതായിട്ടുണ്ടു്. 'കോവിലകത്തെ മന്ത്രം അങ്ങാടിയിൽ പാട്ടു്' എന്ന പഴമൊഴി പരമാർത്ഥമാണു്. ഉം, എന്നെക്കൊണ്ടെന്താണു ആവശ്യമെന്നു ചോദിക്കുന്നു മോളുടെ വിവാഹം തീർച്ചയാക്കിയിരിക്കുന്ന സമയത്തു മോളെക്കൊണ്ടു ആവശ്യമൊന്നുമില്ലേ? മോളെക്കൊണ്ടാവശ്യമില്ലെങ്കിൽ പിന്നെ ഈ കിഴവിയെക്കൊണ്ടാണോ ആവശ്യം? മോളെന്താണു കഥയില്ലാതെ സംസാരിക്കുന്നതു്? എന്റെ വിവാഹമാണെങ്കിൽ ഒരിക്കൽ കഴിഞ്ഞുപോയി. സ്ത്രീകൾക്കു രണ്ടു മൂന്നു പ്രാവശ്യം വിവാഹം വിധിച്ചിട്ടുണ്ടോ? ഒരുപക്ഷേ

അങ്ങനെ സംഭവിച്ചാൽ തന്നെ ഈ കിഴവിയെ ആ
രാണു വേളികഴിക്കുക? എന്റെ വിവാഹം നടന്ന കാ
ലത്തു് എന്റെ മകൾ ജനിച്ചിട്ടുകൂടിയില്ല. ഞാൻ അ
ന്നാരായിരുന്നു! അന്നെനിക്കു പതിനാറു വയസ്സുകൂടി
തികഞ്ഞിട്ടുണ്ടായിരുന്നില്ല.

ദേവ—ഇതു മതിമതി, നിങ്ങളിപ്പോൾ പൊയ്ക്കോളൂ. ഇ
വിടെ നിന്നു ചിലച്ചതുമതി. ഒട്ടും താമസിക്കേണ്ട.

ദാസി—ആർക്കുവേണ്ടി കട്ടാലും കട്ടവനെയാണു ജനങ്ങൾ
കള്ളനെന്നു വിളിക്കുക. ഞാൻ വന്നു മകളുടെ വിവാ
ഹ വർത്തമാനം ഉണർത്തിച്ച ഉടനെ എന്റെ ഓമന
യോടിവന്നു ചുക്കിച്ചുളിഞ്ഞിരിക്കുന്ന ഈയുള്ളവളുടെ
മുഖത്തു ചുംബനങ്ങളെ വർഷിക്കുമെന്നാശിച്ചുകൊണ്ടാ
ണു ഞാനിത്ര വെമ്പലപ്പെട്ടു ഇങ്ങോട്ടു വന്നതു്; പക്ഷേ
മകളെന്നെ ആട്ടി ഓടിക്കുകയാണു ചെയ്യുന്നതു്. എ
നിക്കിപ്പോൾ വാർദ്ധക്യമായെങ്കിലും എന്റെ അവസ്ഥ
യെന്നും ഇപ്രകാരമായിരുന്നില്ല. ഒരുകാലത്തെനിക്കും
യൌവനമുണ്ടായിരുന്നു. എനിക്കും വിശാലങ്ങളായ നേ
ത്രങ്ങളുണ്ടായിരുന്നു. എന്റെ കഴുത്തു വിടർന്ന പനിനീർ
പുഷ്പംപോലെ കാണ്മാൻ കൌതുകമുള്ളതായിരുന്നു. എ
ന്റെ ആകൃതിയും ഇപ്രകാരം പ്രാകൃതമായിരുന്നില്ല.
അന്നു് എന്റെ ഭർത്താവു് എന്നെ എത്ര പ്രശംസിക്കാ
റുണ്ടു്! ഒരു ദിവസം അദ്ദേഹം വലിയ ആദരവോടെ
എന്നെ വിളിച്ചു്—

ദേവ—നിങ്ങളോടിതെല്ലാം ചോദിച്ചതാരാണു്? പോകൂ,
ഇവിടെ നില്ക്കേണ്ട, പറഞ്ഞതു കേൾക്കാഞ്ഞാൽ ആ
പത്തുണ്ടാകും.

ദാസി—അയ്യോ കഷ്ടം! മകളും ഇങ്ങനെ പറയുന്നുവല്ലോ.
ഞാനെങ്ങനെയാണു പോകുക? ഞാൻ മോളെ വിളി
ക്കാനല്ലേ വന്നതു്? മോളുടെ അമ്മയാണു് എന്നെ ഇ
ങ്ങോട്ടയച്ചതു്. പക്ഷേ അമ്മതിരുമനസ്സുകൊണ്ടു 'വ

ണ്ടാ, വിളിക്കേണ്ട ആവശ്യമില്ലാ' എന്നു പിന്നിട്ട പറ
ഞ്ഞു. വിവാഹവൎത്തമാനം കേട്ട ഉടനെ ആ തിരുമേനി
കോപംകൊണ്ടു് ഉജ്ജ്വലിച്ചു. ഞാൻ അവിടെനിന്നു്
ഓടിപ്പോന്നു. വരൻ ബിക്കാനിയറിലെ രാജാവായ രാ
യസിംഹനാണു്, മോളുക്കു മനസ്സിലായൊ? ഹഹഹ!
അദ്ദേഹത്തിനു ഷഷ്ടിപൂൎത്തികഴിഞ്ഞു; ഉമ്മറത്തെ മൂ
ന്നു പല്ലുകഠം കൊഴിഞ്ഞിട്ടുണ്ടു്. ആകപ്പാടെ കണ്ടാ
ലൊരു കുരങ്ങൻതന്നെ, ആകൃതിയും നന്നല്ലാ, വയ
സ്സുമായി.

രേവ—എന്നെക്കൊണ്ടു് ആവശ്യമില്ലെന്നല്ലേ പറഞ്ഞതു്,
പിന്നെ എന്തിനാണു് ഇവിടെ നിൽക്കുന്നതു്?

ഭാസി—ആവശ്യമില്ലെന്നെന്തുകൊണ്ടു നിശ്ചയിച്ചു! കഷ്ടം
കഷ്ടം! മോളും എന്താണു പറയുന്നതു്! ഇതിനെപ്പററി
അച്ഛൻതിരുമനസ്സുകൊണ്ടും അമ്മതിരുമനസ്സുകൊ
ണ്ടും തമ്മിൽ വലിയ വാഗ്വാദം നടന്നു. ഇപ്രകാര
മുള്ള ഒരു കലഹം ഞാനീവയസ്സിനിടക്കു കണ്ടിട്ടില്ല.
മഹാഭാരതം തന്നെ. കോവിലകം കുരുക്ഷേത്രം!

രേവ—ഹൈ!

ഭാസി—ഹാ ഹാ, വാക്ശരങ്ങളെ മാത്രം വൎഷിച്ചിരുന്ന
തു കൊണ്ടു് ആൎക്കും മരണം സംഭവിച്ചില്ലെന്നേയുള്ളു.
എങ്കിലും—

രേവ—എങ്കിലും എന്തു്?

ഭാസി—സ്വന്തവൎത്തമാനങ്ങളില്ലാതെ ഇതരന്മാരുടെ കാ
ൎയ്യം കേഠക്കുകകൂടി ചെയ്യയില്ലെന്നുള്ളതു മകളുടെ മുഖ്യ
ദോഷമാണു്. ഞാനെന്താണു പറയേണ്ടതു്? ഇപ്രകാ
രമുള്ള ഒരു കിഴവനു തന്റെ മകളെ വേളികഴിച്ചുകൊ
ടുക്കുകയില്ലെന്നു രാജ്ഞിതിരുമനസ്സുകൊണ്ടു തീൎത്തുപറ
ഞ്ഞു. അതു കേട്ടപ്പോഠം കാൎയ്യം ശരിതന്നെയാണു്; ഈ
മാതിരി ഒരു കിഴവനു കന്യകാദാനം ചെയ്യുന്നതു് അധ
ൎമ്മമാണെന്നു അച്ഛൻതിരുമേനിയും അരുളിച്ചെയ്തു. തി

ന്മേനിയിപ്പോൾ വിവാഹകാൎയ്യത്തെക്കുറിച്ചു മാനസിം
ഹൻ തിരുമനസ്സിലേക്കു കത്തെഴുതുകയാണ്.

ദേവ--അദ്ദേഹം ശുണ്ഠിയെടുത്തില്ലേ?

ദാസി--ശുണ്ഠിയെടുത്താലും പുരുഷന്മാരല്ലേ. അവരുടെ
കോപം എത്ര നേരം നിലനില്ക്കും. എന്റെ ഭൎത്താവും ഒ
രുദിവസം ഇപ്രകാരം ശുണ്ഠികൂടി. അദ്ദേഹത്തിന്റെ ന
യനങ്ങൾ എന്തൊരുമാതിരി ചുകന്നിരുന്നു. സഹോദ
രാ, ശുണ്ഠികൂടിയാൽ അങ്ങയുടെ മനസ്സുകൂടി ചീത്തയാ
കും എന്നും മറ്റും പലതും ഞാൻ ഉപദേശിച്ചു. അ
പ്പോഴേക്കും ദൈവഗത്യാ രാമസിംഹൻ വന്ന് അദ്ദേഹ
ത്തിന്റെ കൈ പിടിച്ചു വലിച്ചുകൊണ്ടു പോയപ്പോൾ
എനിക്കാശ്വാസമായി. അല്ലാത്തപക്ഷം ഞങ്ങളുടെ ഗൃ
ഹത്തിലും അന്നു ഭാരതയുദ്ധമുണ്ടാകുമായിരുന്നു. അവി
ടെനിന്നു മടങ്ങിവന്ന ഉടനെ എന്റെ നാഥൻ എ
ന്നെ വളരെ പ്രശംസിച്ചു. അദ്ദേഹത്തിന്റെ അറി
വിൽപെട്ടിട്ടുള്ള എന്റെ സകല വൃത്താന്തങ്ങളെയും
പുകഴ്ത്തിക്കൊണ്ട് എന്റെ കാലുപിടിച്ചു എന്നെ ബ
ഹുമാനിച്ചു. അപ്പോൾ രാമസിംഹന്റെ വീട്ടിൽ
പോയതു വളരെ ബുദ്ധിമുട്ടായി എന്നു ഞാൻ വിചാ
രിച്ചു. പിന്നെ ഒരിക്കൽ—

ദേവ—നിങ്ങളെന്നെ ധിക്കരിച്ചു. ഇവിടെനിന്നു പോകു
ന്നുവൊ ഇല്ലയോ?

ദാസി—അയ്യോ! ഞാനെന്തിനാണ പോകുന്നതു്? ഞാൻ
മോളോട് എന്റെ യോഗക്ഷേമത്തെക്കുറിച്ചു രണ്ടുവാ
ക്കു പറയുന്നതിനിവിടെവന്നു, പക്ഷെ ഞാൻ ദുഷ്ടയാ
ണെന്നു വിചാരിച്ചു മോളെന്നെ അടിച്ചടിച്ചോടിക്കു
ന്നു. (കരയുന്നു)

ദേവ—ഞാൻ നിങ്ങളെ എപ്പോഴാണ് അടിച്ചതു്?

ദാസി—ഇല്ലാ, മോളെന്നെ അടിച്ചില്ലെങ്കിൽ പിന്നെ

ഞാൻ മോളെയാണ് അടിച്ചത്. ഈ കിഴവി മോളെ അടിച്ചുവെന്ന് അച്ഛനോടും അമ്മയോടും ചെന്നുപറഞ്ഞു. ഇത്രകാലം മോളെ ഞാൻ എന്റെ മടിയിൽകിടത്തി ലാളിച്ചു വളൎത്തിക്കൊണ്ടുവന്നു. എന്റെ കുട്ടിയുടെ ദാസ്യവൃത്തികൊണ്ടു തന്നെ എനിക്കു വാൎദ്ധക്യമായി. ഇപ്പോഴത്തെ എന്റെ അവസ്ഥയെന്താണ്? മോളെന്നെ ചീത്ത പറഞ്ഞ് അടിച്ചു പുറത്താക്കിയേക്കും. ഞാൻ ശകാരം കേട്ടുകൊണ്ടു തെണ്ടിത്തിരിഞ്ഞു പട്ടിണികിടന്നു മരിക്കും! ഇപ്പോളെനിക്കു ശക്തിയുമില്ലാ യൌവനവുമില്ല. നിങ്ങളോടു പിച്ച ചോദിക്കുന്നതിനിവിടെ വന്നാൽ എന്നെ ആട്ടി പുറത്താക്കിയേക്കണം. കുട്ടിക്കാലം മുതല്ക്കു മകളെ ഞാനെന്റെ മടിയിൽകിടത്തി കളിപ്പിച്ച് ഇത്രയാക്കിക്കൊണ്ടുവന്നു. മകൾ നന്നെ കുട്ടിയായിരുന്നപ്പോൾ ഞാനൊരുദിവസം എന്റെ ദാമനെയും കൊണ്ട് ഒളിവായി കൂത്തലില കാണ്മാൻ പോയി. ഈ വിവരം തിരുമനസ്സറിഞ്ഞപ്പോൾ കല്പിച്ചുതന്ന ശിക്ഷയുടെ സ്വാദ് എനിക്കല്ലേ അറിഞ്ഞുകൂടൂ. കുട്ടിയെയുംകൊണ്ടു തിരക്കിലേക്കു പോയതെന്തിനാണെന്നു അടിക്കുന്നതിന്നിടയിൽ തിരുമേനി ചോദിച്ചതിനു ഞാൻ—

അണിയറയിൽ—രേവേ, രേവേ!

ദാസി—ഇതുകേൾക്കൂ.

രേവ—ഞാൻ ഇതാവരുന്നു. (രേവപോകുന്നു)

ദാസി—(അല്പനേരം മൌനമായിരിക്കുന്നു. അതിനുശേഷം എഴുന്നേറ്റു പറയുന്നു) ഞാനും പോട്ടെ. ഇനി വേറെ വല്ലവരോടും സംസാരിക്കാം.

## രംഗം VI.

---

സ്ഥാനം—ആഗ്രയിലുള്ള അക്ബരിന്റെ സഭാമണ്ഡപം.

സമയം—പ്രഭാതം.

(അക്ബറും ശക്തസിംഹനും മുഖത്തോടുമുഖം നോക്കിനില്ക്കുന്നു.)

അക്ബർ—അങ്ങു റാണാ പ്രതാപസിംഹന്റെ സോദരനാണോ?

ശക്ത—അതേ തിരുമനസ്സുകൊണ്ട്.

അക്ബർ—അങ്ങ് എന്തൊരു ഉദ്ദേശത്തോടുകൂടിയാണ് ഇങ്ങോട്ടുവന്നത്?

ശക്ത—ഞാൻ മുഗൾസേനയേയുംകൊണ്ടു റാണയോടു യുദ്ധംചെയ്യേണമെന്നു വിചാരിച്ചാണ് ഇങ്ങോട്ടു വന്നിരിക്കുന്നതു. റാണയെ മുഗളന്മാരുടെ കാൽക്കൽ വീഴിച്ച് അദ്ദേഹത്തിന്റെ സൈനികരക്തംകൊണ്ടു മേവാഡ്ഭൂമിയെ അരുണമാക്കിത്തീർക്കേണമെന്നാണ് എന്റെ മോഹം.

അക്ബർ—ഇതുകൊണ്ടു മുഗളന്മാൎക്കെന്താണു പ്രയോജനം? മേവാഡിൽനിന്ന് ഒരു കവിടിപോലും ഇതുവരെ നമ്മുടെ ഖജാനയിൽ വന്നിട്ടില്ല.

ശക്ത—അങ്ങു റാണയെ ജയിച്ചുവെങ്കിൽ അസംഖ്യം ദ്രവ്യം സൎക്കാർ ഖജാനയിൽ വന്നുചാടും. റാണയുടെ ആജ്ഞപ്രകാരമാണ് ഇക്കാലത്തു മേവാഡിലെ കണ്ടങ്ങളിൽ കൃഷിചെയ്യാത്തത്. മേവാഡ്ഭൂമിയിൽ കനകം വിളയും. അന്നൊരുദിവസം ചിത്തോർ ദുൎഗ്ഗാധികാരിയുടെ കല്പനാനുസരണം കുറച്ചാടുകളെ മേച്ചുകൊണ്ടിരുന്ന ഒരു സാധു ആട്ടിടയനെ റാണയുടെ കിങ്കരന്മാർ കൊന്നുകളഞ്ഞു.

ആക്ബർ — (ചിന്തയുള്ളതുപോലെ നടിച്ച്) അങ്ങു നമു
ക്കെന്താണു സഹായമാണു ചെയ്യുന്നതിക?

ശക്ത — ഞാൻ രജപുത്രനാണ്. എനിക്കു യുദ്ധംചെയ്യാ
നറിയാം. ഞാൻ റാണയോടു യുദ്ധംചെയ്യും. എനിക്കു
സൈന്യങ്ങളെ നയിപ്പാനും അറിയാം. ഞാൻ മുഗൾ
സൈന്യസമേതനായി റാണയോടു യുദ്ധംചെയ്യും.

ആക്ബർ — ഇതുകൊണ്ട് അങ്ങക്കെന്താണു ലാഭം?

ശക്ത — പ്രതിക്രിയ.

ആക്ബർ — അത്രയേ ഉള്ളൂ?

ശക്ത — അതേ, അത്രയേ ഉള്ളൂ.

ആക്ബർ — ഒരു സൈന്യം തരുന്നപക്ഷം അങ്ങക്കു പ്ര
താപസിംഹനെ ജയിക്കുവാൻ സാധിക്കുമെ?

ശക്ത — ജയം നേടാമെന്നാണ് എന്റെ പൂർണ്ണവിശ്വാ
സം. എനിക്കു പ്രതാപസിംഹന്റെ സൈനികബല
വും, യുദ്ധകൌശലവും, വഞ്ചനയും, സേനയെ നയി
ക്കുന്ന രീതിയും അറിയാം. പ്രതാപനും യോദ്ധാവാ
ണു, ഞാനും യോദ്ധാവാണ്. പ്രതാപസിംഹനും ക്ഷ
ത്രിയനാണ്, ഞാനും ക്ഷത്രിയനാണ്. പ്രതാപനും ര
ജപുത്രനാണ്, ഞാനും രജപുത്രനാണ്. പ്രതാപസിം
ഹൻ ജ്യേഷ്ഠനും ഞാൻ അനുജനുമാണെന്നൊരു വ്യ
ത്യാസമേയുള്ളൂ. കേവലം ജ്യേഷ്ഠനായി ജനിച്ചതുകൊണ്ടു
മാത്രം ശ്രേഷ്ഠനാകണമെന്നില്ലെന്ന് ഒരുദിവസം സം
ഭാഷണത്തിനിടയിൽ പ്രതാപന്റെ പുത്രനായ അമ
രസിംഹൻ പറയുകയുണ്ടായി. ആ വാക്കു എന്റെ
ഹൃദയത്തിൽ ശിലാരേഖപോലെ ദൃഢമായി പതിഞ്ഞു.

ആക്ബർ — ഹും!

(എന്നുപറഞ്ഞ് അല്പനേരം അധോമുഖനായി ലാ
ത്തുന്നു.)

ആക്ബർ — ആരവിടെ?

[ദ്വാരപാലൻ പ്രവേശിച്ച് അഭിവാദ്യം ചെയ്യുന്നു.]

ആക്ബർ—മാൻസിംഹന്റെ സമീപത്തുചെന്നു വന്ദനം പറയു.

ദ്വാര—കല്പനപോലെ! (പോകുന്നു)

ആക്ബർ—റാണാപ്രതാപസിംഹൻ അങ്ങക്കു വളരെ ഉപകാരം ചെയ്തിട്ടുണ്ടെന്നാണു ഞാൻ കേട്ടിട്ടുള്ളതു്.

ശക്ത—എന്തൊരു ഉപകാരം?

ആക്ബർ—ഇല്ലേ? ഞാൻ കേട്ടതു ശരിയല്ലെന്നുണ്ടോ? ഇതുവരെ പ്രതാപസിംഹൻ അങ്ങക്കൊരു ഉപകാരവും ചെയ്തിട്ടില്ലേ?

ശക്ത—ഉവ്വ് ചെയ്തിട്ടുണ്ട്. എന്റെ പിതാവ് ഒരിക്കൽ എന്നെ കൊല്ലുന്നതിനു കല്പന കൊടുത്തപ്പോൾ—

ആക്ബർ—(ആശ്ചര്യത്തോടെ) ഹെ! എന്തു് അങ്ങയുടെ അച്ഛൻ അങ്ങയെ വധിക്കുന്നതിനു കല്പനകൊടുക്കുകയൊ?

ശക്ത—അവിടന്നു മുഴുവൻ കേൾക്കു, ഞാനെല്ലാം പറയാം. അഞ്ചുവയസ്സു പ്രായമായിരുന്നപ്പോളൊരുദിവസം ഞാൻ ഒരു വലിയ കത്തി കണ്ടു. അതിന്റെ മൂർച്ചയെ പരീക്ഷിക്കുന്നതിനുവേണ്ടി ഞാൻ അതുകൊണ്ടെന്റെ കയ്യു മുറിച്ചു. ഞാൻ ഒരിക്കലെന്റെ ജന്മഭൂമിയെ ദ്രോഹിക്കുമെന്നു് എന്റെ ജാതകത്തിൽ പറഞ്ഞിട്ടുണ്ട്. കത്തിയെടുത്തു സങ്കോചംകൂടാതെ എന്റെ കയ്യിന്മേൽ വെട്ടിയതുകണ്ടപ്പോൾ ജാതകത്തിൽ പറഞ്ഞിരിക്കുന്നതു വാസ്തവമാകുമെന്നു അച്ഛൻ നിശ്ചയിച്ചു. തീരെ ദുസ്സാദ്ധ്യപ്രവൃത്തികൂടി എനിക്കു സുസാദ്ധ്യമാണെന്നു് അദ്ദേഹത്തിനു പൂർണ്ണവിശ്വാസമായി. അന്നുതന്നെ അദ്ദേഹം എന്നെ കൊല്ലുന്നതിനു കല്പനകൊടുത്തു.

ആക്ബർ—ആശ്ചര്യം!

ശക്ത—എന്തുകൊണ്ടു്, അവിടത്തെക്കെന്തുകൊണ്ടാണു് ആശ്ചര്യം തോന്നിയതു്? അങ്ങുന്നു് അദ്ദേഹത്തെ നല്ലപോലെ അറികയില്ലന്നാണോ? അന്നു ചിത്തോർകോട്ട ശത്രുക്കൾ വളഞ്ഞ സമയത്തു് അദ്ദേഹം ഭീരുവിനെപ്പോലെ ഓടിപ്പോയിട്ടില്ലെങ്കിൽ ചിത്തോറിന്റെ സൌഭാഗ്യസൂര്യൻ ഒരിക്കലും അസ്തമിക്കയില്ലായിരുന്നു.

ആക്‌ബർ—രജപുത്രന്മാരുടെ പക്കൽനിന്നു മുഗളന്മാർക്കു ലഭിച്ചതു ചിത്തോറിന്റെ സൌഭാഗ്യമല്ലേ?

ശക്ത—ഏതുവിധത്തിൽ?

ആക്‌ബർ—കാടന്മാരായ രജപുത്രന്മാർക്കു രാജ്യം ഭരിക്കുന്നതിനു ത്രാണിയില്ലെന്നുള്ള കാര്യം തന്നത്താൻ ആലോചിച്ചാലറിയാമെന്നാണു ഞാൻ വിചാരിക്കുന്നതു്.

ശക്ത—രജപുത്രന്മാരോ മുസൽമാന്മാരോ കാടന്മാരെന്നു ഞാൻ ഇതുവരെ ധരിച്ചിട്ടില്ല; ഞങ്ങൾ കാടന്മാരാണെന്നു് ഇതുവരെ ആരും പറഞ്ഞുകേട്ടിട്ടുമില്ല.

ആക്‌ബർ—അല്ലാത്തപക്ഷം മുഗളന്മാർക്കു ഹിന്ദുക്കളുടെ മേൽക്കോയ്മ കിട്ടിയതെങ്ങിനെയാണു്?

ശക്ത—പച്ചപ്പരിഷ്കാരികളായ റോമക്കാരും കാടന്മാരായ ഗത്ഥന്മാരുടെ കീഴിലകപ്പെട്ടുവല്ലോ?

ആക്‌ബർ—റോമക്കാർ ധർമ്മത്തെ കൈവെടിഞ്ഞതുകൊണ്ടാണു തോറ്റുപോയതു്.

ശക്ത—ഗത്ഥന്മാർ ധാർമ്മികരായിരുന്നതുകൊണ്ടാണോ റോമക്കാരെ തോല്പിച്ചതു്? ഈ ലോകത്തു സദാ ധർമ്മത്തിനുതന്നെയല്ലാ ജയം സിദ്ധിക്കുന്നതു്. അധർമ്മത്തിനെല്ലാപ്പോഴും അധഃപതനം സംഭവിക്കുന്നപക്ഷം ഈ ഉലകിലിപ്പോൾ അധർമ്മമെന്ന നാമംകൂടിയുണ്ടാകയില്ല. അങ്ങിനെയാണെങ്കിൽ ഈ ഭൂമിയുടെ മിക്ക ഭാഗങ്ങളിലും അധർമ്മത്തിന്റെ അധികാരത്തിനു ശക്തി കൂടിവരികയുമില്ല. ഇക്കാലത്തു ഭാരതഖണ്ഡ

ത്തെപ്പോലെ അധർമ്മത്തിന്റെ ദ്രോഹമനുഭവിച്ചു വലയുന്ന മറെറാരു രാജ്യമുണ്ടോ എന്നു സംശയമാണ്. എങ്കിലും ജഗത്തുമുഴുവനും സർവ്വശക്തനും ന്യായവാനും ദയാലുവുമായ ഈശ്വരന്റെ അധീനത്തിലാണിരിക്കുന്നത് എന്നു ശാസ്ത്രം പല ഉദാഹരണങ്ങളെക്കൊണ്ടും ദൃഢീകരിക്കുന്നുണ്ട്.

ആക്ബർ—(സ്തംഭിതനായിട്ടു സംഭാഷണവിഷയം മാറുന്നു) ആകട്ടെ, അങ്ങയുടെ ഇതിഹാസം മുഴുവനാക്കൂ. അങ്ങയുടെ പിതാവ് അങ്ങയെ കൊല്ലുന്നതിനു കല്പനകൊടുത്തശേഷം എന്തു സംഭവിച്ചു?

ശക്ത—ഘാതകന്മാർ എന്നെ വധ്യഭൂമിയിലേക്കു കൊണ്ടുപോകുന്ന സമയത്തു സലൂമ്പർരാജാവായ ഗോവിന്ദസിംഹൻ ദൈവഗത്യാ ഞങ്ങളെ കണ്ടുമുട്ടി. അദ്ദേഹത്തിനെന്നെ വളരെ വാത്സല്യമായിരുന്നതുകൊണ്ട് എന്നെ രക്ഷിക്കുന്നതിനാലോചിച്ചിരുന്നു. റാണയുടെ അടുക്കൽചെന്നു പറഞ്ഞ് അദ്ദേഹം എന്നെ രക്ഷിച്ചു. സലൂമ്പർരാജാവ് എന്നെ പുത്രതുല്യം തീററിപ്പോററി വളർത്തിക്കൊണ്ടുവരുന്നകാലത്ത് അദ്ദേഹത്തിനൌരസപുത്രൻ ജനിച്ചു. അന്നു മേവാഡിലെ റാണാ പ്രതാപസിംഹനായിരുന്നു. സലൂമ്പർരാജാവിന്റെ ഇഷ്ടാനുസരണം അദ്ദേഹം എന്നെ തന്റെ രാജധാനിയിലേക്കു കൊണ്ടുവന്നു വളരെ ആദരവോടുകൂടി താമസിപ്പിച്ചു.

ആക്ബർ—ഒരിക്കൽ അങ്ങു മേവാഡിനെ ഉന്മൂലനം ചെയ്യുമെന്ന് അറിഞ്ഞിട്ടുകൂടി?

ശക്ത—ഉം, ഈ വിവരമറിഞ്ഞിട്ടുകൂടി.

ആക്ബർ—പ്രതാപസിംഹൻ അങ്ങേക്കൊരു ഉപകാരവും ചെയ്തിട്ടില്ലെന്നല്ലേ അങ്ങ് ഇപ്പോൾതന്നെ പറഞ്ഞത്?

ശക്ത—എങ്ങനെയാണ് ഉപകാരമാവുക? എന്റെ ജന്മഭൂമി, എന്റെ രാജ്യം, എന്റെ അവകാശം എന്നിവ

യിൽനിന്നു ഞാൻ വഞ്ചിതനായി. പ്രതാപസിംഹൻ എന്നെ സ്വരാജ്യത്തേക്കു കൊണ്ടുവന്നതു ന്യായമായ ഒരു പ്രവൃത്തിതന്നെയാണ്. ഇതിൽ ഉപകാരത്തിന്റെ ലേശമുണ്ടോ? ഞാൻ ഏതു വിധത്തിലാണ് അദ്ദേഹത്തോടു കടപ്പെട്ടിരിക്കുന്നതു്? എന്റെ അധികാരംകൂടി എനിക്കു ലഭിച്ചിട്ടില്ല. അദ്ദേഹം ഏതൊരധികാരപ്രകാരമാണു മേവാഡിലെ സിംഹാസനത്തെ ആരോഹണം ചെയ്തിരിക്കുന്നതു്? ഞാൻ അദ്ദേഹത്തിന്റെ ആജ്ഞയെ പരിപാലിക്കുന്ന കിങ്കരനായ ഇരുന്നതന്നെയാണ്? ഞങ്ങളിരുവരും ഒരു പിതാവിന്റെ പുത്രന്മാരല്ലേ? അദ്ദേഹം ജ്യേഷ്ഠൻ, ഞാൻ അനുജൻ, എന്ന വ്യത്യാസമല്ലേ ഉള്ളൂ. ജ്യേഷ്ഠനായി ജനിച്ചതുകൊണ്ടു ശ്രേഷ്ഠനായിക്കൊള്ളണമെന്നുണ്ടോ? ഒരിക്കൽ ഞങ്ങളിലാരാണു ശ്രേഷ്ഠനെന്നു പരീക്ഷിക്കുന്നതിനു ഭാവിച്ചു; പക്ഷേ പെട്ടെന്നൊരു ബ്രഹ്മഹത്യ സംഭവിച്ചതുകൊണ്ടു കാര്യം തീർച്ചയാക്കുന്നതിനു സാധിച്ചില്ല. അദ്ദേഹംതന്നെയാണ് ഉൽകൃഷ്ടൻ എന്നു ബോദ്ധ്യപ്പെടുത്തീട്ടാണ് എന്നെ രാജ്യഭ്രഷ്ടനാക്കിയതെന്നു വരുകിൽ എനിക്കു ലേശം ദുഃഖമുണ്ടാകയില്ല. അതിനു മുമ്പുതന്നെ എന്നെ ആട്ടി ഓടിച്ചതു ന്യായമായിപ്പോയി. ആ അകൃത്യത്തിനു പ്രതിക്രിയ ചെയ്യുന്നതിനാണു ഞാനിപ്പോൾ ഉദ്യമിക്കുന്നതു്

അക്ബർ — (പുഞ്ചിരിതൂകിക്കൊണ്ടു്) പ്രതാപസിംഹന് അങ്ങയെ വിശ്വാസമില്ലേ?

ശക്ത — ഉവ്വ്, വിശ്വാസമുണ്ട്.

അക്ബർ — എന്നാൽ പിന്നെ വചനംകൊണ്ട് അദ്ദേഹത്തെ സ്വാധീനപ്പെടുത്തുന്നതിനു ശ്രമിക്കാത്തതെന്താണ്? വ്യർത്ഥമായ രക്തപാതം കൂടാതെ കഴിക്കുകയല്ലേ നല്ലതു്?

ശക്ത — അതുതന്നെകൊണ്ടു സാധിക്കുകയില്ല. അപ്രകാരമാണെങ്കിൽ ബന്ധനവും മററും വേണ്ടിവരും.

അക്ബർ — അതുകൊണ്ടെന്താണു വൈഷമ്യം? യുദ്ധമോ രക്തപ്രവാഹമോ കൂടാതെ കാര്യം സാധിക്കുമെങ്കിൽ പിന്നെ അതല്ലേ അധികം നല്ലതു്?

ശക്ത — നിങ്ങളെല്ലാവരും സത്യന്മാരായ മുസൽമാന്മാരായിത്തന്നെ വാഴുവിൻ. നിങ്ങൾക്കെല്ലാത്തരം ചതികളും ശോഭനങ്ങൾതന്നെയാണു്. ഞങ്ങൾ കാടന്മാരായ രജപുത്രന്മാരാണു്! ഞങ്ങൾ സ്നേഹിക്കുന്നപക്ഷം പ്രാണൻ പോകുന്നതുവരെ ഒരുവനെ ആശ്ലേഷിച്ചുകൊണ്ടിരിക്കും; അതല്ലാ, വൈരം തുടങ്ങുന്നതായാൽ കഴുത്തറുക്കുന്നതിനുകൂടി ഞങ്ങൾക്കു കൂസലില്ല. പുറമേ സ്നേഹം നടിച്ചു് ഉള്ളിൽകൂടി കഠാരം തിരുകുന്ന സമ്പ്രദായം ഞങ്ങൾ പഠിച്ചിട്ടില്ല. മുന്നണിയിലും പിന്നണിയിലും ഞങ്ങൾ രജപുത്രന്മാർ തന്നെയാണു്. പ്രതിക്രിയ ചെയ്യുന്ന സമയത്തും രജപുത്രന്മാർ തന്നെ. ധർമ്മത്തിലെനിക്കു വിശ്വാസമില്ല; ഞാൻ ഈശ്വരനെ പൂജിക്കുന്നില്ല; അതിനും പുറമെ രാജദ്രോഹിയുമാണു; എന്നാലും ഞാൻ രജപുത്രൻതന്നെയാണു്. രജപുത്രന്മാർക്കു ശോഭനീയമല്ലാത്ത കർമ്മങ്ങളെ ചെയ്യുന്നതിനു ഞാൻ ശക്തനല്ല.

അക്ബർ — എങ്കിലും മാനസിംഹൻ ഇത്തരത്തിലുള്ള കാര്യങ്ങളിൽ മുമ്പും പിമ്പും നോക്കുക പതിവില്ല! ക്ഷത്രിയന്മാരുടെ ഇടയിൽ അദ്ദേഹത്തിനു മാത്രമേ ബുദ്ധിപൂർവ്വം യുദ്ധം ചെയ്യുവാനറിഞ്ഞുകൂട. അദ്ദേഹത്തിന്റെ പകുതി ആയുസ്സു സാമർത്ഥ്യത്തോടെതന്നെ കഴിഞ്ഞുകൂടി. മിക്ക അവസരങ്ങളിലും അദ്ദേഹം തന്റെ സൈനികബലത്തെ പ്രദർശിപ്പിക്കുകയാണു പതിവു്, അപൂർവ്വമായിട്ടേ പ്രയോഗിക്കാറുള്ളൂ.

ശക്ത — അതിലെന്താണു് അത്ഭുതം? അപ്രകാരം ചെ

ശ്ശാൻ സാധിച്ചില്ലെന്നുവരികിൽ അദ്ദേഹം മുഗൾസേനാപതിയായിരിക്കുമോ? അദ്ദേഹത്തിന്റെ സ്ഥാനത്തു ഞാനായിരുന്നുവെങ്കിൽ എനിക്കൊരിക്കലും മുഗൾ സൈന്യാധിപത്യം ലഭിക്കയില്ല.

ആക്ബർ—അദ്ദേഹവും രജപുത്രൻതന്നെയല്ലേ?

ശക്ത—അതേ, അദ്ദേഹത്തിന്റെ അമ്മ രജപുത്രിയാണ്, അച്ഛനും രജപുത്രൻതന്നെയാണെന്നാണു കേട്ടിട്ടുള്ളത്.

(ശക്തസിംഹന്റെ സൂചന ആക്ബർക്ക് മനസ്സിലായെങ്കിലും അപ്രകാരം നടിക്കാതെ)

ആക്ബർ—പിന്നെ?

ശക്ത—മാനസിംഹൻ രജപുത്രനായി ജനിച്ചിട്ടുകൂടി പഴുത്തമാങ്ങ കൊഴിയുന്നതുപോലെ അധഃപതിച്ചതാണ്. പിന്നെ—(മൌനം ദീക്ഷിക്കുന്നു)

ആക്ബർ—പിന്നെ എന്താണ്?

ശക്ത—അദ്ദേഹം ചക്രവർത്തിയുടെ ഭാര്യാസോദരപുത്രനാണ്, എന്നാൽ ഞാനോ? ചക്രവർത്തിയുടെ ആരുമല്ല. അദ്ദേഹം ചക്രവർത്തിയൊരുമിച്ച് അനേക കഷ്ടാരിഷ്ടങ്ങളും അനുഭവിച്ചിട്ടുണ്ട്; ആ സ്ഥിതിക്കു ചക്രവർത്തിക്കദ്ദേഹത്തെപ്പററി നല്ല അഭിപ്രായം തോന്നാതിരിക്കുമോ?

ആക്ബർ—(അല്പം തടഞ്ഞ്) അങ്ങ് ഇപ്പോൾ പോയി വിശ്രമിക്കു. ഇതിനെ കുറിച്ചു നാളെ ആലോചിക്കാം.

ശക്ത—കല്പനപോലെ (അഭിവാദ്യം ചെയ്തു പോകുന്നു)

ആക്ബർ—(ശക്തസിംഹൻ പോയ ശേഷം) പ്രതാപസിംഹ! അങ്ങയുടെ അനുജൻ എന്റെ പക്ഷത്തിൽ ചേൎന്ന സമയത്തുതന്നെ അങ്ങ് എന്റെ മുഷ്ടിക്കുള്ളിലകപ്പെട്ടുവെന്നു കരുതിക്കൊൾക. ഇടക്കിടക്ക് ഇപ്രകാരമുള്ള ഓരോ അവസരങ്ങൾ ലഭിച്ചിട്ടില്ലെന്നുവരികിൽ എനിക്കിത്രവലിയസാമ്രാജ്യത്തെ കരസ്ഥമാക്കാൻ

സാധിക്കുമോ? മഹാരാജാമാനസിംഹൻ എന്നെ സ
ഹായിച്ചിട്ടില്ലെങ്കിൽ ഇന്നു മുഗൾസാമ്രാജ്യത്തിൻെറ
വലിപ്പമെന്തായിരിക്കും? അതാ മഹാരാജൻതന്നെ ഇ
ങ്ങോട്ടു വരുന്നുണ്ടല്ലോ.

[മാനസിംഹൻ പ്രവേശിച്ച് അഭിവാദ്യം ചെയ്യുന്നു.]

അക്ബർ — വരു, മഹാരാജൻ!

മാനസി — തിരുമനസ്സിലേക്കു ഞാൻ പറഞ്ഞതോർമ്മയു
ണ്ടോ?

അക്ബർ — ഉവ്വ്. പ്രതാപസിംഹൻെറ സോദരൻ ശ
ക്തസിംഹനെ കണ്ടുവോ?

മാനസി — ഉവ്വ് തിരുമനസ്സ്, ഞാൻ ഇപ്പോൾതന്നെ അ
ദ്ദേഹത്തെ വഴിയിൽ കണ്ടു. ഞാൻ ദൃഷ്ടിയിൽനിന്നു മ
റയുന്നതുവരെ അദ്ദേഹം എന്നെത്തന്നെ തിരിഞ്ഞുനോ
ക്കിക്കൊണ്ടു പോയി.

അക്കാദമി

അക്ബർ — ഈ വിദ്വാൻ നിശ്ചയമായും ബുദ്ധിമാനുമാണെ
ന്നാണു തോന്നുന്നതു. ഇടക്കിടക്കു ഫലിതം പറയുവാ
നും നല്ല ശീലമാണ്. ഈ ഉലകിൽ സ്വാതന്ത്ര്യത്തെയ
ല്ലാതെ അദ്ദേഹം മറെറാന്നും കാണുന്നില്ല. ഇപ്പോൾ
പച്ച ലോഹമാണ് എങ്കിലും ശുദ്ധി ചെയ്താൽ വല്ല
പ്രയോജനവും ഉണ്ടാകും.

മാനസി — ഒരു സമയം അദ്ദേഹത്തിൻെറ മനസ്സിൽ പ്ര
തിഹിംസക്കാഗ്രഹം ജനിച്ചിട്ടുണ്ടായിരിക്കാം.

അക്ബർ — പ്രതിഹിംസയല്ല പ്രതിക്രിയയാണ് അദ്ദേ
ഹം ഇച്ഛിക്കുന്നതു്. പ്രേമമൊ ഹിംസയൊ ഈ യുവാ
വിൻെറ മനസ്സിലില്ല. കൊടുക്കേണ്ടതു കൊടുക്കുക വാ
ങ്ങിക്കേണ്ടതു വാങ്ങിക്കുക, കവിടിക്കു കവിടി എന്ന
ല്ലാതെ അദ്ദേഹത്തിനു മറെറാന്നും ആവശ്യമില്ല. അ
ദ്ദേഹത്തിനു ധർമ്മത്തിൽ ദൃഷ്ടിയില്ലെങ്കിലും ജാതിയെ
കുറിച്ചു വലിയ അഭിമാനമാണ്.

മാനസി—ആട്ടെ, തിരുമനസ്സുകൊണ്ടു് എന്താണു കല്പി
ക്കുവാൻ വിചാരിക്കുന്നതു്?
അക്ബർ—പ്രതാപസിംഹൻ ഒരു മൃഗം ആട്ടിടയനൊ
ട്ടുലാപ്പണം ചെയ്യിച്ച വിവരം അങ്ങു് അറിഞ്ഞില്ലേ?
മാനസി—ഇല്ല, ഞാൻ കേട്ടില്ല.
അക്ബർ—അദ്ദേഹം മൂന്നു പ്രാവശ്യം നമ്മുടെ സൈ
ന്യത്തോടെതിൎത്തു മൂന്നു വകുപ്പു സൈന്യങ്ങളെ നി
ശ്ശേഷം നശിപ്പിച്ച വിവരമെങ്കിലും അങ്ങു കേട്ടുവൊ?
മാനസി—ഉവ്വു് തിരുമനസ്സു്, അതു കേട്ടു.
അക്ബർ—ഈ ശ്രാന്തൻസിംഹം ഇപ്രകാരം ഗൎജ്ജിച്ചു
കൊണ്ടു് എത്ര കാലം വെളിയിൽ സഞ്ചരിക്കും? അ
യാളോടു യുദ്ധം ചെയ്യുന്നതിന്നു് ഇതിലും നല്ല ഒരവ
സരം ലഭിക്കുകയില്ല. അങ്ങയുടെ അഭിപ്രായമെന്താ
ണു്?
മാനസി—ഞാൻ ശോളാപ്പൂരിൽനിന്നു മടങ്ങുന്ന വഴിക്കു
പ്രതാപസിംഹനുമായി കൂടിക്കാഴ്ച നടത്തീട്ടുവരാം. എ
ന്തൊരു ഉപായംകൊണ്ടെങ്കിലും അദ്ദേഹത്തെ കുട
ക്കിലകപ്പെടുത്തുവാൻ സാധിച്ചെങ്കിൽ പിന്നെ രക്ത
പ്രവാഹം കൂടാതെ കഴിക്കാമല്ലൊ. അല്ലാത്ത പക്ഷം
വീണ്ടും യുദ്ധംതന്നെ വേണ്ടിവരും.
അക്ബർ—വളരെ നന്നായി. അങ്ങയുടെ അഭിപ്രായം
യുക്തിയുക്തമാണു. അപ്രകാരം പ്രവൎത്തിക്കുകയാണു
നല്ലതു്. അങ്ങു ശോളാപ്പൂരിലേക്കെപ്പോൾ പോകും?
മാനസി—മറെറന്നാൾ പ്രഭാതത്തിൽ.
അക്ബർ—എന്നാൽ അങ്ങനെയാകട്ടെ, ഒരടിയന്തര
കാൎയ്യം നിൎവ്വഹിക്കുന്നതിനുവേണ്ടി ഞാൻ അങ്ങയെ ത
ല്ക്കാലം വിട്ടുപിരിയുന്നു.
മാനസി—കല്പനപോലെ. (അക്ബർ പോകുന്നു)
മാനസി—ഞാൻ ഇതിനു തയ്യാറായിട്ടുതന്നെയാണു വ
ന്നിരിക്കുന്നതു്. രേവയുടെ വിവാഹത്തെ സംബന്ധി

ച്ചു അച്ഛനെനിക്കു കൂടക്കൂടെ എഴുതുന്നുണ്ട്. പ്രതാപൻെറ സീമന്തപുത്രന് അവളെ വേളികഴിച്ചു കൊടുക്കേണമെന്നാണ് എൻെറ താല്പൎയ്യം. ഞാൻ അതിനു വേണ്ടി പരിശ്രമിച്ചുനോക്കും. അദ്ദേഹം സമ്മതിക്കുന്ന പക്ഷം വളരെ നല്ല കാൎയ്യമാണ്. ഈ കളങ്കിതമായ അംബർവംശത്തെ എതുവിധമെങ്കിലും മേവാഡിലെ നിഷ്കളങ്കവംശത്തോടു സംബന്ധിച്ചു വിശുദ്ധമാക്കാൻ സാധിക്കുമൊ എന്ന് ഒന്നു പരീക്ഷിച്ചു നോക്കട്ടെ. ഞങ്ങളെല്ലാവരും പതിതന്മാരാണ്. ഈ കളങ്കിതവും വിശാലവുമായ രജപുത്രകുലത്തിൽ പ്രതാപൻ മാത്രമെ നിഷ്കളങ്കവും ശുഭ്രവുമായ പതാകയെ പറപ്പിക്കുന്നുള്ളു. പ്രതാപസിംഹാ അങ്ങു ധന്യൻതന്നെ!

(പോകുന്നു)



## രംഗം VII.

സ്ഥാനം—ആഗ്രയിൽ അക്ബറിൻെറ രാജധാനിയിലെ തോട്ടം.

സമയം—ഉച്ച.

[അക്ബറിൻെറ പുത്രി മെഹരുന്നീസ തനിയെ ഒരു വൃക്ഷത്തിൻെറ ചുവട്ടിലിരുന്നു മാലകെട്ടിക്കൊണ്ടു പാടുന്നു. തത്സമയത്തു് അക്ബറിൻെറ മരുമകൾ ദൌലത്തുന്നീസ ഓടിക്കൊണ്ടുവരുന്നു]

ദൌലത്തു—മെഹർ, മെഹർ, ഇങ്ങോട്ടു നോക്കു! പ്രാവുകൾ കൂട്ടംകൂട്ടമായി പറന്നു പോകുന്നു.

മെഹർ—ഹാ, പ്രാവുകൾ പറന്നു പോകുന്നതിലെന്താണു ആശ്ചൎയ്യം? അതെന്താ കാണാനുള്ളത്?

ദൌലത്തു— നല്ല കാൎയ്യം ആശ്ചൎയ്യം തോന്നാത്ത വസ്തുക്കളെ നോക്കുകകൂടി ചെയ്യരുതെന്നുണ്ടൊ? ഭൂമിയിൽ ആശ്ചൎയ്യകരമായ കാൎയ്യങ്ങളൊ വസ്തുക്കളൊ എത്രയുണ്ട്?

മേഹർ—അത്ഭുതകരമായ വസ്തുക്കളൊ? ഭൂമിയിൽ വളരെയുണ്ട്.

ദൌളത്ത്—നമ്മളും അല്പമൊന്നു കേൾക്കട്ടെ.

മേഹർ—(കയ്യിൽനിന്നു മാല താഴത്തുവച്ചു ഗാംഭീര്യഭാവത്തോടെ) എന്നാൽ കേട്ടുകൊള്ളൂ. ആദ്യംതന്നെ ഭൂമിയെ എടുക്കുക. ഇതിലും അത്ഭുതകരമായ മററെന്തൊരുവസ്തുവാണുള്ളത്? ഒരു പ്രയോജനമൊ ഉദ്ദേശമൊ കൂടാതെ ഇതു് അഹോരാത്രം സൂര്യനെ പരിവർത്തിക്കുന്നു; ഇതുകൊണ്ടാവശ്യമെന്താണെന്നു് ഒരുത്തർക്കും അറിഞ്ഞുകൂടാ. രണ്ടാമത്തെ അത്ഭുതവസ്തു മനുഷ്യനാണ്. ആദ്യംതന്നെ ഇതു് ഒരു മാംസപിണ്ഡമായിട്ടാണു ഭൂപ്രവേശം ചെയ്യുന്നതു്. അതിനുശേഷം അനേകദിവസങ്ങളോളം ഇതു പ്രപഞ്ചത്തിരകളിൽ കിടന്നലഞ്ഞു് ഒടുവിൽ എവിടെയൊ ചെന്നു മുങ്ങിച്ചാകുന്നു. അയാളെ തിരഞ്ഞുപിടിച്ചു തിരിയെ കൊണ്ടുവരുന്നതിന് ഒരുത്തരെക്കൊണ്ടും സാധിക്കുകയില്ല അഹോരാത്രം പ്രയത്നിച്ചുണ്ടാക്കുന്ന ധനത്തെ അനുഭവിക്കാൻ സാധിക്കാതെ പിശുക്കന്മാർ മരിച്ചുപോകുന്നു; ഇതും ആശ്ചര്യകരമല്ലേ? അലട്ടൊന്നും കൂടാതെ സ്വസ്ഥനായി കാലക്ഷേപം ചെയ്യുന്ന ഒരുവൻ വിവാഹംചെയ്തു തന്നെത്താൻ ശൃംഖലകൊണ്ടു ബന്ധിക്കുന്നു. ഉദരപൂരണത്തിനു മാത്രമെങ്കിലുമുള്ള സ്വത്തൊ, തന്റെ അവയവങ്ങൾക്കുപോലും സ്വാസ്ഥ്യമൊ ഇല്ലാത്ത രോഗിയാണു വേളികഴിക്കുന്നതെങ്കിൽ അതില്പരം അത്ഭുതം മറെറന്താണ്?

ദൌളത്തു—സ്ത്രീകൾ തങ്ങളുടെ വിഡ്ഢിത്വംകൊണ്ടു വിവാഹബന്ധത്തിലകപ്പെടുന്നതും ആശ്ചര്യമല്ലേ?

മേഹർ—എന്താണത്ര സംശയം? വസ്ത്രാഹാരാദി സമ്പാദനത്തിനുള്ള ഉപായമായിട്ടാണു വിവാഹത്തെ കരുതുന്നതെങ്കിൽ വലിയ തരക്കേടൊന്നുമില്ല. ഇതു ഐ

ശൌയ്യാന്വിതനായ ചക്രവത്തിയുടെ ' പുത്രിയായിട്ടു
കൂടി എനിക്കൊരു പുരുഷന്റെ ചവിട്ടടിയിൽ കിടക്കു
ന്നതിനുമോഹം ജനിക്കുന്നപക്ഷം അതും ആശ്ചയ്യകര
മായിരിക്കും. ഞാൻ ഇവിടെ വിലപിടിച്ച വസ്ത്രങ്ങ
ളെധരിക്കുകയും മേത്തരം ഭക്ഷ്യങ്ങളെ ഭക്ഷിക്കുകയും
ചെയ്യുന്ന സ്ഥിതിക്കു വിവാഹപാശത്തിലകപ്പെടുന്ന
പക്ഷം എനിക്ക് അപമാനം സംഭവിക്കുന്ന കായ്യം നി
ശ്ചയമാണ്.

ഔളത്തു—വിവാഹം ചെയ്യയില്ലെന്നു വ്രതം പിടിച്ചിരി
ക്കാനാണോ നിങ്ങളുടെ ഭാവം?

മേഹർ—വിവാഹം ചെയ്യയില്ലെന്നു ഞാൻ തീച്ചയാക്കി
ട്ടുണ്ടെങ്കിലും ഞാൻ എപ്പോഴും ഇരിക്കുകയില്ലാ നിശ്ച
യംതന്നെ.

ഔളത്തു—ഈ പറഞ്ഞതിന്റെ താല്പയ്യമെന്താണ്?

മേഹർ—ഇതിന്റെ സാരമെന്താണെന്നോ? ഒന്നാമതു
ഞാൻ ഇതുവരെ വിവാഹം ചെയ്തിട്ടില്ല, രണ്ടാമതു്
എനിക്കൊരു ജോലിയുമില്ല. തന്നിമിത്തം ഞാൻ സ
മയോചിതംപോലെ പ്രവത്തിക്കും. ഞാൻ ഉറങ്ങുക,
ഇരിക്കുക, എഴുന്നേല്ക്കുക, ചുററിത്തിരിയുക, കോട്ടുവാ
യിടുക, വിരൽപൊട്ടിക്കുക തുടങ്ങി പലതും പ്രവത്തി
ക്കും. പറയുമ്പോഴും കേൾക്കുമ്പോഴും ഞാൻ കുമാരി
യാണെങ്കിലും കിടന്നുകിടന്നു വയസ്സായിട്ടുണ്ടെന്നുമാ
ത്രമല്ലാ ചിത്തചകോരത്തിന്റെ ആകൃതി മേൽത്തട്ടി
ന്റെ തുലാങ്ങളിന്മേൽ ചിത്രിതമാക്കിട്ടുണ്ട്. താം വ
രുമ്പോൾ ഈ ആലസ്യത്തെ ദൂരെ ത്യജിച്ചു ലോകസ
മ്പ്രദായത്തെക്കൂടി ഒന്നു സംദശിച്ചാൽ കൊള്ളാമെന്നു
ണ്ട്. എന്റെ ഇച്ഛാനുസരണം ഒരു പുരുഷനെ കാ
ണ്മാൻ സാധിക്കുമോ ഇല്ലയോ എന്നുകൂടി ഞാൻ പല
പ്പോഴും ആലോചിക്കാറുണ്ട്. (തലതാഴ്ത്തി ചിരിക്കുന്നു)

ഔളത്തു—നിങ്ങൾ ആലോചിക്കമാത്രമേ ചെയ്യാറുള്ളു,

അതോ പരിശ്രമിക്കകൂടി പതിവുണ്ടോ? നിങ്ങളുടെ അഭീഷ്ടപ്രകാരം ഒരു പുരുഷനെ കണ്ടെത്തികഴിഞ്ഞുവൊ?

മേഹർ—(ഗാംഭീര്യത്തോടെ) നിങ്ങൾ ഇപ്രകാരം ചോദിക്കുന്നതു മര്യാദയല്ല. എന്റെ മനസ്സിനു യോജിച്ച ഒരാളെ കണ്ടുകിട്ടിയാൽത്തന്നെ ഞാൻ നിങ്ങളോടു പറയുമൊ?

ഔളത്തു—എന്തുകൊണ്ടു പറഞ്ഞുകൂടാ? ഞാൻ നിങ്ങളുടെ സഹോദരിയും പ്രാണസഖിയുമല്ലേ?—

മേഹർ—നോക്കു, ഔളത്തു് നിങ്ങളുടെ സ്നേഹം എന്റെ മാംസളശരീരത്തെ ഭേദിച്ച് ഉള്ളിലേക്കു പ്രവേശിക്കുന്നുണ്ടെങ്കിലും എല്ലുകളിന്മേൽ തട്ടീട്ടില്ലാ, ഇതു് അവയുടേയും അന്തർഭാഗത്തു പ്രവേശിച്ചിരിക്കുന്നു. ഇതു വർണ്ണനാതീതത്തോടു വർണ്ണമുണ്ടെങ്കിൽ അതിനെക്കൂടി പിളക്കുന്നു. അതുകൊണ്ടാണ് ഈ വർത്തമാനം സാവധാനത്തിൽ പറയുന്നതിനെനിക്കു സാധിക്കാത്തതു്. നിങ്ങളെന്നെ കഠിനമായി നിർബ്ബന്ധിക്കുന്നപക്ഷം എന്റെ ചിത്തചോരന്റെ ആകൃതിയെ അല്പമൊന്നു വർണ്ണിക്കാം.

ഔളത്തു—എന്നാൽ അങ്ങനെയാകട്ടെ. പറയൂ, ഒരു സമയം എനിക്കു നിങ്ങളുടെ പ്രാണേശ്വരനെ തിരിച്ചറിയാൻ സാധിച്ചെങ്കിലായല്ലൊ.

മേഹർ—അതാ കേട്ടോളൂ. ചിത്തചോരന്റെ ആകൃതിയെങ്ങനെയാണെന്നു പറയാം. മൂക്കുണ്ട്——ചെവിയുണ്ട്—ഞാൻ നല്ലവണ്ണം കണ്ടിട്ടില്ലെങ്കിലും ഇതെല്ലാം ഉണ്ടായിരിക്കണം നിശ്ചയംതന്നെ. ആയാൾ ചിരിക്കുന്നസമയത്തു മുത്തല്ലാ മുല്ലമൊട്ടുമല്ല, ഒന്നാന്തരം ദന്തങ്ങൾതന്നെ പുറത്തുകാണാം. കരയുന്നതിനാരംഭിച്ചാൽ അയാളുടെ സൌന്ദര്യം പതിന്മടങ്ങു വർദ്ധിക്കും. അയാൾക്കു പാടാനറിയാമോ എന്നു് ഇതുവ

രെ പരിക്ഷിച്ചുനോക്കീട്ടില്ല. എന്റെ പ്രിയതമന്റെ രൂപത്തെ ഞാൻ ഒരുവിധം വൎണ്ണിച്ചു, ഇനി ബാക്കിയുള്ളതു നിങ്ങളുടെ മനോധൎമ്മത്തിനു വിട്ടുതന്നിരിക്കുന്നു.

ദൌലത്തു—മതിമതി എനിക്കു മുഴുവൻ മനസ്സിലായി. വാസ്തവമായിട്ടും നിങ്ങളുടെ പ്രിയൻ എന്റെ പുരോഭാഗത്തു പ്രത്യക്ഷനായിട്ടുണ്ട്.

മെഹർ—നിങ്ങൾ അയാളെ കാണുകമാത്രമേ ചെയ്തുള്ളൂ. സഹോദരി, നിങ്ങളും അയാളെ സ്നേഹിക്കുവാൻ തുടങ്ങരുതെന്നു പ്രത്യേകം പറയേണ്ടതാകുന്നു. എന്നാലും വലിയ തരക്കേടൊന്നുമില്ലാ, ചക്രവൎത്തിയുടെ അന്തഃപുരയിൽ നൂറിലധികം ബീഗമ്മാരുണ്ടല്ലോ.

[വസ്ത്രങ്ങളെ വിലത്തിട്ടിഴച്ചുകൊണ്ടു സലിംരാജകുമാരൻ പ്രവേശിക്കുന്നു.]

സലീം—മെഹർ, നിങ്ങളെന്താണു ചെയ്യുന്നതു്?

മെഹർ—ലോകത്തിൽ ആശ്ചൎയ്യകരമായ വസ്തുക്കളേതെല്ലാമാണെന്നു ദൌലത്തു ചോദിച്ചതിനു ഞാൻ അവയെ ഓരോന്നോരോന്നായി വിവരിക്കുകയായിരുന്നു.

സലീം—അവയെ ഞാനും ഒന്നു കേൾക്കട്ടെ.

മെഹർ—ഞാൻ വീണ്ടും പറഞ്ഞുനോക്കാം. ദൌലത്തും എന്നെ സഹായിക്കണം. നിങ്ങൾക്കെല്ലാം ഓൎമ്മയുണ്ടാകും. ഇതുനേരം ഞാൻ നിങ്ങളെ തത്തകളെപ്പോലെ പഠിപ്പിച്ചു. പക്ഷേ ഞാനവയെല്ലാം മറന്നുപോയി. എന്റെ അഭിപ്രായങ്ങൾ നിസ്സാരങ്ങളാണെന്നുതന്നെയല്ലാ നൂതനവിഷയങ്ങളെ കണ്ടുപിടിക്കുന്നതിനെനിക്കു സാമൎത്ഥ്യവുമുണ്ട്. എങ്കിലും ഞാനെല്ലാം ക്ഷണത്തിൽ മറക്കുന്നു. ദൌലത്തു് എന്നെപ്പോലെ അല്ലാ. അവൾക്കാലോചനാ കുറയുമെങ്കിലും നല്ല ഓൎമ്മശക്തിയുണ്ട്. ഞാൻ ഔദാൎയ്യമുള്ള ഒരു വൎത്തകനാണു്. ദിനംപ്രതി അസംഖ്യം ദ്രവ്യം സമ്പാദിക്കുന്നുണ്ടെങ്കിലും എല്ലാം

ചിലവാക്കുന്നു. ഔരംഗസീബിന്റെ സമ്പാദ്യം കുറയുമെങ്കിലും മിടുക്കന്മാരെപ്പോലെ അവർ കയ്യിൽ കിട്ടിയതിനെ ഭദ്രമായി സൂക്ഷിക്കുകയാണു ചെയ്യുന്നത്. ഹാ ഹാ എനിക്കെല്ലാം ഓർമ്മവരുന്നു. പിതൃക്കന്മാർ ആജീവനാന്തം കായക്ലേശം ചെയ്തു പുത്രപൌത്രാദികൾക്കു നശിപ്പിക്കുന്നതിനു സമ്പത്തു ശേഖരിച്ചുവെക്കുന്നു. ഇതു് ആശ്ചര്യകരമായ ഒരു സംഗതിയല്ലേ?

ഔരംഗസീബ്—സലീം, ഇതിലെന്താണ് അത്ഭുതം?

മേഹർ—എന്തു്, ഇതു് ആശ്ചര്യകരമല്ലെന്നോ?

സലീം—അതേ ആശ്ചര്യകരംതന്നെ, പക്ഷേ നിങ്ങളിതുവരെ പറഞ്ഞിരുന്നതിനേക്കാൾ അത്ഭുതമായ ഒരു സംഗതി ഞാൻ പറയാം.

മേഹർ—അതെന്താണ്?

സലീം—ചക്രവർത്തിമഹാരാജാവിനോടു പ്രതാപസിംഹൻ യുദ്ധത്തിനു പുറപ്പെട്ടിരിക്കുന്നു. ലോകത്തിൽവച്ചു ഏററവും വലിയ ചക്രവർത്തിയുമായി ഏററവും നിസ്സാരനായ ഒരു ജന്മിയുടെ യുദ്ധം! ഇതിലും ആശ്ചര്യകരമായ വർത്തമാനമെന്താണ്?

ഔരംഗസീബ്—അയാൾക്കു ഭ്രാന്താണ്.

സലീം—ആദ്യം ഞാനും അപ്രകാരം വിചാരിച്ചു. അല്പദിവസങ്ങൾക്കുള്ളിൽ അദ്ദേഹം ചക്രവർത്തിയുടെ മൂന്നു സൈന്യങ്ങളെ നിശ്ശേഷം നശിപ്പിച്ച സംഗതിയാലോചിക്കുമ്പോൾ അദ്ദേഹത്തെ ഭ്രാന്തനെന്നു വിളിക്കുന്നതിനെനിക്കു ധൈര്യമില്ല. നൂറു രജപുത്രന്മാരും ആയിരം മുഗളന്മാരും തമ്മിലുണ്ടായ യുദ്ധത്തിൽ മുഗളന്മാർക്കാണു തോൽവിപററിയതു്.

മേഹർ—അവരെ തോല്പിക്കുന്നതിനു നിങ്ങൾ ഒരിക്കൽകൂടി പരിശ്രമിക്കാത്തതെന്താണ്?

സലീം—ഈ തവണ അതുതന്നെയാണു ഭാവം. രാജാ മാന

സിംഹൻ ഷോളാപ്പൂരിൽനിന്നു മടങ്ങിവരുംവഴി പ്രതാപസിംഹനുമായി കൂടിക്കാഴ്ച നടത്തി അദ്ദേഹത്തിന്റെ സൈന്യബലം നല്ലവണ്ണം പരിശോധിച്ചു മടങ്ങിവരും. ഏതുവിധമെങ്കിലും പ്രതാപസിംഹനെ വഴിപ്പെടുത്തി കപ്പം തന്നുകൊള്ളാമെന്ന് അദ്ദേഹത്തെക്കൊണ്ടു സമ്മതിപ്പിച്ചാൽ തരക്കേടൊന്നുമില്ലാ, അല്ലാത്ത പക്ഷം യുദ്ധംതന്നെ വേണ്ടിവരും.

മേഹർ—ജ്യേഷ്ഠനും യുദ്ധത്തിനു പോകുന്നില്ലേ?

സലീം—ഞാൻ പിന്നെ മുടന്തന്മാരെപ്പോലെ വീട്ടിലിരിക്കുകയോ?

മേഹർ—അപ്പോൾ ഞാനും നിങ്ങളൊരുമിച്ചുവരും.

സലീം—അനുജത്തിയോ?

മേഹർ—എന്താണത്ര ആശ്ചര്യം?

മൌലത്തു—അപ്പോൾ ഞാനും വരും.

സലീം—ഹാ! നിങ്ങളെല്ലാം യുദ്ധത്തിനുപോയിട്ടെന്താണു ചെയ്യുക?

മേഹർ—ഉം, എന്തുകൊണ്ടെനിക്കു പൊയ്ക്കൂടാ? നിങ്ങൾ എല്ലാപ്പോഴും ഞങ്ങളുടെ അടുക്കൽവന്നു ഞാൻ അങ്ങിനെ യുദ്ധംചെയ്തു, ഇങ്ങിനെ ശത്രുക്കളെ തോല്പിച്ചുവെന്നും മറ്റും മേനി പറയുക പതിവാണല്ലോ? നിങ്ങൾ വാസ്തവത്തിൽ യുദ്ധംചെയ്യുന്നുണ്ടോ, അതോ സ്വസ്ഥനായി ഇരിക്കുകയോ ചെയ്യുന്നതു എന്നെനിക്കൊന്നു കണ്ടേ കഴിയൂ.

സലീം—ഞാൻ യുദ്ധംചെയ്യാഞ്ഞാൽ പിന്നെ ജയാപജയങ്ങളുണ്ടാകുന്നതെങ്ങിനെയാണ്?

മേഹർ—ഞാനും അതുതന്നെയാണാലോചിക്കുന്നതു്. ഇരുഭാഗക്കാരും വലിയ തോക്കുകൾ നിറച്ചു 'സമരഭൂമി'യിൽചെന്നു പരസ്പരമുഖാവലോകനവും ചെയ്തുകൊണ്ടു നില്ക്കുമെന്നാണ് എന്റെ ഊഹം. അതിനുശേഷം ര

ഭടൻ ഒരു നാണയമെടുത്തു് ഇരുകക്ഷികളെക്കൊണ്ടും തങ്ങൾക്കിഷ്ടമുള്ള ഭാഗം തിരഞ്ഞെടുപ്പിക്കുന്നു. അയാൾ പിന്നീടു് അതെടുത്തു കയ്യിലിട്ടു കുലുക്കി മേല്പോട്ടെറിയും. നാണയം നിലത്തുപതിക്കുമ്പോൾ ആരുടെ ഭാഗമാണു മുകളിൽ കാണപ്പെടുന്നതു് അവർ വിജയികളും മറുഭാഗക്കാർ വിജിതന്മാരുമാണെന്നുള്ള കാൎയ്യം സ്ഥിരപ്പെടുന്നു.

സലീം—എന്നാൽ പിന്നെ സേനാപതികൾ മാത്രം പോയാൽ പോരെ, ഇത്ര വലിയ പട്ടാളം കൂടെകൊണ്ടു പോകേണമെന്നുണ്ടോ?

മെഹർ—ജനങ്ങളെ ബോധിപ്പിക്കുന്നതിനുവേണ്ടി മാത്രം. അല്ലാത്ത പക്ഷം ഈ ഉജ്വലന്മാരായ ശിപായികളെ കൊണ്ടുപോയിട്ടുള്ള പ്രയോജനമെന്താണു! അല്ലേ ദൌലത്തു്?

ദൌലത്തു—അതേ, സംശയമുണ്ടോ?

കേരള സാഹിത്യ അക്കാദമി

മെഹർ—മുലകുടിമാറാത്ത ഈ കുഞ്ഞുങ്ങളെങ്ങനെയാണു യുദ്ധം ചെയ്യുക?

സലീം—ഞാൻ യുദ്ധം ചെയ്യുന്നതു കണ്ടാൽകൊള്ളാമെന്നാഗ്രഹമുണ്ടെങ്കിൽ അതിനു നിവൃത്തിയുണ്ടാക്കിത്തരാം.

മെഹർ—നിശ്ചയമായിട്ടും വേണം. അല്ലേ ദൌലത്തു്?

ദൌലത്തു—സംശയമുണ്ടോ?

സലീം—ആകട്ടെ, ഞാൻ ആ മോഹം തീൎത്തുതരാം. നിങ്ങളെക്കൂടെ കൊണ്ടുപോകുന്നതിനു ഞാൻ ചക്രവൎത്തിയോടനുവാദം വാങ്ങിക്കാം. ഞാൻ യുദ്ധം ചെയ്യുന്നുണ്ടോ ഇല്ലയോ എന്നു നിങ്ങൾക്കപ്പോൾ കാണാമല്ലോ?

(പോകുന്നു)

മെഹർ—ഹാ ഹാ ഹാ! സലീമിനെ അല്പമൊന്നു ചൂടുപിടിപ്പിക്കണം. അതുതന്നെയല്ല, കാൎയ്യം കാണാമല്ലോ.

ഇയ്യാളുടെ തലച്ചോറിന്റെ കനത്തുനോക്കു! ആരെങ്കിലും വല്ലതും പറഞ്ഞാൽ അയാളുടെ സ്വഭാവം മാറും.

(ഒരു ദാസി പ്രവേശിക്കുന്നു.)

ദാസി — ചക്രവൎത്തി മഹാരാജാവു തിരുമനസ്സുകൊണ്ടു് ഇങ്ങോട്ടെഴുന്നള്ളുന്നുണ്ടു്.

(പോകുന്നു.)

മെഹർ — ഇപ്പോൾ തിരുമനസ്സുകൊണ്ടു് എന്തിനാണു ഇങ്ങോട്ടെഴുന്നെള്ളുന്നതു്?

ദൌലത്തു — ഞാൻ പോകുന്നു.

മെഹർ — എങ്ങോട്ടു പോകുന്നു? നില്ക്കു, നമുക്കദ്ദേഹത്തോടപേക്ഷിക്കാം.

ദൌലത്തു — ഇല്ല, ഞാൻ പോകുന്നു.

(പോകുന്നു)

മെഹർ — ദൌലത്തിനു ചക്രവൎത്തി തിരുമനസ്സിനെ എന്താണിത്ര ഭയമെന്നു മനസ്സിലാകുന്നില്ല, എനിക്കദ്ദേഹത്തെ ലേശം പേടിയില്ല. അദ്ദേഹം ആഴിചൂഴുന്ന ഊഴിയുടെ സാൎവ്വഭൌമനായാൽക്കൂടി ഗൃഹത്തിൽ അദ്ദേഹത്തെ ആരാണു വിലവെക്കുക?

(അക്ബർ പ്രവേശിക്കുന്നു.)

അക്ബർ — മെഹർ, നിയ്യെന്താണിവിടെ തനിയെ ഇരിക്കുന്നതു്?

മെഹർ — (അഭിവാദ്യം ചെയ്തു്) തിരുമനസ്സേ, ഇപ്പോൾ മാത്രമേ തനിച്ചായുള്ളു. ഇതുവരെ ദൌലത്തു് ഇവിടെ നിന്നിരുന്നു, പക്ഷേ അവിടന്നു് എഴുന്നെള്ളുന്നുണ്ടെന്നു കേട്ടപ്പോൾ ഓടിപ്പോയി.

അക്ബർ — എന്തിനു്?

മെഹർ — ആശ്ചൎയ്യം! ശത്രുക്കൾക്കു തിരുമേനിയെ ഭയപ്പെടണം. ഞങ്ങളെന്തിനാണു പേടിക്കുന്നതു്?

ആക്ബർ— (ചിരിച്ചുകൊണ്ടു്) നിനക്കെന്നെ പേടിയില്ലേ?

മെഹർ—തീരെ ഇല്ല. തിരുമേനിയും സാധാരണ മനുഷ്യരെപ്പോലെതന്നെയാണെന്നാണു ഞാൻ മനസ്സിലാക്കീട്ടുള്ളതു്? അവിടന്നു ഹിന്ദുസ്ഥാൻ ചക്രവർത്തിയോ തുർക്കിസ്ഥാനത്താനോ ആയാലും എനിക്കെന്താ പേടിക്കാനുള്ളതു്? ഞാൻ അവിടത്തെ ബഹുമാനിക്കുന്നുണ്ടു നിശ്ചയംതന്നെ.

ആക്ബർ—അതെന്തിനാ?

മെഹർ—ഒന്നാമതു് അവിടന്നു് എന്റെ പിതാവാണു്, രണ്ടാമതു വയസ്സുകൊണ്ടും മൂത്തതല്ലേ?

ആക്ബർ—മെഹർ നീ പറയുന്നതു വാസ്തവമാണു്. നിങ്ങളുംകൂടി എന്നെ ഭയപ്പെട്ടു തുടങ്ങിയാൽ പിന്നെ എന്നെ സ്നേഹിക്കുന്നതാരാണു്? ആട്ടെ, ഇപ്പോഴുംതന്നെ സലീം ഇവിടെ വന്നുവോ?

മെഹർ—ഉവ്വു്, തിരുമനസ്സു്, നല്ലവണ്ണം ഓർമ്മവന്നു. റാണാ പ്രതാപസിംഹനുമായി യുദ്ധമുണ്ടാകുമോ?

ആക്ബർ—ഉം, പക്ഷേ ഉണ്ടായേക്കാം. മാനസിംഹൻ ആ വഴിക്കു പോകുന്നുണ്ടു്; അദ്ദേഹം മടങ്ങിവരുമ്പോൾ രണ്ടാലൊന്നു തീർച്ചയാകും.

മെഹർ—സലിംരാജകുമാരനും യുദ്ധത്തിനു പോകുന്നുണ്ടോ?

ആക്ബർ—നിശ്ചയമായിട്ടും, മാനസിംഹൻ ചിരഞ്ജീവിയല്ലല്ലോ, അതുകൊണ്ടു സലീമിനെ യുദ്ധരീതി പഠിപ്പിക്കേണ്ടതാവശ്യമാണു്.

മെഹർ—എന്നാൽ എനിക്കുംകൂടി ഒരപേക്ഷയുണ്ടു്.

ആക്ബർ—എന്താണു്?

മെഹർ—ആദ്യംതന്നെ അതിനെ സ്വീകരിക്കാമെന്നു വാഗ്ദത്തം ചെയ്താലെ പറകയുള്ളു.

ആക്ബർ—അതു വിശേഷിച്ചു പറയാനുണ്ടോ? മെഹർ, നീയാവശ്യപ്പെടുന്നപക്ഷം ഞാൻ തരാത്ത വസ്തു ഈ ഉലകിലുണ്ടോ?

മെഹർ—എനിക്കും മൌലത്തിനും യുദ്ധത്തിനു പോയാൽ കൊള്ളാമെന്നുണ്ട്.

ആക്ബർ—ഛെ! നിങ്ങൾ സമരത്തിനു പോയിട്ടെന്താണു ചെയ്യുക?

മെഹർ—ഉഃഹും, എന്താണു ഞങ്ങളും മനുഷ്യരല്ലേ? ഞങ്ങൾക്കെല്ലാഴ്പ്പോഴും മാളികമുകളിൽ തടവുകാരായി വസിക്കേണമെന്നുണ്ടോ? ഒന്നിനും ആസക്തി തോന്നാത്തവിധത്തിലാണോ ഈശ്വരൻ ഞങ്ങളെ സൃഷ്ടിച്ചിരിക്കുന്നതു? ഞങ്ങൾക്ക് ഒന്നിനും താല്പര്യമില്ലെന്നുണ്ടോ?

ആക്ബർ—മോഹം തോന്നുന്നതിന് ഇതൊരുത്സവമോ മറ്റൊ ആണോ? ഇതു സാധിക്കുന്ന കാര്യമാണോ?

മെഹർ—എന്തുകൊണ്ടു സാധിച്ചുകൂടാ? സാധിക്കുന്നതും സാധിക്കാവുന്നതുമാണ്. അവിടത്തെക്കു നിർബ്ബന്ധിക്കാൻ സാധിക്കും, മകൾക്കതു സാധിക്കുകയില്ല അല്ലേ?

ആക്ബർ—എപ്പോഴാണു നിർബ്ബന്ധിച്ചിട്ടുള്ളതു?

മെഹർ—അതു വേണമെങ്കിൽ പറയാം. തിരുമനസ്സുകൊണ്ടു ചിത്തോർ സ്വാധീനപ്പെടുത്തി മടങ്ങിവന്ന ദിവസം ഒരു ധാർമ്മികവീരനും തന്റെ ശത്രുവിനെ ചതിച്ചു കൊന്നതായി ഹിന്ദുശാസ്ത്രങ്ങളിലൊരേടത്തും ഒരു കഥയും പറഞ്ഞു കേട്ടിട്ടില്ലെന്ന് എന്നോടരുളിച്ചെയ്തില്ലേ? ഞാൻ ബാലിയുടേയും ദ്രോണരുടേയും കഥകളെ പറഞ്ഞപ്പോൾ അവിടത്തേക്കു ബോദ്ധ്യം വന്നു.

ആക്ബർ—അതിനും ഇതിനും തമ്മിലെന്താണു സാമ്യം?

മെഹർ—എന്തായാലും വേണ്ടില്ല ഞാൻ ഈ യുദ്ധത്തിനു നിശ്ചയമായും പോകും.

ആക്ബർ—അതെങ്ങിനെയാണ്?

മേഹർ—ഉവ്വൊ ഇല്ലേ എന്നു നമുക്കു കാണാമല്ലൊ.

അക്ബർ—ഇപ്പോൾ ഈ കാൎയ്യം അവിടെ ഇരിക്കട്ടെ. ആദ്യംതന്നെ യുദ്ധം ആരംഭിക്കട്ടെ. പിന്നീടു കാണാൻപോകാം.

(ഇരുവരും പോകുന്നു)

രംഗം VIII.

സ്ഥലം—ഉദയസാഗരസരസ്തീരം.

സമയം—നട്ടുച്ച.

ഒരു ഭാഗത്തു മാനാ, ഗോവിന്ദസിംഹൻ, രാമസിംഹൻ തുടങ്ങിയ രാജപുത്രപ്രമുഖന്മാരും പ്രതാപസിംഹന്റെ മന്ത്രിയായ ഭാമാശാഹനും മറുഭാഗത്തു മഹാരാജാ മാനസിംഹനും, നില്ക്കുന്നു.

മാനസി—എന്നെ സല്ക്കരിക്കുന്നതിന്നു ക്രമമായി വട്ടംകൂട്ടിയതിനു ഞാൻ റാണയോടു വളരെ കൃതജ്ഞനായിരിക്കുന്നു.

ഭാമാ—ഞങ്ങളുടെ തല്ക്കാലാവസ്ഥയാലോചിക്കുകയാണെങ്കിൽ അങ്ങയുടെ യോഗ്യതക്കു തക്കവണ്ണം അങ്ങയെ സല്ക്കരിക്കുന്നതിന്നു ഞങ്ങളെക്കൊണ്ടു സാധിക്കുകയില്ല. സാധാരണ മട്ടിലുള്ള ഈ സ്വാഗതത്തെക്കൂടി അമ്പേർരാജാവു സ്വീകാരയോഗ്യമാണെന്നു വിചാരിക്കുകയും വീഴ്ചകളെ മാപ്പുതരികയും ചെയ്യുമെന്നു വിശ്വസിക്കുന്നു.

മാനസി—മന്ത്രിവൎയ്യാ! റാണാ പ്രതാപസിംഹന്റെ ആതിത്ഥ്യസ്വീകരണം ഇന്നു സൎവ്വരാജപുത്രന്മാൎക്കും അഭിമാനാവഹമാണ്.

ഗോവിന്ദ—മഹാരാജൻ! അങ്ങുന്നു പറഞ്ഞതു പരമാൎത്ഥമാണ്.

മാനാ—മഹാരാജൻ എല്ലായ്പോഴും വാക്കുകൊണ്ടു റാണ

നെ പ്രശംസിക്കുന്നുണ്ടെങ്കിലും കാൎയ്യംകൊണ്ട് അങ്ങുന്ന് അദ്ദേഹത്തിന്റെ പഴയ ശത്രുവായ മുഗളന്മാരുടെ ഭൃത്യനായി തീൎന്നിരിക്കുന്നുവല്ലോ.

രോഹിദാ— മാനാ, മിണ്ടാതിരിക്കൂ. അക്ബറിന്റെ സ്യാലനാണ്. അദ്ദേഹത്തെപ്പറ്റി ഇതിലപ്പുറം മറ്റൊന്നു പറവാനുള്ളതു?

രാമ— ആരായാലും വേണ്ടില്ല, അദ്ദേഹം ഇന്നു നമ്മുടെ അതിഥിയാണ്. മഹാരാജൻ അരുണ മാനായുടെ വാക്കിനെ ശ്രദ്ധിക്കേണ്ട.

മാനസി— ഇല്ലാ മന്ത്രിവൎയ്യാ, ഞാൻ ഇപ്രകാരമുള്ള നിസ്സാരസംഗതികളെ മനസ്സിൽ കരുതാറില്ല. അദ്ദേഹം പറഞ്ഞതും വാസ്തവമാണ്, പക്ഷെ അക്ബർ ചക്രവൎത്തിയുടെ ഭാൎയ്യാസഹോദരനായി ജനിച്ചതിനെന്നെ കുറ്റപ്പെടുത്തീട്ടാവശ്യമില്ലെന്നു നിങ്ങൾക്കറിയാമല്ലോ. അതിനു കാരണഭൂതൻ ഞാനല്ലല്ലോ. അക്ബറിന്റെ ഭാഗത്താകും ഞാനിപ്പോൾ യുദ്ധം ചെയ്യുന്നതെന്നു മാത്രമേ ഞാൻ കരുതുന്നുള്ളു ചക്രവൎത്തിക്കു വിരുദ്ധമായി യുദ്ധം ചെയ്യുന്നതു സ്വാമിദ്രോഹമല്ലേ?

ഗോവിന്ദ— മഹാരാജൻ, അതെങ്ങിനെയാണ്?

മാനസി— ഇപ്പോൾ ഭാരതത്തിലെ ഏകച്ഛത്രാധിപതി അക്ബറാണ്.

മാനാ— ഏതൊരധികാരപ്രകാരം?

മാനസി— ബാഹുബലംകൊണ്ടുതന്നെ, ലോകമുഖത്തിൽ വച്ചു ഭാരതാധിപതിയാരാണെന്നു പല തവണയും തീൎച്ചപ്പെട്ടിട്ടുണ്ടല്ലോ.

രാമ— മഹാരാജൻ, പക്ഷെ യുദ്ധം ഇതുവരെ അവസാനിച്ചിട്ടില്ലല്ലോ. സ്വാതന്ത്ര്യത്തിനുവേണ്ടി ചെയ്യുന്ന സമരം സമാപിക്കുന്നതിന് ഒരു വൎഷമൊ അതൊ ഒരു ശതാബ്ദംതന്നെയോ വേണ്ടിവരുന്നതെന്ന് ആൎക്

റിയാം. സ്വരാജ്യാധിപത്യത്തിനുവേണ്ടി പോൎക്കള
ത്തിൽ പ്രവേശിക്കുന്നതിനുള്ള അധികാരം പുത്രപൌ
ത്രാദി വംശപരമ്പരകൾക്കുകൂടി സിദ്ധിക്കുന്നതാണ്.

മാനസി—അതെല്ലാം വ്യൎത്ഥമാണ്. അത്യുഗ്രനായ അ
ക്ബൎക്ക വിരോധമായി യുദ്ധം ചെയ്തു രക്തപാതമുണ്ടാ
ക്കുന്നതുകൊണ്ടു വിശേഷിച്ച ഫലമെന്താണ്?

രാമ—ഫലാഫലത്തെ കൊടുക്കുന്നതു്, ഈശ്വരനാണ്.
ഞങ്ങളുടെ ബുദ്ധിയനുസരിച്ച ഞങ്ങൾ കൎമ്മംചെയ്യു
ന്നുവെന്നുമാത്രം, ജയാപജയത്തിനു ഞങ്ങൾ ഉത്തര
വാദികളല്ല.

മാനസി—ഫലാഫലമാലോചിക്കാതെ പ്രവൎത്തിക്കുന്നതു
മൂഢതയല്ലേ?

ഗോവിന്ദ—മഹാരാജൻ, ഇതു മൂഢതയാണെങ്കിൽ ഇപ്ര
കാരമുള്ള മൌഢ്യത്തിലാണു ലോകത്തിലുള്ള മഹത്വം
നിഗൂഢമായിരിക്കുന്നതു്. ഇത്തരത്തിലുള്ള മൂഢതകൊ
ണ്ടു പതിവ്രത തന്റെ പ്രാണനെ ത്യജിച്ചിട്ടുകൂടി പാ
തിവ്രത്യത്തെ രക്ഷിക്കുന്നു. ഇതേ മൌഢ്യം നിമിത്തമാ
ണു സ്നേഹസ്വരൂപിയായ മാതാവു തന്റെ സന്താനര
ക്ഷാൎത്ഥം ജ്വലിക്കുന്ന അഗ്നിയിൽ ചാടുന്നതു്. പരമ
വിശ്വസ്തത്വംകൊണ്ടു ധൎമ്മിഷ്ഠനായ ഹിന്ദു തന്റെ ശിര
ച്ഛേദം ചെയ്യുന്നപക്ഷവുംകൂടി കുറാനെ കൈക്കൊള്ളു
ന്നില്ല. മഹാരാജൻ റാണയുടെ ദാരിദ്ര്യാവസ്ഥയിലു
ള്ള മഹത്വമൊ അദ്ദേഹത്തിന്റെ ആത്മോപസൎഗ്ഗ
ത്തിലുള്ള ബഹുമാനമൊ അക്ബറുടെ പാദധൂളികൊ
ണ്ടു നിറഞ്ഞിരിക്കുന്ന അങ്ങയുടെ ഈ കനകകിരീട
ത്തിനില്ല. മാനസിംഹാ! അങ്ങ് ആരായാലും വേണ്ടി
ല്ലാ ഹിന്ദുവാണു സംശയമില്ല. ഒരു ഹിന്ദുവിന്റെ മു
ഖത്തുനിന്നു ഇപ്രകാരമുള്ള വാക്കുകൾ പുറപ്പെടുന്നുവ
ല്ലൊ! അക്ബറെ എനിക്കു പുല്ലിനു വിലയില്ല.

(അമരസിംഹൻ പ്രവേശിക്കുന്നു)

അമര — മഹാരാജൻ, അങ്ങേയുടെ സ്നാനം കഴിഞ്ഞെങ്കിൽ ഭക്ഷണം കഴിച്ചു ഞങ്ങളെ കൃതാൎത്ഥന്മാരാക്കേണമെന്നു് അച്ഛൻ അരുളിച്ചെയ്തിരിക്കുന്നു

മാനസിം — റാണയെവിടെ?

അമര — അദ്ദേഹത്തിനു കുറച്ചു് അസ്വാസ്ഥ്യമുള്ളതുകൊണ്ടു് ഇന്നു് ആഹാരം കഴിക്കുന്നില്ല. അങ്ങേയുടെ അമൃതേത്തു കഴിഞ്ഞ ഉടനെ അദ്ദേഹം ഇവിടെ വന്നു് അങ്ങയെ കണ്ടുകൊള്ളാമെന്നു് അരുളിച്ചെയ്തിരിക്കുന്നു.

മാനസിം — അമരസിംഹാ, എനിക്കു് ഇതിന്റെ താല്പൎയ്യം മനസ്സിലായി. റാണയുടെ അസ്വാസ്ഥ്യത്തിന്റെ കാരണവും എനിക്കറിയാമെന്നു് അദ്ദേഹത്തോടു പറയൂ. ഞാനൊന്നിച്ചു ഭക്ഷണം കഴിക്കുന്നതിനു് അദ്ദേഹത്തിനിഷ്ടമില്ല. അദ്ദേഹത്തോടുള്ള ബഹുമാനം നിമിത്തം ഞാനെന്റെ മാനത്തെക്കൂടി പരിത്യജിച്ചുവെന്നതന്നെയല്ലാ, സമ്രാട്ടിന്റെ സേവകനായിട്ടുകൂടി ഞാൻ ഇതുവരെ റാണക്കു വിരുദ്ധമായി അസ്ത്രം തൊടുത്തിട്ടില്ല. ഇന്നുമുതല്ക്കു ഞാൻ സ്വയമായി അദ്ദേഹത്തിന്റെ ശത്രുവായി തീൎന്നിരിക്കുന്നു. അദ്ദേഹത്തിന്റെ ഈ ദുരഭിമാനത്തെ പറപറപ്പിച്ചിട്ടില്ലെങ്കിൽ എന്റെ പേരു മാനസിംഹൻ എന്നല്ല

(പ്രതാപസിംഹൻ പ്രവേശിക്കുന്നു)

പ്രതാപ — മഹാരാജാ മാനസിംഹാ, വളരെ ഉചിതമായി. ഞാൻ അക്ബറുടെ ശത്രുത്വം സമ്പാദിച്ചിരിക്കുന്ന സ്ഥിതിക്കു് അദ്ദേഹത്തിന്റെ സേനാപതിയുടെ ശത്രുത്വത്തിലെനിക്കു ഭയമില്ല. അങ്ങു് ഇന്നെന്റെ അതിഥിയാകുന്നതുകൊണ്ടു ഞാൻ ക്ഷമിക്കുന്നു; അല്ലാത്തപക്ഷം അക്ബറുടെ ഭാൎയ്യാസോദരപുത്രനായ മാനസിംഹനോ, ദീനനും ദരിദ്രനുമായ റാണാപ്രതാപ

സിംഹനോ ഉൽകൃഷ്ടനെന്ന് ഇവിടെവെച്ചുതന്നെ തീ
ച്ചയാക്കേണമായിരുന്നു. അങ്ങിനെയുള്ള സമയത്തു
ഞാൻ സമരഭൂമിയിൽ ഉപസ്ഥിതനാണെന്നു ധരിച്ചു
കൊൾക.

മാനസിം—ശരി ശരി! അങ്ങിനെതന്നെ. അതിശീഘ്ര
ത്തിൽ രണാങ്കണത്തിൽവെച്ചു കണ്ടുകൊള്ളാം.

രോഹി—കഴിയുമെങ്കിൽ പിതൃസോദരീഭർത്താവായ അ
ക്ബരെയുംതെളിച്ചു കൊണ്ടുവന്നാൽ അധികംനന്ന്.

പ്രതാപ—രോഹിദാസ്, മിണ്ടാതിരിക്കൂ.

(മാനസിംഹൻ ക്രോധത്തോടെ പോകുന്നു)

പ്രതാപ—സഹോദരന്മാരേ! ഇതുവരെ നമ്മൾ പ്രയത്നി
ച്ചതിന്റെ പരീക്ഷാകാലമായി. ഇന്ന് എന്റെ മ
സ്സാഗ്രഹംകൊണ്ടു ഉജ്ജ്വലിപ്പിച്ച അഗ്നിയെ വീരര
ക്തംകൊണ്ടു കെടുത്തണം. യുദ്ധത്തിൽ ജയാപജയ
മൊന്നും ഗണിക്കാനില്ല. മുഗളന്മാരുടെ മുമ്പിൽ ക
മ്പിടുകയില്ലെന്നുള്ള വ്രതം മാത്രം അവലംബിച്ചാൽ
മതി. ആവശ്യം വരുന്നപക്ഷം ചിത്തോറിന്റെ ഉദ്ധാ
രണത്തിനുവേണ്ടി പ്രാണനെപ്പോലും പരിത്യജിക്ക
ക്കാമെന്നുള്ള പ്രതിജ്ഞയെ ഒരിക്കലും വിസ്മരിക്ക
രുതേ!

എല്ലാവരും—സ്വാമിൻ, സദാ സ്മരിച്ചുകൊള്ളാം.

പ്രതാപ—എന്നാൽ വീണ്ടും യുദ്ധത്തിനു തയ്യാറായി
ക്കൊൾവിൻ!

എല്ലാവരും—റാണാ പ്രതാപസിംഹൻ വിജയിയായി ഭ
വിക്കട്ടെ! ജയജയ! പ്രതാപസിംഹ!

# രണ്ടാമങ്കം.

## രംഗം 1.

സ്ഥാനം — പൃഥ്വിരാജന്റെ അന്തഃപുരത്തിലെ
ഒരു മുറി.

സമയം — രാത്രി.

[പൃഥ്വിരാജൻ പൎയ്യങ്കത്തിൽ കിടക്കുന്നു. സമീപത്തു് അദ്ദേഹത്തിന്റെ പത്നി ജോശിബായി നില്ക്കുന്നു.]

ജോശി — അക്ബറും റാണയും തമ്മിൽ യുദ്ധം തീൎച്ചയായി. ഒരു ഭാഗത്തു് ഒരു ചെറിയരാജ്യത്തെ രാജാവു്, മറുഭാഗത്തു ലോകത്തിൽവച്ചു് ഏററവും വലിയ ചക്രവൎത്തി!

പൃഥ്വി — എന്തൊരു മനോഹരദൃശ്യം! എത്ര ഉന്നതമായ ഭാവം! ഈ വിഷയത്തെ കുറിച്ചൊരു കവിതയെഴുതിയെങ്കിലോ എന്നാണു ഞാനാലോചിക്കുന്നതു്?

ജോശി — അങ്ങു രാജകവിയാണല്ലൊ, ചക്രവൎത്തിയെ അസാമാന്യമായി പ്രശംസിക്കാനും ഭാവമില്ലേ?

പൃഥ്വി — ഉം, ഞാൻ സമ്രാട്ടിനെ സ്തുതിക്കാതിരിക്കുമോ? ഒന്നാമതു് അദ്ദേഹം സാൎവ്വഭൌമൻ. അതിനുംപുറമെ ഞാൻ അദ്ദേഹത്തിന്റെ ആശ്രിതൻ. കാലം കലിയുഗമാണെങ്കിലും ഞാൻ കൃതഘ്നനായിരിക്കേണമെന്നു നിൎബ്ബന്ധമില്ലല്ലോ.

ജോശി — വാസ്തവത്തിൽ കലിയുഗംതന്നെ. കലിയുഗമല്ലെങ്കിൽ ഇന്നു പ്രതാപസിംഹന്റെ സഹോദരനായ ശക്തസിംഹനും മറുമക്കളും മുഗളന്മാരുടെ പക്ഷത്തിൽ ചേൎന്നു റാണയോടു സമരത്തിനാരംഭിക്കുമോ? അമീർ രാജാവായ മാനസിംഹൻ രജപുത്രനായില്ലേ അ

ളൊരോററ സ്വാതന്ത്ര്യരാജ്യത്തെ അന്യാധീനപ്പെടുത്തുന്ന
തിന്നു കച്ചകെട്ടി പുറപ്പെടുമോ? ബിക്കാനേർരാജാവി
ന്റെ സോദരനും ക്ഷത്രിയവീരനുമായ പൃത്ഥ്വിരാജൻ
കുലാംഗാരകനായ മുഗാൾചക്രവൎത്തിയെ ഇപ്രകാരം
പ്രശംസിക്കുമോ? ഹാ കഷ്ടം! ഹിന്ദുക്കളുടെ അതി
ഘോരശത്രു ഹിന്ദുതന്നെയാണെന്നു ചന്ദകവി പറ
ഞ്ഞിരിക്കുന്നതു പരമാൎത്ഥമാണ്.

പൃത്ഥ്വി—നിങ്ങൾ പറഞ്ഞതു വാസ്തവമാണ്. ഹിന്ദുക്ക
ളുടെ പരമശത്രു ഹിന്ദുതന്നെയാണ്. ശരി—ഉം—ഉം
ശരിതന്നെ!

(ഇങ്ങനെ പറഞ്ഞു പൃത്ഥ്വിരാജൻ കട്ടിലിൽനിന്നു
താഴത്തിറങ്ങി അങ്ങുമിങ്ങും ഉലാത്തുന്നു. ജോശി മിണ്ടാതെ
നില്ക്കുന്നു.)

പൃത്ഥ്വി—കവിതയെഴുതുന്നതിന് ഇതൊരൊന്നാന്തരം വി
ഷയമാണ്. ഹിന്ദുക്കളുടെ പ്രധാനശത്രു ഹിന്ദുതന്നെ.
ഇതിന് ഒന്നാന്തരം ഉപമ കൊടുക്കുവാൻ സാധി
ക്കും. മനുഷ്യൎക്കു സിംഹവ്യാഘ്രാദികളായ ശത്രുക്കളനേ
കമുണ്ടെങ്കിലും പ്രധാനശത്രു മനുഷ്യൻതന്നെയാണ്.
ദുഷ്ടജന്തുക്കളുടെ വാസസ്ഥാനം വനമാണ്, സൎപ്പം
ബിലത്തിലാണു വസിക്കുന്നത്. അവയുടെ ശത്രുത്വം
കൊണ്ടു മനുഷ്യൎക്കു വിശേഷിച്ചു ഹാനിയൊന്നും വരാ
നില്ല. സമീപസ്ഥന്മാരായ മനുഷ്യർ തമ്മിൽ വൈരം
തുടങ്ങിയാൽ കാൎയ്യം നന്ന അപകടമായിത്തീരും. അ
ഹംജ്ഞാനത്തിന്റെ പരമശത്രു അഹങ്കാരമാണ
ല്ലോ—അഥവാ—

ജോശി—അങ്ങ് ഉപമയെ തേടി ജന്മം കഴിക്കാനാണോ
ഭാവം?

പൃത്ഥ്വി—അതുകൊണ്ടു ദോഷമെന്താണ്? ഇതൊരു ഉ
ത്തമപ്രവൃത്തിയല്ലേ? ലോകത്തിലുള്ള അതി സൂക്ഷ്മ

പദാൎത്ഥങ്ങളുടെ ജ്ഞാനമുണ്ടാക്കിത്തരുന്നത് ഉപമക
ളാണ്. ജഗത്തിലും മനോരാജ്യത്തിലും എന്നുവേണ്ട
സൎവ്വത്ര പ്രകാശിക്കുന്നത് ഒരേ ചൈതന്യവിശേഷമാ
ണെന്നുള്ള ജ്ഞാനമുണ്ടാക്കിത്തരുന്നവനാണ് ഏററവും
ശ്രേഷ്ഠകവി. അതിനെ വ്യക്തപ്പെടുത്തുന്നതിനുള്ള ഉ
പായം കേവലം ഉപമതന്നെയാണ്. കാളിദാസൻ
കവിശ്രേഷ്ഠനാണെന്നു പറയാനുള്ള കാരണമെന്താ
ണ്? ഉപമാവിശേഷംതന്നെ. 'ഉപമാകാളിദാസസ്യ'
എന്നു പ്രസിദ്ധമാണല്ലോ. ആ കാളിദാസൻ എത്ര
ശ്രേഷ്ഠകവിയായിരുന്നു? കാളിദാസാ! അങ്ങേക്കു കോടി
കോടി നമസ്കാരം. ജോശി! ഞാൻ ഇയ്യിടെ ചക്രവ
ൎത്തിയുടെ ദർബാർ സംബന്ധമായ ഒരു കവിതയെ
ഴുതീട്ടുള്ളതു നിങ്ങൾ കേട്ടില്ലല്ലോ. ഇതാ കേട്ടാലും—

ജോശി— നാഥാ, അങ്ങേക്ക് ഈ വിധത്തിലുള്ള നിസ്സാര
കവിതയുണ്ടാക്കാതിരുന്നാലെത്ര നന്നായിരുന്നു!

(പൃഥ്വീരാജൻ തിരിഞ്ഞുനിന്നു ജോശിയെ വിഴുങ്ങു
ന്നവണ്ണം നോക്കിക്കൊണ്ടു പറയുന്നു.)

പൃഥ്വീ— ഞാൻ കവിതയുണ്ടാക്കൽ മതിയാക്കുകയോ?
നിങ്ങൾ വാളെടുത്ത് എന്റെ കഴുത്തറുക്കുകയാണ് അ
തിലും ഭേദം. ഞാൻ കവിതയെഴുത്തുപേക്ഷിക്കുകയോ?
നിങ്ങളെന്താണ് അസംബന്ധം പുലമ്പുന്നത്?

ജോശി— അങ്ങു ക്ഷത്രിയനും ബിക്കാനേർരാജാവിന്റെ
സോദരനുമാണ്. ദുൎദ്ദൈവയോഗംകൊണ്ട് അങ്ങി
പ്പോൾ ചക്രവൎത്തിയുടെ സ്തുതിപാഠകനായിത്തീൎന്നിരി
ക്കുന്നു. നിസ്സാരങ്ങളായ ചില ശബ്ദമാലകളെ ര
ചിച്ചുകൊണ്ടു ജന്മം പാഴാക്കിക്കളയുന്നു. അങ്ങേക്കു
ലജ്ജയില്ലല്ലോ. ഒരിടത്തു പ്രതാപസിംഹൻ സ്വാത
ന്ത്ര്യത്തിനുവേണ്ടി തന്റെ ശരീരത്തെപ്പോലും പരിത്യ
ജിച്ചിരിക്കുന്നു. അതേ ക്ഷത്രിയവംശത്തിൽ ജനിച്ചിട്ടു

കൂടി അങ്ങുന്ന് അതി തുച്ഛങ്ങളായ ഭോഗങ്ങളനുഭവിച്ചുകൊണ്ട് ആയുസ്സിനെ നഷ്ടമാക്കിക്കളയുന്നു.

(പൃത്ഥ്വീരാജൻ വീണ്ടും ലാത്തുന്നു.)

പൃത്ഥ്വീ—'ഭിന്നരുചിർഹിലോകഃ'—എന്നു കാളിദാസൻ തന്നെ പറഞ്ഞിട്ടുണ്ട്. മനുഷ്യർ ഭിന്നരുചികളാണ്. ചിലൎക്കു നല്ലവണ്ണം പാടാനറിയാം, മററു ചിലൎക്കു കേട്ടു രസിക്കാനറിയാം. ചിലൎക്കു ഒന്നാന്തരമായി പചിക്കാനറിയാം, വേറെ ചിലൎക്കു രുചിയറിഞ്ഞു ഭക്ഷിക്കാനറിയാം. പ്രതാപസിംഹൻ യുദ്ധംചെയ്യുന്നതിൽ സമൎത്ഥനാണ്. അദ്ദേഹം 'അസി'യെടുക്കുന്നു; ഞാൻ 'മഷി'യെടുക്കുന്നു!

ജോശി—കഷ്ടം! ഒന്നാന്തരം ജോലി! അങ്ങുന്ന് ഈ കാവ്യമയമായ ലോകരംഗത്തിൽ പ്രവേശിച്ച്, നിസ്സാരങ്ങളിലുംവെച്ചു നിസ്സാരവിഷയങ്ങളുടെ തുക വൎദ്ധിപ്പിക്കുന്നതിൽ ഉദ്യുക്തനായി നമ്മളെത്തന്നെ പാഴാക്കിക്കളയാനാണോ ഭാവിക്കുന്നത്?

പൃത്ഥ്വീ—അതേ. എന്റെ താല്പൎയ്യം കാവ്യരചനതന്നെയാണ്. കാളിദാസൻ, ഭവഭൂതി, മാഘൻ മുതലായ മഹാകവികളുടെ മാൎഗ്ഗത്തെ അവലംബിക്കേണമെന്നാണ് എന്റെ ആഗ്രഹം. ഇതിൽ ലജ്ജാവഹമായ കൎമ്മംതന്നെ എന്റെ ബുദ്ധിക്കു വിഷയമാകുന്നില്ല. കവിതയുണ്ടാക്കുന്നതു് ഒരു ദുഷ്കൃത്യമല്ല.

ജോശി—ദുഷ്പ്രവൃത്തിയല്ലെങ്കിലും ഇപ്പോളതിനുള്ള കാലമല്ല. ആൎയ്യാവൎത്തം ഇപ്രകാരം പീഡിതവും, ജാതിമഹിമ ഇത്തരത്തിൽ അധഃപതിതവും, ധൎമ്മം ഇപ്രകാരം നഷ്ടവും ആയി ഭവിച്ചിരിക്കുന്ന ഇക്കാലത്തു സ്വധൎമ്മമായ യുദ്ധമുപേക്ഷിച്ചു കവിതയെഴുതുന്നതിന് ഉദ്യമിക്കുന്നതു ക്ഷത്രിയന്മാൎക്കു യുക്തമാകുന്നോ? "സ്വധൎമ്മേനിധനം ശ്രേയഃ പരധൎമ്മോ ഭയാവഹഃ" എന്നു

ഭഗവാന്മാരിലുമുണ്ടല്ലോ. അഥവാ കവിതയെ ഴുതുന്നതിന് അങ്ങേക്കാഗ്രഹമുണ്ടെങ്കിൽ ഭാവങ്ങളിൽ വിദ്യുച്ഛക്തിയുടെ ഉദ്ദേശ്യത്തെ നിർവ്വഹിക്കുന്നതിനു തക്ക ഭാഷാപുഷ്ടിയുമുള്ള കവിതയെഴുതുവിൻ. ദേശം മുഴുവനും ഉജ്ജീവിപ്പിക്കത്തക്ക ഗാംഭീര്യത്തോടുകൂടിയ കവിതയെഴുതുവിൻ. കവിതാശ്രവണമാത്രയിൽതന്നെ സഹോദരനു സഹോദരനോടും സന്താനങ്ങൾക്കു മാതാപിതാക്കന്മാരോടും മനുഷ്യൻ മനുഷ്യത്വത്തോടും സഹതാപം ജനിക്കത്തക്ക വിധത്തിലുള്ള കവിതയെഴുതുവിൻ. അർഹതയില്ലാത്തവരുടെ കയ്യിൽനിന്നു രാജദണ്ഡം പതിക്കുന്നതിനും, അത്യാചാരിയുടെ ശിരസ്സിൽനിന്നു കിരീടം വീണുപോകുന്നതിനും അധർമ്മത്തിന്റെ ഇരിപ്പിടത്തിൽനിന്നു സിംഹാസനം വഴുതിപ്പോകുന്നതിനും ഇടയാകത്തക്കവിധത്തിലുള്ള കവിതയെഴുതുവിൻ. നാഥ, ഏതു പക്ഷംകൂടി തൃപ്തിയോടെ കേൾക്കത്തക്ക വല്ല ഗീതമോ കാവ്യമോ ചൊല്ലിയാൽ തരക്കേടില്ല.

പൃഥ്വി—അതായതു നിങ്ങൾക്കു വേണ്ടി ഞാൻ ഉലാഘോഷണം ചെയ്യണം. എന്നാൽ നിങ്ങൾക്ക് എന്നെ തൃപ്തിവരുമാറു നോക്കിക്കാണാം!

ജോശി—ആയി! ആയി!! നാഥാ! അങ്ങു മരിക്കുന്നതിനിത്ര ഭയമോ? തന്റെ പ്രാണനെപ്പോലും തുച്ഛമായി വിചാരിച്ചുകൊണ്ടു ഗാനം ചെയ്വാൻ സാധിക്കയില്ലെങ്കിൽ പിന്നെ ഗാനംകൊണ്ടെന്തു പ്രയോജനവുമില്ല. ദേശം, ജാതി, ധർമ്മം, മനുഷ്യത്വം എന്നിത്യാദികളെ വിസ്മരിച്ച് അഹോരാത്രം യവനസമ്രാട്ടിനെ സ്തുതിക്കുക! കഷ്ടം! ഡർബാറിൽ നിന്നുകൊണ്ടു നീചങ്ങളായ തത്തകൾക്കു തുല്യം 'തിരുമനസ്സ്' 'തിരുമനസ്സ്' എന്നു പറയുന്നതിനാണോ അക്ബർ അങ്ങയെക്കൊണ്ടുവന്നു തിറിപ്പാറിപ്പറിപ്പിച്ചിട്ടുള്ളതു?

പൃഥ്വി—നോക്കൂ, നിങ്ങളുടെ തീക്ഷ്ണമായ വാക്കുക
ളെയെല്ലാം മാർദ്ദവപ്പെടുത്തി സംസ്കൃതത്തിൽ കയററി
അയക്കുന്നതായാൽ ഒരൊന്നാന്തരം കവിതയായിരി
ക്കും! (തല കുലുക്കിക്കൊണ്ടു്) എത്ര സുന്ദരവും മധുര
വും ചമൽക്കാരപരിപൂർണ്ണവുമായ ഭാവം!

ജോശി—പോത്തിന്റെ ചെവിയിൽ വീണവായിച്ചിട്ടു
ഫലമില്ല.

പൃഥ്വി—അയ്യൊ! ഇപ്പോഴെങ്കിലും മനസ്സിലായല്ലോ.
അത്ഥശൂന്യമായ ചിലകൾ മതിയാക്കി ഭക്ഷണം ത
യ്യാറാക്കൂ. ഞാൻ എന്റെ ജഠരാഗ്നിയെ ശമിപ്പിക്ക
ട്ടെ. ഭക്ഷണം തയ്യാറാകുന്നതിനു് എത്ര താമസമുണ്ടെ
ന്നു നോക്കൂ.

(ജോശി പോകുന്നു.)

പൃഥ്വി—(ചാഞ്ഞിരുന്നുകൊണ്ടു്) പ്രതാപസിംഹോ! അങ്ങു ഗൃ
ഹത്തെ ഉപേക്ഷിച്ചു് നിസ്സഹായനായി കഷ്ടം ഉല
ത്തി ഇത്ര ബലവാനായ ചക്രവർത്തിയോടു യുദ്ധം ചെ
യ്യാൻ വിചാരിക്കുന്നുവല്ലോ. സ്വശക്തിയിൽ കവി
ഞ്ഞ കാര്യം സാധിക്കുന്നതിനുവേണ്ടി വ്യർത്ഥമായി
കായക്ലേശം ചെയ്യുന്നതു സാഹസമല്ലേ? വരൂ, ഞങ്ങ
ളുടെ കൂട്ടത്തിൽ കൂടിക്കൊള്ളൂ. നാനാവിധ വിഭവ
ങ്ങളോടുകൂടിയ ഭക്ഷണം, വസിക്കുന്നതിനു വിശേഷ
പ്പെട്ട മാളിക, രാജസഭയിൽ അഗ്രാസനം, എന്നിവ
കഠം സുലഭമാണു്. ഒരാദർശത്തിന്റെ ഉപലബ്ധിക്കുവേ
ണ്ടി മൂഢതകൊണ്ടു് അങ്ങു വ്യർത്ഥമായി പ്രയത്നിക്കുക
യും, തന്റെ വംശജകളായ അബലകളെ ക്ഷത്രിയ
ന്മാക്കു മാത്രമേ വിവാഹം ചെയ്തു കൊടുക്കുകയുള്ളുവെ
ന്നു വ്രതം പിടിക്കുകയും ചെയ്യുന്നുവല്ലോ! കഷ്ടമേ
കഷ്ടം!

(പോകുന്നു.)

## രംഗം 11.

---

സ്ഥാനം — ഹൽദിഘാട്ടി. സലീമിന്റെ ചാവടി.
സമയം — പകൽ മൂന്നു മണി.

[സലീമിന്റെ കൂടാരത്തിൽ ദൌലത്തും മേഹറും പ്രവേശിക്കുന്നു]

മേഹർ — രാജകുമാരൻ ഇവിടെ ഇല്ലല്ലൊ!

ദൌലത്ത് — ഇവിടെ ഇല്ല, നിശ്ചയം തന്നെ.

മേഹർ — അദ്ദേഹം വരുന്നതുവരെ ഞാനിവിടെ കാത്തിരിക്കും.

ദൌലത്ത് — ഇന്നു നിങ്ങൾ പിണങ്ങിയിരിക്കുകയാണെന്നു തോന്നുന്നുവല്ലൊ?

മേഹർ — പിന്നെ പിണങ്ങാതിരിക്കുമോ? ഞാൻ യുദ്ധം കാണാനാണ് ഇങ്ങോട്ടു വന്നത്. പക്ഷെ ഇവിടെ ആ പേരുകൂടി കേൾക്കാനില്ല. വെറും വീരസ്യങ്ങൾ മാത്രം സർവ്വത്ര കേൾക്കാനുണ്ടു. ഇനിക്കിവിടെ താമസിക്കുവാൻ സാധിക്കുകയില്ല. ഇപ്രകാരം ഉദാസീനയായി മൌനം ദീക്ഷിച്ചിരിക്കുന്നതിനെനിക്കിഷ്ടമില്ല. ഇവിടെ ഒരു നിമിഷംപോലും കഴിച്ചുകൂട്ടുന്നതിനു ഞാൻ തീരെ അശക്തയായി തീർന്നിരിക്കുന്നു. ഞാൻ ഇന്നു തന്നെ ഇവിടെ നിന്നു പോകും.

ദൌലത്ത് — നിങ്ങളുടെ ഉദ്ദേശമെന്താണെന്ന് എനിക്കു മനസ്സിലാകുന്നില്ല. ഇത്രയൊക്കെ പ്രയാസപ്പെട്ടു സമരം കാണുന്നതിന് ഇങ്ങോട്ടു വന്നിട്ട് അതിന്റെ ആരംഭമായപ്പോൾ മടങ്ങിപ്പോകുന്നതിനുള്ള വട്ടമായി!

മേഹർ — യുദ്ധം എവിടെയാണ്? ഇരുഭാഗത്തുള്ള സൈന്യങ്ങളും മുഖത്തോടു മുഖംനോക്കി നിന്നു തുടങ്ങീട്ട് ഇന്നേക്കു പതിനഞ്ചു ദിവസമായി. എവിടെയെങ്കിലും ഒരു യുദ്ധമെങ്കിലും നടന്നിട്ടുണ്ടോ? കേൾക്കു,

കേൾക്കൂ, അതാ ജനങ്ങൾ വ്യഗ്രമായി ലഹളകൂട്ടുന്നു. ഇനിക്കിവിടെ ഒരു നിമിഷംപോലും കഴിച്ചുകൂട്ടുവാൻ പ്രയാസം. ഞാൻ ഇപ്പോൾ തന്നെ പോകുന്നുണ്ട്— അതാ യുവരാജാവു വരുന്നു!

[നല്ലവണ്ണം അലംകൃതനായ സലീം തന്റെ വസ്ത്രാഗ്രംകൊണ്ടു നിലമടിച്ചുകൊണ്ടു വരുന്ന സമയത്തു സഹോദരിമാരെ കണ്ടു വിസ്മയിക്കുന്നു.]

സലീം— ഹൈ! എന്തിനാണു നിങ്ങളിങ്ങോട്ടുവന്നതു്?

ദൌളത്തു്— ജ്യേഷ്ഠത്തി പിണങ്ങിയിരിക്കയാണ്—

സലീം— എന്തിനു്?

ദൌളത്തു്— ഇപ്പോൾതന്നെ മടങ്ങിപ്പോകുന്നതിനു തയ്യാറായിരിക്കുന്നു.

കേരള സാഹിത്യ അക്കാദമി

സലീം— എന്തിന്?

മെഹർ— (എഴുന്നേറ്റ്) എന്തിന്? യുദ്ധം എവിടെയാണ്? ഭീരുക്കളായ രജപുത്രന്മാരും അവരോടു തുല്യന്മാരായ മുഗളന്മാരും അന്യോന്യം സ്വാഗതം ചോദിച്ചുകൊണ്ടു നില്ക്കുന്നു. ഇടക്കിടെ വലിയ കോലാഹലവും കേൾക്കാനുണ്ട്. അല്ലാതെ പോരാടുകയോ കാഹളം മുഴക്കുകയോ ഇതുവരെ ഉണ്ടായിട്ടില്ല. ഇതു സമരമാണെങ്കിൽ ഞാൻ പഠാനാണ്. ജ്യേഷ്ഠനെന്നെ ഗൃഹത്തിലേക്കു വിട്ടയച്ചേക്കൂ.

സലീം— അതൊരിക്കലും സാധിക്കുകയില്ല. ഒട്ടും താമസിക്കാതെ ഇവിടെ സമരം നടക്കും. മാനസിംഹൻ ഭീരുവായതുകൊണ്ടാണു പോരാടുന്നതിനു ഭയപ്പെടുന്നതു്. ഞാനാണു സൈന്യാധിപനെങ്കിൽ—

മെഹർ— ജ്യേഷ്ഠൻ സേനാപതിയല്ലേ? നിങ്ങൾ പിന്നെ മരപ്പാവയായിട്ടാണോ ഇവിടെ വന്നിരിക്കുന്നതു്? ഇത്ര പന്തിയാണെന്നെനിക്കു തോന്നുന്നില്ല. എന്നെ

കൊണ്ടുപോയാക്കീട്ടു വന്നുകൊള്ളു. എനിക്കിവിടെ താമസിക്കുവാൻ വയ്യാ.

സലീം—അതു കുറെ പ്രയാസമായിട്ടുള്ള കാൎയ്യമാണ്. നിങ്ങളെ ആഗ്രയിലെത്തിക്കുന്നതത്ര എളുപ്പമായ സംഗതിയാണെന്നാണോ വിചാരിക്കുന്നതു്?

മെഹർ—എളുപ്പമോ പ്രയാസമോ എന്തായാലും വേണ്ടില്ലാ; നാളെ രാവിലെ ജ്യേഷ്ഠൻ എന്നെ ആഗ്രയിലേക്കയക്കുമെങ്കിൽ കാൎയ്യം ശരിതന്നെ. അല്ലാത്തപക്ഷം (പാദംകൊണ്ടു നിലത്തമൎത്തി ചവിട്ടിക്കൊണ്ടു്) ഞാൻ വലിയ അത്യാപത്തൊക്കെയുണ്ടാക്കിത്തീൎക്കും.

സലീം—എങ്ങിനെയാണ്?

മെഹർ—ഞാൻതന്നെ മഹാരാജാമാനസിംഹന്റെ സമീപത്തുചെന്നു് എന്നെ പറഞ്ഞയക്കാമോ എന്നു ചോദിക്കുകയോ എന്റെ പ്രാണനെ കളയുകയോ ചെയ്യും. എനിക്കു രണ്ടും സമമാണ്. ഞാൻ പറയുന്നതു വാസ്തവമാണ്. (തല കുലുക്കിക്കൊണ്ടു്) മതി, മതി, ഞാനിവിടെ ഒരു ദിവസം താമസിക്കുകയില്ല.

സലീം—അങ്ങോട്ടു പോരുന്നതിനുള്ള പരിഭ്രമം പോലെതന്നെ ഇന്നു് അങ്ങോട്ടു പോകുന്നതിനും ബദ്ധപ്പാടായി. സ്ത്രീകൾക്കു സഹജമായ ചാപല്യം മാറുന്നതെങ്ങിനെയാണ്? അവിടന്നിങ്ങോട്ടു കൊണ്ടുപോരുന്നതിനെന്റെ കാലു പിടിച്ചില്ലെന്നു മാത്രം.

മെഹർ—അന്നു ബാക്കി വരുത്തിയതിനെ ഇപ്പോൾ തീൎക്കാം. (സലീമിന്റെ കാലുപിടിക്കുന്നു) ജ്യേഷ്ഠാ! എനിക്കൊരു വലിയ അബദ്ധം പിണഞ്ഞു. ഞാൻ വീരന്മാരൊന്നിച്ചാണു യാത്ര ചെയ്യുന്നതെന്നു വിചാരിച്ചു പോയി. ഇവിടെ വന്നു കണ്ടപ്പോളല്ലേ കാൎയ്യം മനസ്സിലായതു്. സൎവ്വത്ര ഭീരുക്കൾതന്നെ. ആട്ടിൻ കുട്ടിക്കുള്ള ധൈൎയ്യം കൂടി നിങ്ങൾക്കില്ല. ഞാനുംകൊ

ണ്ടാണു ജ്യേഷ്ഠന്റെ കാക്കൽ വീഴുന്നതു്. ജ്യേഷ്ഠനെക്കൊണ്ടു സാധിക്കുമെങ്കിൽ നാളത്തന്നെ വല്ലതും പ്രവൎത്തിക്കുക; അല്ലാത്തപക്ഷം എന്നെ ഗൃഹത്തിലേക്കയക്കണം. എനിക്കു് ഈ യുദ്ധത്തോടു വൈരാഗ്യം വന്നു.

സലീം — ആട്ടെ, എഴുന്നേല്ക്കു. ഞാനിപ്പോൾതന്നെ രാജാമാനസിംഹന്റെ സമീപത്തേക്കു പോകുന്നുണ്ടു്. അതിനു ശേഷം എന്തെങ്കിലുമൊരു തീൎപ്പുണ്ടാകാതിരിക്കയില്ല. അനുജത്തി! ഞാൻ നിന്നെ അഭിനന്ദിക്കുന്നു. നീയെന്റെ ഇളയ സഹോദരിയായി ജനിച്ചതു ഭാഗ്യം തന്നെ. അല്ലാത്തപക്ഷം ഈ മാതിരി ശാഠ്യം പിടിക്കുകയില്ല. (പോകുന്നു)

ദൌളത്തു് — വലിയ ഉപായക്കാരിതന്നെ.

മെഹർ — പിന്നെ ഉപായം പ്രയോഗിക്കാതിരിക്കുമോ? ഈ വക ഘട്ടങ്ങളിൽ എവനാണു തലക്കാച്ചിൽ പിടിക്കാതിരിക്കുക!

(ഈ സന്ദൎഭത്തിൽ ശക്തസിംഹൻ "യുവരാജാവെ! യുവരാജാവേ!" എന്നു വിളിച്ചുകൊണ്ടു കൂടാരത്തിൽ പ്രവേശിക്കുകയും രണ്ടു യുവതികളെ കണ്ടു "മാപ്പു ചോദിക്കുന്നു" എന്നു പറഞ്ഞു ബദ്ധപ്പെട്ടു പോകുകയും ചെയ്യുന്നു.)

ദൌളത്തു് — അദ്ദേഹം ആരാണു്?

മെഹർ — പ്രതാപസിംഹന്റെ സഹോദരനായ ശക്തസിംഹനാണെന്നാണു് കേട്ടിരിക്കുന്നതു്. എന്തൊരു സുന്ദരൻ! അല്ലേ?

ദൌളത്തു് — ഹാ — അദ്ദേഹം —

മെഹർ — ശക്തസിംഹൻ നല്ല വിദ്വാനാണെന്നു സലീം പറഞ്ഞു കേട്ടിട്ടുണ്ടു്. അത്രതന്നെയല്ല നല്ല ഫലിതക്കാരനുമാണത്രെ. വന്ന ക്ഷണത്തിൽതന്നെ മാപ്പു ചോദിച്ചുകൊണ്ടു പോയതു കണ്ടുവോ? ഇവിടെ സ-

ല്പനേരം നിന്നിരുന്നെങ്കിൽ അല്പം സംസാരിച്ചു നോക്കാമായിരുന്നു. ഇതു യുദ്ധഭൂമിയാണു്. ഇത്രയൊക്കെ മൂടിപ്പുതപ്പും മുഖംമറക്കലും മറവുമില്ലെങ്കിലെന്താദോഷം? വാസ്തവം പറകയാണെങ്കിൽ മുസൽമാന്മാരുടെ ഈ പഴയ ആചാരത്തിലെനിക്ക് അത്യന്തം വെറുപ്പാണു്! ഇതാലോചിക്കുമ്പോൾ എന്റെ ഹൃദയം ഉജ്ജ്വലിക്കുന്നു. നമ്മുടെ ഈ നിധി സൂക്ഷിക്കുന്ന ഖജാന നാലാളുകളുടെ ദൃഷ്ടി പതിച്ച ഉടനെ ഇറന്നു പോകുമോ?—ആട്ടെ, നമുക്കു കൂടാരത്തിലേക്കു പോകുക. നിങ്ങളെന്താണു് ആലോചിച്ചുകൊണ്ടിരിക്കുന്നതു്? നടക്കൂ, പോകുക.

[ദൌലത്തുന്നീസയുടെ ഹസ്തഗ്രഹണം ചെയ്തുകൊണ്ടു മെഹറുന്നീസ അവിടെ നിന്നു പോകുന്നു.]

—:*:—

രംഗം ൩.

സ്ഥാനം—മാനസിംഹന്റെ കൂടാരം.

സമയം—ഉച്ച.

[സലീമും മഹാബത്തുഖാനും മുഖത്തോടുമുഖം നോക്കി സംസാരിച്ചുകൊണ്ടു നില്ക്കുന്നു.]

സലീം—ഹേ സാഹബ്! പ്രതാപസിംഹന്റെ കീഴിൽ എത്ര പട്ടാളമുണ്ടു്?

മഹാബത്തു്—ഏകദേശം ഇരുപത്തിരായിരം ഭടന്മാരുണ്ടു്. അതിനു പുറമെ ഭില്ലന്മാരുടെ പട്ടാളവുമുണ്ടു്.

സലീം—ഇരുപത്തിരായിരം! (വസ്ത്രം നിലത്തിട്ടിഴച്ചുകൊണ്ടു്) അതിലും കുറച്ചധികമുണ്ടായിരിക്കാം, എന്തായാലും ഞാൻ പ്രതാപസിംഹന്റെ ധീരതയെ അഭിനന്ദിക്കുന്നു. ഇരുപത്തിരായിരം സൈന്യങ്ങളേയും കൊണ്ടു് ഇത്ര ബലവാനായ ചക്രവർത്തിയോടു യുദ്ധത്തിനൊരു

ന്വെട്ട പുരുഷപുംഗവനെ ഒന്നു കണ്ടാൽ കൊള്ളാമെ
ന്നു് എനിക്കാഗ്രഹമുണ്ടു്.

മഹാബത്തു്— രണാങ്കണത്തിൽവച്ചു് അദ്ദേഹത്തെ
നേരിട്ടു കാണാമല്ലൊ. പോൎക്കളത്തിൽ അദ്ദേഹം
സൈന്യങ്ങളുടെ പുരോഭാഗത്താണു നില്ക്കുക.

സലീം— മഹാബത്തു്! ഈ സമരത്തിന്റെ ജയാപജയം
നിങ്ങളുടെ കൌശലത്തിന്മേലാണു പ്രതിഷ്ഠിതമായിരി
ക്കുന്നതു് എന്നാണു ഞങ്ങളെല്ലാവരും വിചാരിക്കുന്ന
തു്. (വസ്ത്രാഗ്രംകൊണ്ടു വിലമടിച്ചു്) നിങ്ങളും അ
മ്മാമന്റെ മരുമകൻ തന്നെയോ എന്നു കാണാ
മല്ലൊ!

മഹാബത്തു്— ഈ സമരത്തിന്റെ അവസാനമെന്താ
യിരിക്കുമെന്നു് എനിക്കു നല്ലപോലെ അറിയാം. നമ്മു
ടെ സൈന്യം മേവാഡ്സൈന്യത്തിന്റെ നാലിരട്ടി
യുണ്ടു്. അതും പോരാ നമ്മുടെ കൈവശം വലിയ
തോക്കുകളുമുണ്ടു്. പ്രതാപസിംഹനതില്ല. എല്ലാത്തി
നും ഉപരിയായി മഹാരാജാ മാനസിംഹൻതന്നെ
യാണു മുഗൾസൈന്യനേതൃത്വം വഹിക്കുന്നതു്.

സലീം— മാനസിംഹന്റെ സാമൎത്ഥ്യം കേട്ടുകേട്ടെ
ന്റെ ചെവി പുണ്ണായി. യുദ്ധവൎത്തമാനം പറയുന്ന
തിനിടയായാൽ ചക്രവൎത്തി കൂടി മാനസിംഹന്റെ
നാമം ജപിക്കും. മാനസിംഹൻ ദൈവമൊ മറ്റൊ
ആണെന്നു തോന്നും. മാനസിംഹനില്ലെന്നു വരി
കിൽ മുഗൾസാമ്രാജ്യസ്ഥാപനംതന്നെ സംഭവിക്കുക
യില്ലായിരുന്നുവോ എന്നുകൂടി സംശയിക്കേണ്ടി വ
ന്നിരിക്കുന്നു!

മഹാബത്തു്— അതൊട്ടും തെറ്റായിട്ടുള്ള ധാരണയല്ല.
മാനസിംഹനില്ലായിരുന്നുവെങ്കിൽ കക്കേഷ്യമുതൽ
അരാക്കാൻ വരെയും ഹിമാലയം മുതൽ വിന്ധ്യാച
ലം വരെയും ഉള്ള രാജ്യം എങ്ങിനെയാണു മുഗളന്മാ
രുടെ അധീനത്തിൽ പെടുക? ചക്രവൎത്തി തിരുമന
സ്സുകൊണ്ടു ഈ സംഗതി വഴിപോലെ മനസ്സിലാ

ക്കിട്ടുള്ളതിന്നുപുറമെ പ്രതാപസിംഹനെയും നല്ല പരിചയമാണ്. എല്ലാം കൂടി ആലോചിച്ചിട്ടാണ് അദ്ദേഹം യുദ്ധത്തിന്നു മാനസിംഹനെ അയച്ചിരിക്കുന്നത്.

സലീം—ഹെ സാഹബ്, ഞാൻ ഇവിടെ അല്പം നിന്നോട്ടെ. അദ്ദേഹത്തിന്റെ മഹിമയെ ഞാൻ ധാരാളം കേട്ടിട്ടുണ്ട്. കേട്ടുകേട്ടെന്റെ ചെവി പൊട്ടി. നിങ്ങൾ പറയുന്നപ്രകാരമുള്ള വീരനാണു മാനസിംഹനെന്നു വരികിൽ അദ്ദേഹത്തിന്നു സ്വയം ചക്രവർത്തിയായിക്കൂടയോ? മുഗളന്മാരുടെ കാല്ക്കൽ കിടക്കുന്നതെന്തിനാണ്?

മഹാബത്ത്—യുവരാജാവു തിരുമനസ്സേ! അതെല്ലാം വിധിവൈഭവമെന്നേ പറയാവൂ.

[മാനസിംഹൻ ഒരു പ്ലാനുംകൊണ്ടു പ്രവേശിക്കുന്നു.]

മാനസിം—യുവരാജാവേ, നമസ്കാരം. മഹാബത്തുഖാനു വന്ദനം. മേവാഡ് സൈന്യം മിക്കതും കോമളമീരത്തിന്റെ പശ്ചിമഭാഗത്തുള്ള പർവ്വതത്തിലാണു വന്നു ചേർന്നിരിക്കുന്നത്. അവിടേക്കുള്ള മാർഗ്ഗം നന്ന കടുസ്സാണ്. ഇരുഭാഗത്തുമുള്ള ചെറിയ കുന്നുകളിന്മേൽ രജപുത്രന്മാരും ഭില്ലന്മാരും നില്പുണ്ട്. ഈ പടം നോക്കൂ.

മഹാബത്ത്—(ചിത്രം കയ്യിൽ വാങ്ങിച്ചു) കോമളമീരത്തെത്തുന്നതു വളരെ പ്രയാസമുള്ള ഒരു കാര്യമാണെന്നു തോന്നുന്നുവല്ലോ?

മാനസിം—ഒട്ടും ഞെരുക്കമില്ലാ, വളരെ എളുപ്പമാണ്. രജപുത്രന്മാരോട് അങ്ങോട്ടു ചെന്നെതൃക്കുന്നതു നന്നല്ല. നമ്മളിവിടെ സ്വസ്ഥന്മാരായിരുന്ന് അവരുടെ ഉദ്യമങ്ങളെ അന്വേഷിക്കുകയാണ് ഉത്തമം.

സലീം—ഹെ രാജൻ, എത്ര കാലത്തോളം നമ്മളിവിടെ സ്വസ്ഥന്മാരായിരിക്കണം?

മാനസിം—ഇരിക്കുവാൻ കഴിയുന്ന കാലത്തോളം. നെല്ലുമുതലായ ധാന്യങ്ങളെ ശേഖരിപ്പാൻ പ്രത്യേകം ഏൎപ്പാടു ചെയ്തിട്ടുണ്ട്.

സലീം—ഈ ഇരിപ്പുറപ്പതിയല്ല. ആദ്യംതന്നെ നമ്മൾ അങ്ങോട്ടെതിൎക്കുകയാണു വേണ്ടതു്.

മാനസിം—യുവരാജാവേ, നമുക്കു ശത്രുക്കളുടെ സമാരംഭത്തെ കാത്തുകൊണ്ടിരുന്നാൽ മാത്രം മതി. മഹാബത്തുഖാൻ! ഇതാണ് എന്റെ കല്പന, പൊയ്ക്കൊള്ളൂ.

സലീം—ഇതൊരിക്കലും സാധിക്കുന്ന കാൎയ്യമല്ല. (മഹാബത്തുഖാനോടു) നിങ്ങൾ നാളെ പ്രഭാതത്തിൽ തന്നെ സൈന്യങ്ങളെ യുദ്ധത്തിനു തയ്യാറാക്കിക്കൊള്ളൂ.

മാനസിം—യുവരാജാവു തിരുമനസ്സുകൊണ്ടു, സൈന്യാധിപൻ ഞാനാണ്.

സലീം—ഞാൻ പിന്നെ ഈ കാൎയ്യം കാണുന്നതിനാണോ വന്നിരിക്കുന്നതു്?

മാനസിം—അങ്ങുന്നു ചക്രവൎത്തിയുടെ വക്കീലായിട്ടാണു വന്നിരിക്കുന്നതു്.

സലീം—അതുകൊണ്ടുള്ള പ്രയോജനമെന്താണ്?

മാനസിം—അങ്ങുന്നു പേരിന് ഒരു നേതാവിനെപ്പോലെ അഥവാ ഒരടയാളത്തെപ്പോലെ ചക്രവൎത്തിയുടെ സമീപത്തുനിന്ന് ഇങ്ങോട്ടു വന്നിരിക്കുകയാണ്. അങ്ങെക്കു പകരം ചക്രവൎത്തിയുടെ പാദുകങ്ങളാണു കൊണ്ടുവരപ്പെട്ടിരുന്നതെങ്കിൽ തന്നെയും ഒരു കുറവും വരികയില്ലായിരുന്നു.

സലീം—ഇത്ര ധൈൎയ്യമോ? (ഉറയിൽനിന്നു വാളൂരുന്നു.)

മാനസിം—യുവരാജാവേ, വാളു് ഉറയിൽതന്നെ ഇട്ടേക്കൂ. വെറുതേ ഊരിയെടുത്തിട്ടെന്താണു ഫലം? നമ്മൾ തമ്മിൽ പൊരുതുന്ന പക്ഷം ആരാണു ജയിക്കുകയെന്ന് അങ്ങെക്കു നല്ലപോലെ അറിയാം. ഈ സൈന്യം മുഴുവനും എന്റെ അധീനത്തിലാണെന്നും അങ്ങെക്കറിയാമല്ലോ.

സലീം— അങ്ങു എന്റെ കീഴിലല്ലെന്നുണ്ടോ?

മാനസിം— ഞാൻ ചക്രവൎത്തിയുടെ കിങ്കരനാണ്, അങ്ങയുടെയല്ലാ. പൂൎണ്ണാധികാരത്തോടു കൂടിയാണു ഞാൻ പോൎക്കളത്തിലേക്കു വന്നിരിക്കുന്നതു്. അങ്ങുന്നു് ഒതുങ്ങിയിരിക്കുന്ന കാലത്തോളം ഞാൻ അങ്ങയുടെ ഉദ്യമങ്ങളെ നോക്കിക്കൊണ്ടിരിക്കും. പക്ഷെ അധികാരം പ്രയോഗിച്ചു തുടങ്ങിയാൽ ഞാൻ അങ്ങയെ ഭ്രാന്തന്മാരെപ്പോലെ കയ്യാമം വെപ്പിക്കും. ഇതിനു വല്ല പിഴയും ചെയ്യേണ്ടി വന്നാൽതന്നെ ഞാനതു ചക്രവൎത്തിയുടെ മുമ്പാകെ ചെയ്തുകൊള്ളാം. മഹാബത്തുഖാൻ! എന്റെ കല്പനപോലെ പ്രവൎത്തിക്കൂ (മഹാബത്തുഖാൻ മൌനമായി യുവരാജാവിനെ അഭിവാദ്യം ചെയ്തു പോകുന്നു. അയാളുടെ പിന്നാലെ മാനസിംഹനും വന്ദനം പറഞ്ഞു പിരിയുന്നു.)

സലീം— ഈ യുദ്ധം അവസാനിക്കട്ടെ. ഞാനിതിനുപകരം വീട്ടിയേക്കാം. ഇദ്ദേഹത്തിന്റെ ഗൎവ്വ് അതിരുകവിഞ്ഞിരിക്കുന്നു. (ദ്വേഷപ്പെട്ടു കൂടാരത്തിൽനിന്നു പോകുന്നു.

രംഗം 4.

——

സ്ഥാനം— സമരഭൂമി. ശക്തസിംഹന്റെ ശിബിരം

സമയം— പകൽ മൂന്നുമണി.

[ശക്തസിംഹൻ തനിയെ നില്ക്കുന്നു.]

ശക്ത— ഇതു തന്നെയാണു മേവാഡു്. ഇതുതന്നെയാണു് എന്റെ ജന്മഭൂമി. കനകം വിളയുന്ന ഈ മേവാഡുഭൂമിയിൽ മുഗളസൈന്യം വന്നു നിറഞ്ഞിരിക്കുന്നതും എന്റെ പ്രേരണമൂലമാണു്. കാലവിളംബമെന്നിയേ ഈ പ്രദേശം സ്വസന്താനങ്ങളുടെ രക്തനദികളെക്കൊണ്ടു സമൃദ്ധമായിരിക്കും. ഈ ഭൂമി തന്റെ സ

ന്താറാങ്ങൾക്കു കൊടുത്തിരിക്കുന്ന രാജ്യത്തെ ഇപ്പോൾ തിരിയെ വാങ്ങിക്കുന്നു. എല്ലാം കണക്കത്തിൽത്തന്നെ. പ്രതാപസിംഹാ! അങ്ങും ഞാനും തമ്മിലുള്ള വഴക്കിന്റെയും തീർപ്പുണ്ടാകും. അതു് എന്നെ മേവാഡിൽ നിന്നു പുറത്താക്കി, ഞാൻ ഒട്ടും താമസിക്കാതെ അതിന്റെ പലിശക്കൂട്ടിത്തന്നേക്കാം. മേവാഡിനെയും നാമാവശേഷമാക്കിത്തീർക്കും. മുഴുവനും ചുട്ടുപൊടിച്ചു ശ്മശാനഭൂമിയിൽ ഞാൻ സംഹാരരുദ്രനു തുല്യം നൃത്തം ചെയ്യും. ഇതുമാത്രമേ എനിക്കാവശ്യമുള്ളു; ഒട്ടും അധികം വേണ്ട. മേവാഡുരാജ്യം ലഭിക്കുന്നതിനു് അഭിലാഷമോ, മുഗളന്മാരിൽ നിന്നു പ്രതിഫലേച്ഛയോ എനിക്കില്ല. എന്റെ ഉദ്ദേശത്തിൽ ദ്വേഷമോ ലാഭമോ ഹിംസയോ ഇല്ല. ഞാൻ പ്രതാപസിംഹന്റെ കടക്കാരനാണു്. അതു തീർക്കണമെന്നുള്ള താല്പര്യത്തോടുകൂടിയാണു ഞാൻ വന്നിരിക്കുന്നതു്. പ്രാകൃതികമായ അന്യായത്തിനും സാമുദായികമായ അനീതിക്കും, രാജാവിന്റെ സ്വേച്ഛാചാരത്തിനും എനിക്കു പ്രാണനുള്ളടത്തോളം ഞാൻ പ്രതികാരം ചെയ്തുനോക്കും. ജാതി വളരെ ഉൽകൃഷ്ടമായ ഒന്നാണു്. ഞാൻ അതിന്റെ മഹത്വത്തിനു കീഴിൽ എന്റെ ശിരസ്സിനെ നമിപ്പിക്കുന്നു. എന്റെ ഉദ്ദേശോപലബ്ധിക്കുള്ള ബലം പോരാത്തതുകൊണ്ടാണു ഞാൻ മുഗളന്മാരുടെ സാഹായ്യത്തെ സ്വീകരിച്ചിരിക്കുന്നതു്. എന്റെ പ്രവൃത്തി അന്യായമാണെന്നു് ആരെങ്കിലും എന്നെ ബോദ്ധ്യപ്പെടുത്തുവാൻ സാധിക്കുമോ? ഞാൻ അധർമ്മം പ്രവർത്തിച്ചിട്ടില്ല. ഞാൻ അന്യായത്തെ ന്യായമാക്കിത്തീർക്കുന്നതിനാണു പരിശ്രമിക്കുന്നതു്. ഔചിത്യത്തിനു വന്നിട്ടുള്ള ഭംഗത്തെ തീർക്കുന്നതിനു മാത്രമേ ഞാൻ ഇച്ഛിക്കുന്നുള്ളു. എന്റെ പേരിൽ യാതൊരു തെറ്റുമില്ല.

[മെഹരുന്നിസ പ്രവേശിക്കുന്നു.]

ശക്ത — (ഞെട്ടിക്കൊണ്ട്) ആര്?

മേഹർ — ഞാനാണ്. മേഹരുന്നീസ, അക്ബർ ചക്രവർത്തിയുടെ പുത്രി.

ശക്ത — (ആശ്ചര്യത്തോടെ) ചക്രവർത്തിയുടെ പുത്രി എന്റെ കൂടാരത്തിലോ?

മേഹർ — അങ്ങുന്ന പ്രതാപസിംഹന്റെ സോദരനല്ലേ? അങ്ങു ശത്രുപ്പാളയത്തിൽ വന്നതെന്തിനാണ്?

ശക്ത — (മങ്ങിയ മുഖഭാവത്തോടെ, സാവധാനത്തിൽ) ശരിതന്നെ, ഞാൻ പ്രതാപസിംഹന്റെ ശത്രുപ്പാളയത്തിൽ തന്നെയാണ്. പ്രതിക്രിയ ചെയ്യേണമെന്നാണ് എന്റെ ഉദ്ദേശം.

മേഹർ — എന്നാലെന്റെ ഉദ്ദേശം അങ്ങയുടേതിനേക്കാൾ ശ്രേഷ്ഠമാണ്. ഞാൻ സഖ്യം സമ്പാദിക്കുന്നതിനാണ വന്നിരിക്കുന്നതു്. (ശക്തസിംഹൻ ആശ്ചര്യത്തോടുകൂടി നോക്കുന്നതുകണ്ടു്) അങ്ങേക്കിത്ര ആശ്ചര്യം തോന്നാനുള്ള കാരണമെന്താണ്?

ശക്ത — ഞാൻ വിചാരിച്ചു—

മേഹർ — അതിനെന്താ തടസ്സം അങ്ങു വിചാരിച്ചുകൊള്ളൂ ഞാനും ആലോചിച്ചുകൊള്ളാം! (ഇരിക്കുന്നു)

ശക്ത — (അത്യാശ്ചര്യത്തോടെ) നിങ്ങൾ ഈ കൂടാരത്തിൽ വന്നതെന്താണെന്നു ഞാൻ ആദ്യംതന്നെ ചോദിക്കട്ടെ.

മേഹർ — അതിനെന്താണ വിരോധം? നല്ലവണ്ണം ചോദിച്ചുകൊള്ളൂ. ഞാനൊരു വലിയ അപകടത്തിൽ ചാടിയിരിക്കുന്നു.

ശക്ത — എന്തൊരുതരം അപകടം?

മേഹർ — വലിയ അപകടംതന്നെ. സലീം എന്റെ സോദരനാണെന്നു് അങ്ങു പക്ഷേ അറിഞ്ഞിട്ടുണ്ടായിരിക്കാം. ഞാനും ദൌലത്തുന്നീസയുംകൂടി യുദ്ധം കാണാനാണ് ഇങ്ങോട്ടു വന്നതെങ്കിലും ഇവിടെ ആ വ

ത്തമാറാമേ ഇല്ല. ഇരുഭാഗത്തും വമ്പിച്ച സൈന്യം പരസ്പരമുഖാവലോകനവും ചെയ്തുകൊണ്ടു നില്ക്കുന്നു. ഇതു കാണ്മാനല്ലാ ഞാനിത്ര പ്രയാസപ്പെട്ടു് ഇങ്ങോട്ടു വന്നതു്. ഇവിടെ ഇരുന്നിരുന്നു മുഷിഞ്ഞു. ഞാനെന്താ ചെയ്യേണ്ടതെന്നു് അങ്ങുതന്നെ പറയു. ഞാൻ ഇതുവരെ ഖൈരുത്തുന്നീസയൊരുമിച്ചു സംഭാഷണം ചെയ്കയായിരുന്നു, പക്ഷേ അവളിപ്പോൾ ഉറങ്ങിപ്പോയി. അവൾക്കെന്തൊരു ഉറക്കമാണു്? ഈ സുന്ദരിമാൎക്കിത്ര ക്ഷണത്തിൽ ഉറക്കം വരുന്നു! ഞാൻ തനിയെ എന്താണു ചെയ്ക. അങ്ങും ഈ സമയത്തു സ്വസ്ഥനായിരിക്കുകയാണെന്നു് എനിക്കു മനസ്സിലായി. ആലോചന മതിയാക്കു, ഞാൻ അങ്ങയോടു് അല്പം സംഭാഷണം ചെയ്യട്ടെ. അങ്ങുന്നു വലിയ വിദ്വാനാണെന്നു സലീം പറഞ്ഞു കേട്ടിട്ടുണ്ടു്.

(ശക്തസിംഹൻ വിസ്മയിക്കുന്നു)

മെഹർ—അങ്ങിപ്പോൾ വലിയ ആലോചനയിലാണിരിക്കുന്നതു്. ഞാൻ ചക്രവൎത്തിയുടെ പുത്രിയാണെങ്കിലും എന്റെ അമ്മ രജപുത്രിയാണു്. ഞാൻ സമരം കാണ്മാനാണു് ഇങ്ങോട്ടു വന്നിരിക്കുന്നതു്. എനിക്കിതിനു മുമ്പു് അങ്ങയെ പരിചയമില്ല; ഞാൻ മുന്നറിവുകൂടാതെയാണു് അങ്ങയുടെ കൂടാരത്തിൽ വന്നതു്. ഞങ്ങൾക്കുള്ളതുപോലെ അത്ര നിൎബ്ബന്ധമായ മൂടുപടവും മറ്റും അങ്ങുകൾക്കുണ്ടായിരിക്കയില്ല—

ശക്ത—ഇല്ല, എനിക്കൊന്നുമില്ല—പക്ഷേ നിങ്ങൾ തനിയെ എന്റെ കൂടാരത്തിൽ വന്നവിവരം യുവരാജാവിന്റെയോ ചക്രവൎത്തിയുടെയോ ശ്രവണപുടങ്ങളിൽ പ്രവേശിച്ചുവെങ്കിൽ അവരെന്തുപറയും?

മെഹർ—അങ്ങു ഭയപ്പെടേണ്ടാ. ചക്രവൎത്തി ഒന്നും പറയുകയില്ല. എന്റെ വാക്കുതന്നെയാണു് അദ്ദേഹത്തിനു പ്രമാണം. സലീമിന്റെ കാൎയ്യം അവിടെ ഇരിക്ക

ത്തമാറാമേ ഇല്ല. ഇരുഭാഗത്തും വമ്പിച്ച സൈന്യം പരസ്പരമുഖാവലോകനവും ചെയ്തുകൊണ്ടു നില്ക്കുന്നു. ഇതു കാണ്മാനല്ലാ ഞാനിത്ര പ്രയാസപ്പെട്ടു് ഇങ്ങോട്ടു വന്നതു്. ഇവിടെ ഇരുന്നിരുന്നു മുഷിഞ്ഞു. ഞാനെന്താ ചെയ്യേണ്ടതെന്നു് അങ്ങുതന്നെ പറയൂ. ഞാൻ ഇതുവരെ ദൌലത്തുന്നീസയോടുമിച്ചു സംഭാഷണം ചെയ്കയായിരുന്നു, പക്ഷെ അവളിപ്പോൾ ഉറങ്ങിപ്പോയി. അവൾക്കെന്താണു ഉറക്കമാണു്? ഈ സുന്ദരിമാൎക്കു ക്ഷണത്തിൽ ഉറക്കം വരുന്നു! ഞാൻ തനിയെ എന്താണു ചെയ്യുക. അങ്ങും ഈ സമയത്തു സ്വപ്നസ്ഥനായിരിക്കയാണെന്നു് എനിക്കു മനസ്സിലായി. ആലോചന മതിയാക്കൂ, ഞാൻ അങ്ങയോടു് അല്പം സംഭാഷണം ചെയ്യട്ടെ. അങ്ങുന്നു വലിയ വിദ്വാനാണെന്നു സലീം പറഞ്ഞു കേട്ടിട്ടുണ്ടു്.

(ശക്തസിംഹൻ വിസ്മയിക്കുന്നു)

മെഹർ—അങ്ങിപ്പോൾ വലിയ ആലോചനയിലാണിരിക്കുന്നതു്. ഞാൻ ചക്രവൎത്തിയുടെ പുത്രിയാണെങ്കിലും എന്റെ അമ്മ രജപുത്രിയാണു്. ഞാൻ സമരം കാണ്മാനാണു് ഇങ്ങോട്ടു വന്നിരിക്കുന്നതു്. എനിക്കിതിനു മുമ്പു് അങ്ങയെ പരിചയമില്ല; ഞാൻ മുന്നറിവുകൂടാതെയാണു് അങ്ങയുടെ കൂടാരത്തിൽ വന്നതു്. ഞങ്ങൾക്കുള്ളതുപോലെ അത്ര നിൎബ്ബന്ധമായ മൂടുപുടവയും മറ്റും അങ്ങൾക്കുണ്ടായിരിക്കയില്ല—

ശക്ത—ഇല്ല, എനിക്കതൊന്നുമില്ല—പക്ഷെ നിങ്ങൾ തനിയെ എന്റെ കൂടാരത്തിൽ വന്നവിവരം യുവരാജാവിന്റെയോ ചക്രവൎത്തിയുടെയോ ശ്രവണപുടങ്ങളിൽ പ്രവേശിച്ചുവെങ്കിൽ അവരെന്തുപറയും?

മെഹർ—അങ്ങു ഭയപ്പെടേണ്ടാ. ചക്രവൎത്തി ഒന്നും പറയുകയില്ല. എന്റെ വാക്കുതന്നെയാണു് അദ്ദേഹത്തിനു പ്രമാണം. സലീമിന്റെ കാൎയ്യം അവിടെ ഇരിക്കു

ട്ടെ! ആ സാധു എന്താണു പറയുക? ഞാൻ അദ്ദേഹ
ത്തിൻെറ സഹോദരിയാണ്. ഞങ്ങളിരുവരും സമ
പ്രായക്കാരാണ്. സ്ത്രീകൾ ചെറുപ്പത്തിൽതന്നെ വ
ലിയ ബുദ്ധിശാലികളായിരിക്കുമെന്ന് അങ്ങക്കറിയാമ
ല്ലൊ. അതുകൊണ്ടു ഞാൻ പറയുന്നതെല്ലാം അയാൾ
സമ്മതിക്കും. വിരോധമായിട്ടൊന്നുംതന്നെ പറയുക
യില്ല. ഹാ, എനിക്കിപ്പോൾ ഓൎമ്മവന്നു! ഞാൻ ഒരു
കാൎയ്യം ചോദിക്കട്ടെ, അങ്ങയുടെ വിവാഹം കഴി
ഞ്ഞുവൊ?

ശകുന്ത—ഇല്ല, ഇതുവരെ എൻെറ വിവാഹം കഴിഞ്ഞി
ട്ടില്ല.

മേഹർ—അതു വളരെ അത്ഭുതംതന്നെ.

ശകുന്ത—എന്താണ് അത്ഭുതം?

മേഹർ—അങ്ങയുടെ വിവാഹം കഴിയാത്തതു് അസാധാ
രണമായ ഒരു സംഗതിയല്ലേ? എൻെറയും കല്യാണം
കഴിഞ്ഞിട്ടില്ല. അങ്ങു വേളികഴിച്ചു പത്നീസമേതനാ
യിട്ടാണു പോൎക്കളത്തിലേക്കു വന്നിട്ടുള്ളതെങ്കിൽ ഞാ
നും ആ സ്ത്രീയുമായി അത്യന്തം സ്നേഹത്തിനിടയാക
മായിരുന്നു. പക്ഷേ അങ്ങയുടെ വിവാഹം കഴിഞ്ഞി
ട്ടില്ലെന്നല്ലേ പറയുന്നതു്, പിന്നെ നിവൃത്തിയെ
ന്താണ്?

ശകുന്ത—അതെൻെറ നിർഭാഗ്യംതന്നെ.

മേഹർ—ഭാഗ്യമൊ നിർഭാഗ്യമൊ എന്നെനിക്കറിഞ്ഞുകൂ
ടാ. വിവാഹം ചെയ്യാൻ പോകുന്നുവെന്നുള്ള ധ്വനി
വളരെ മുമ്പുതന്നെ കേട്ടുതുടങ്ങുമെന്നു മാത്രമല്ല എ
ല്ലാവരും അതനുസരിച്ചു നടക്കേണ്ടതായും വരുന്നു.
ആദ്യംതന്നെ വധൂവരന്മാരെപ്പററി എന്തൊക്കെതരം വ
ൎത്തമാനങ്ങളാണു കേട്ടുതുടങ്ങുക? നല്ല രസമുണ്ട്. അ
വർ തമ്മിൽ എന്തൊരു ജാതി എഴുത്തുകുത്തുകളാണു
നടക്കുന്നതു്; അപ്രകാരംതന്നെ സംഭാഷണം ചെയ്യു
ന്നപക്ഷം നല്ല നേരമ്പോക്കുണ്ടാകും! "പ്രിയേ, നിങ്ങ

ളോടുകൂടാതെ ജീവിച്ചിരിക്കുന്നതിനു ഞാൻ ശക്തനാല്ല"—എന്ന് ഒരാൾ പറയുന്നു. "പ്രാണനാഥാ, അങ്ങയെ കാണാതെ അരനിമിഷംപോലും ഞാൻ ജീവിച്ചിരിക്കുകയില്ല" എന്നു മറുപുറത്തുനിന്നു മറുവടിയും ലഭിക്കും. ഇതെല്ലാം രണ്ടു നാലു ദിവസങ്ങൾക്കുള്ളിൽ സംഭവിക്കുന്നതാണ്. അതിനു മുമ്പിൽ ഇരുവർക്കും കണ്ടുപരിചയംകൂടിയില്ല. അല്പദിവസങ്ങൾക്കുള്ളിൽ പരസ്പരസന്ദർശനംകൂടാതെ ജീവിച്ചിരിക്കാൻ സാധിക്കുകയില്ലെന്നുള്ള മട്ടായാൽ കഴിഞ്ഞതല്ലോ!

ശക്ത—നിങ്ങളിതുവരെ ആരുടെയും സ്നേഹപാശത്തിൽ പെട്ടിട്ടില്ലെന്നു തോന്നുന്നുവല്ലോ.

മെഹർ—പെട്ടിട്ടില്ല, എനിക്കിതുവരെ അതിനുള്ള അവസരം ലഭിച്ചിട്ടില്ല. എനിക്കാരോടും പ്രേമം തോന്നീട്ടുമില്ല. ആർക്കെങ്കിലും എന്നോടു സ്നേഹം തോന്നിയെങ്കിലോ എന്ന് എനിക്കു ലേശം ഭയവുമില്ല.

ശക്ത—അതെന്താണ്?

മെഹർ—ഒരു പുരുഷന് ഒരു സ്ത്രീയിൽ അനുരാഗം ജനിക്കേണമെങ്കിൽ ഒന്നാമതായി അവൾക്കു രൂപലാവണ്യമുണ്ടായിരിക്കേണമെന്നാണു ഞാൻ കേട്ടിട്ടുള്ളത്. അനുരാഗത്തിലകപ്പെടുന്ന പുരുഷന്മാർക്കെല്ലാം ശൌര്യവീര്യാദി ഗുണങ്ങളും സ്ത്രീകൾക്ക് അപ്സരസ്സുകൾക്കു തുല്യം സൌന്ദര്യവുമുണ്ടായിരിക്കുമെന്നു ഞാൻ പുസ്തകങ്ങളിൽനിന്നു മനസ്സിലാക്കീട്ടുണ്ട്. വിരൂപിയായ ഒരു രാജകുമാരിയുടെ ചരിത്രമെങ്കിലും ഞാനിതുവരെ കേട്ടിട്ടില്ല. ഹാ, ഒരു വിരൂപിയായ രാജകുമാരിയെ കണ്ടിട്ടുണ്ടു നിശ്ചയംതന്നെ.

ശക്ത—അവൾ എവിടെയാണ്?

മെഹർ—കണ്ണാടിയിൽ. എന്റെ ആകൃതി ഒട്ടുംതന്നെ സുന്ദരമല്ല. എന്റെ നയനങ്ങൾക്കു പറയത്തക്ക ദീപ്ത്യ

കാണേണമെന്നു വിചാരിച്ച് ഇങ്ങോട്ടു വന്നതാണ്. (മെഹറിൻെറ നേരെ നോക്കിക്കൊണ്ട്) ഈ സ്ത്രീ ഏതാണ്?

ശക്ത— ചക്രവർത്തിയുടെ പുത്രി മെഹരുന്നീസ. (സ്വഗതം)— ഇതെന്താശ്ചര്യം? മുഗൾസമ്രാട്ടിൻെറ പുത്രിയും രജപുത്രരാജാവിൻെറ കന്യകയും ഒരേസമയത്തു ക്ഷണനംകൂടാതെ എൻെറ കൂടാരത്തിൽ വന്നിരിക്കുന്നതു അത്ഭുതമല്ലേ?

(മെഹർ ഈരയുടെ സമീപത്തുചെന്ന് അവളുടെ ചുമലിൽ കൈ വെക്കുന്നു.)

മെഹർ— നിങ്ങൾ റാണാപ്രതാപസിംഹൻെറ പുത്രിയാണോ?

ഈര— അതേ, രാജകുമാരി.

മെഹർ— ഞാൻ രാജകന്യകയും മററുമല്ല. ഞാൻ വെറും മെഹറാണു. ഞാൻ ചക്രവർത്തിയുടെ പുത്രിതന്നെയാണെങ്കിലും അദ്ദേഹത്തിന് എന്നെപ്പോലെ അസംഖ്യം പുത്രിമാരുണ്ട്. അതിൽ പകുതി എണ്ണം ചത്താലും ജീവിച്ചാലും അദ്ദേഹത്തിനു യാതൊരു ഭാവഭേദവുമുണ്ടാകയില്ല. സമരത്തിനു പോകുമ്പോൾ എന്നെയും ഒരുമിച്ചു കൊണ്ടുപോകേണമെന്നു ഞാൻ അദ്ദേഹത്തോടു പല പ്രാവശ്യവും അപേക്ഷിച്ചിട്ടുണ്ടെങ്കിലും ഒരിക്കലും അനുവദിച്ചിട്ടില്ല. അതുകൊണ്ടാണു ഞാൻ വാശിപിടിച്ചു യുവരാജാവൊന്നിച്ചു വന്നതു്. അച്ഛൻ-പെങ്ങളുടെ പുത്രിയായ ദൌലത്തുന്നീസയും എൻെറ കൂടെ വന്നിട്ടുണ്ട്.

ഈര— അവർ എവിടെയാണ്?

മെഹർ— ഉറങ്ങുകയാണ്. അവൾക്കെപ്പോഴും ഉറക്കംതന്നെ. ഞാനെത്ര പ്രയത്നിച്ചിട്ടും അവളെ ഉണർത്തുന്നതിനു സാധിച്ചിട്ടില്ല. ഈ യുദ്ധകോലാഹലത്തിനിടക്ക് ആരെങ്കിലും ഉറങ്ങുമോ? നിങ്ങൾ തന്നെ പറയൂ!

ഈര—എളയച്ഛാ, എനിക്കങ്ങയോടു രണ്ടുവാക്കു സംസാരിച്ചാൽകൊള്ളാമെന്നുണ്ട്.

മേഹർ—ഹാഹാ, പറയാമല്ലോ; ഇരുന്നുപറഞ്ഞുകൊള്ളു. ഞാൻ ഇവിടെ ഇരിക്കുന്നുണ്ടെന്നുവിചാരിച്ചു നിങ്ങളൊട്ടും ശങ്കിക്കേണ്ടാ. നിങ്ങൾ എളയച്ഛനോടു പറയുന്ന സംഗതി ഗൂഢമായിരിക്കേണമെന്നുണ്ടെങ്കിൽ ഞാൻ ഒരുത്തരോടും പറകയില്ലെന്നു പൂർണ്ണമായി വിശ്വസിച്ചുകൊള്ളു. ഞാൻ ആ കാര്യം പുറത്താക്കുന്നപക്ഷം എന്റെ ശിരസ്സു മുറിച്ചെടുക്കുന്നതിനുള്ള സ്വാതന്ത്ര്യം തന്നിരിക്കുന്നു. വിരോധമില്ലെങ്കിൽ നിങ്ങളുടെ സംഭാഷണത്തിൽ പങ്കുകൊള്ളുന്നതിന് എനിക്കു താല്പര്യമുണ്ട്. ഞാൻ മൌനമായിരുന്നു കേട്ടുകൊള്ളാം. നിങ്ങളുടെ പേര് 'ഈര' എന്നല്ലേ? എത്ര മനോഹരം പേര്! എന്തൊരു ലാവണ്യം, എന്തൊരു നിഷ്കളങ്കത. ഉം, നിങ്ങൾ സംഭാഷണം ആരംഭിച്ചുകൊൾവിൻ. എന്താണു മിണ്ടാത്തത്? എന്നാൽ നിങ്ങൾ സംസാരിച്ചുകൊൾവിൻ; ഞാൻ അതിനിടക്കു ദൌലത്തുന്നിസയെ കൂട്ടിക്കൊണ്ടുവരാം. നിങ്ങളെ കാണുന്നതു് അവൾക്കു സന്തോഷമായിരിക്കും.

(എഴുന്നേറ്റുപോകുന്നു)

ശകന്ത—എന്തൊരു മുഖശ്രീയില്ലാത്ത പെണ്ണ്!—ഈരേ! നീ തനിയെയാണോ വന്നതു്?

ഈര—അതേ.

ശകന്ത—നീയ്യിവിടെ നിർബ്ബന്ധമായി വന്നുചേർന്നതെങ്ങിനെയാണ്?

ഈര—ഉപദ്രവമുണ്ടാകാതിരിക്കാനല്ലേ ഞാൻ ഈ വേഷം ധരിച്ചിരിക്കുന്നതു്.

ശകന്ത—ഇങ്ങോട്ടു വരുന്ന വിവരം അച്ഛൻ അറിഞ്ഞിട്ടുണ്ടോ?

ഈര—ഇല്ല. അദ്ദേഹത്തിന്റെ അഭിപ്രായപ്രകാരമല്ലാ ഞാനിവിടെ വന്നിരിക്കുന്നതു്.

ശക്ത — പ്രതാപസിംഹന്റെ കുശലംതന്നെയല്ലേ?

ഈശ — ശരീരത്തെ സംബന്ധിച്ചേടത്തോളം സുഖക്കേടൊന്നുമില്ല

ശക്ത — അദ്ദേഹം ഇപ്പോൾ എന്താണു പ്രവൎത്തിക്കുന്നതു്?

ഈശ — അദ്ദേഹത്തിനിപ്പോൾ യുദ്ധഭ്രാന്തു തലയിൽ കയറിയിരിക്കുകയാണ്. സൈന്യങ്ങളെ ആശ്വസിപ്പിക്കുകയും അവരോടു ഉപദേശിക്കുകയും സാമന്തന്മാരെ പ്രോത്സാഹിപ്പിക്കുകയും മാത്രമാണു അദ്ദേഹത്തിന്റെ ഇപ്പോഴത്തെ ജോലി.

ശക്ത — ജ്യേഷ്ഠത്തിയോ?

ഈശ — അവൎക്കും സൌഖ്യം തന്നെയാണ്. ഇന്നേക്കു രണ്ടു ദിവസമായിട്ടു അമ്മ കണ്ണടച്ചിട്ടില്ല. അച്ഛന്റെ തലക്കൽ കാവലിരിക്കുകയാണ്. അച്ഛൻ ഉറങ്ങുന്ന സമയത്തു സ്വപ്നം കാണുന്നതും യുദ്ധത്തെക്കുറിച്ചു തന്നെയാണ്. ചിലപ്പോൾ ഞെട്ടിയുണൎന്നു 'ആക്രമിക്കുവിൻ' എന്നും മറ്റും പറഞ്ഞു ചിലരെ ശാസിക്കുകയും 'ഒട്ടും ഭയപ്പെടേണ്ടാ' എന്നു പറഞ്ഞു മറ്റു ചിലരെ സമാധാനപ്പെടുത്തുകയും ചെയ്യുന്നു. ചില സമയത്തു ദീൎഘശ്വാസം വിട്ടുകൊണ്ടു — 'ശക്താ, ഒടുവിൽ താൻ തന്റെ ജന്മഭൂമിയുടെ നാശത്തിനു കാരണഭൂതനായി ഭവിക്കുമെന്നു പറഞ്ഞിട്ടുള്ളതു യഥാൎത്ഥമായി വരുമോ!" എന്നും ചോദിക്കാറുണ്ട്.

(ഇരുവരും അല്പനേരം മൌനം ദീക്ഷിക്കുന്നു)

ഈശ — (അല്പനേരം കഴിഞ്ഞശേഷം തല കുലുക്കിക്കൊണ്ട്) എളേയച്ഛാ!

ശക്ത — ഈശരേ!

ഈശ — അങ്ങു പിതാവിന്റെ സോദരനായിട്ടുകൂടി കുലശത്രുക്കളായ മുഗളന്മാരോടു സഖ്യം ചെയ്യുതിരിക്കട്ടെ,

ഹിന്തുവായി ജനിച്ചിട്ടും ഹിന്തുക്കളുടെ അന്തകനായിത്തീരാനുള്ള കാരണമെന്താണ്?

ശക്ത—നിന്റെ അച്ഛൻ എന്നെ കാരണംകൂടാതെ രാജ്യഭ്രഷ്ടനാക്കിയതുതന്നെ.

ഈശ്വ—ആ ബ്രാഹ്മഹത്യയെക്കുറിച്ചു ഞാനും കേട്ടിട്ടുണ്ട്. അങ്ങുന്നു നശിപ്പിക്കുന്നതിനു മുതിൎന്നിരിക്കുന്ന രാജ്യത്തിന്റെ രക്ഷക്കുവേണ്ടിയാണ് ആ സാധുബ്രാഹ്മണൻ തന്റെ പ്രാണനെ പരിത്യജിച്ചതു്: എളേയപ്പാ! അങ്ങുന്നു കഴിഞ്ഞ കാൎയ്യങ്ങളെ ഒന്നാലോചിച്ചുനോക്കു. സല്യംബർരാജാവു കൃപകൊണ്ടു ഒരിക്കൽ അങ്ങയെ മൃത്യുമുഖത്തുനിന്നു രക്ഷിച്ചു. എന്റെ അച്ഛൻ—അതായതു് അങ്ങയുടെ സഹോദരൻ സ്നേഹംനിമിത്തം അങ്ങയെ സല്യംബർരാജാവിന്റെ സമീപത്തുനിന്നു തന്റെ രാജ്യത്തേക്കു കൊണ്ടുവന്നു സംരക്ഷിച്ചുവന്നു. സൎവ്വപ്രകാരേണ കടപ്പെട്ടവരായ സല്യംബർ രാജാവിനും സഹോദരനും വിരുദ്ധമായി അങ്ങുന്നു ശത്രുമെട്ടത്തിരിക്കുന്നുവല്ലോ. അങ്ങയുടെ പ്രാണനെ രക്ഷിച്ചവരുടെ പ്രാണനെ നശിപ്പിക്കുന്നതിനാണ് അങ്ങിപ്പോൾ കാപ്പുകെട്ടി പുറപ്പെട്ടിരിക്കുന്നതു്.

ശക്ത—ഈശ്വരേ, അതെല്ലാം ശരിതന്നെയാണ്. പക്ഷെ എന്നെ രാജ്യഭ്രഷ്ടനാക്കിയ സഹോദരനോടാണു ഞാൻ സമരത്തിനൊരുമ്പെട്ടിരിക്കുന്നതു് എന്നു പറയുവാൻ മാത്രം നീ വിട്ടുപോയി.

ഈശ്വ—അതു ശരിതന്നെയാണ്. സഹോദരൻ ഭയംകൊണ്ടു് എന്തെങ്കിലും അപരാധം പ്രവൎത്തിച്ചെന്നു വരികിൽ ലോകത്തിൽ 'ക്ഷമ' എന്നൊരു ശബ്ദമുള്ളതിനെ അങ്ങുന്നു കേട്ടിട്ടില്ലേ? 'ക്ഷമ' എന്ന വാക്കു നിഘണ്ടുക്കളിലും പുരാണങ്ങളിലും മാത്രമേ സ്ഥിതിചെയ്യുന്നുള്ളുവെന്നുണ്ടോ? എളേയപ്പാ, മരതകതുല്യമായി

രിക്കുന്ന ഈ ഭൂമിയെ ഒന്നു നോക്കൂ. രാവും പകലും കാലുകൊണ്ടു ചവിട്ടുകയും കരികൊണ്ടു് ഉഴുകയും ചെയ്യുന്നവക്കു് ഈ ഭൂമി അനേകപ്രകാരത്തിലുള്ള അന്നത്തെ കൊടുക്കുന്നു. ഈ മരത്തിന്റെ നേരെ ഒന്നു നോക്കൂ. പക്ഷികഠം ഇതിനെ നിത്യവും ഉപദ്രവിക്കുന്നുണ്ടെങ്കിലും പരമദയാലുവായ ഈ പാദപം അവയുടെ ഭക്ഷണത്തിനുവേണ്ടി നവപല്ലവങ്ങളായ തളിരുകളുണ്ടാക്കിക്കൊടുക്കുന്നു. ഹിംസയുടെ ആവി സമുദ്രത്തിൽനിന്നു മേല്പോട്ടു പൊന്തി മേഘമായിത്തീന്നു് ആകാശത്തിൽ ക്രോധത്തോടെ ഗജ്ജിക്കുന്നു; പക്ഷെ അതു വീണ്ടും ശീതളമായിത്തീന്നു് ആശീവ്വാദത്തിനു തുല്യം ആഴിയിലേക്കു മധുരജലധാരയെ വഷിക്കുന്നു. ഹിംസ, ദ്വേഷം, വിവാദം എന്നിവകഠംക്കു മാത്രമേ ജഗത്തിൽ സ്ഥലമുള്ളൂ?

ശകു — ഈരേ, ഭൂമിയിൽ ക്ഷമ അത്യാവശ്യംതന്നെയാണു്. എങ്കിലും പ്രതിക്രിയയും സാധാരണമാണു്. പ്രതികാരവും ഒരുവന്റെ ധമ്മമാണെന്നാണു് എന്റെ പക്ഷം.

ഈര — എളയച്ഛാ! എന്തിന്റെ പ്രതിക്രിയ? അങ്ങയെ രാജ്യഭ്രഷ്ടനാക്കിയതിനുള്ള പ്രതിക്രിയയോ? കാരണം കൂടാതെയാണോ അച്ഛൻ അങ്ങയെ നാടുകടത്തിയതു്? അന്നത്തെ ദ്യൂതവ്യാപാരത്തിൽ ഒരു ബ്രഹ്മഹത്യ കിടക്കുന്നു. ആദ്യംതന്നെ ദ്യൂതത്തിനുള്ള കാരണമെന്താണെന്നാലോചിച്ചുനോക്കൂ. അച്ഛൻ നിഷ്കാരണമായി അങ്ങയെ ദേശത്തുനിന്നു ബഹിഷ്കരിച്ചാൽതന്നെയും അദ്ദേഹം പണ്ടു് അങ്ങയെ തന്റെ സമീപം കൊണ്ടുവന്നു പുത്രനു തുല്യം സംരക്ഷിച്ചിട്ടുള്ളതിനെ വിസ്മരിക്കാമോ?

ശകു — എന്നെ ആദ്യംതന്നെ അന്യായമായി ഉപേക്ഷി

ക്കുകയാണു ചെയ്തിട്ടുള്ളതു്. അനുചിതമാകുംവണ്ണം എന്നെ പരിത്യജിച്ചു.

ഈര—അച്ഛന്റെ കുറ്റമല്ലല്ലോ. റാണാ ഉദയസിംഹൻ ചെയ്തതിനു് അച്ഛനാണോ പിഴച്ചതു്? പിതാവൊരിക്കൽ അങ്ങയെ രക്ഷിച്ചു, മറ്റൊരിക്കൽ ശിക്ഷിച്ചു. ഇതിനെന്താണു പ്രതിക്രിയ ചെയ്യാനുള്ളതു്? ഉപകാരം തുച്ഛമായ ഒരു സംഗതിയാണോ? ഉപകാരത്തെ വിസ്മരിച്ചു് അപകാരത്തെ മാത്രം സ്മരിക്കുന്നതു ധർമ്മമാണോ?

ശക്ത—(സ്തംഭിച്ചുനിന്നുകൊണ്ടു—സ്വഗതം) ഹൈ! വാസ്തവത്തിൽ ഞാനാണോ അപരാധി? അല്ലാത്തപക്ഷം ഈ പെൺകുട്ടിയുടെ ചോദ്യത്തിനു സമാധാനം പറയാൻ സാധിക്കാതെ വരുമോ? (സ്വല്പനേരം ആലോചിച്ചതിനുശേഷം) ഈര, നിന്റെ ചോദ്യത്തിനു മറുപടി തോന്നുന്നില്ല. ഞാൻ ഇതിനെക്കുറിച്ചു് ആലോചിച്ചുനോക്കട്ടെ.

ഈര—എളയച്ഛാ! ഇതത്ര കഠിനമായ പ്രശ്നമല്ലല്ലോ. സുഗ്രഹമായ എന്റെ വചനങ്ങളെ മനസ്സിലാക്കാതിരിക്കത്തക്കവണ്ണം ബുദ്ധിശൂന്യനല്ലോ അങ്ങുന്നു്. പ്രതികാരം ചെയ്യുന്നതാണു് ഉചിതമായ പ്രവൃത്തിയെന്നു് അങ്ങുന്നു വിചാരിക്കുന്നപക്ഷം ഒരു സംഗതികൂടി ആലോചിക്കാനുണ്ടു്. അങ്ങേക്കപായം ചെയ്തിട്ടുള്ളതു് അച്ഛനല്ലേ? പിതാവിനു പ്രതിക്രിയ ചെയ്യണമെന്നല്ലാതെ സ്വദേശത്തിനു പ്രതിക്രിയ ചെയ്യേണമെന്നു് അങ്ങുന്നു് ഇച്ഛിക്കുന്നില്ലല്ലോ. ഈ സാധുവായ ജന്മഭൂമി അങ്ങേക്കെന്തൊരപരാധമാണു ചെയ്തിട്ടുള്ളതു്? അതിനോടു് അങ്ങേക്കിത്ര ദ്വേഷം തോന്നാനുള്ള കാരണമെന്താണു്? ഏതൊരു രാജ്യത്തിന്റെ സർവ്വനാശത്തെ ഉദ്ദേശിച്ചു് എളയച്ഛൻ മുഗൾസൈന്യങ്ങളെ

കൊണ്ടുവന്നിരിക്കുന്നതോ ആ രാജ്യത്തിന്റെ രക്ഷക്കു വേണ്ടിത്തന്നെയാണു അച്ഛനും പ്രാണപരിത്യാഗം ചെയ്യാൻ തയ്യാറായിരിക്കുന്നു. സ്വദേശത്തെ വിദേശിയുടെ പക്കൽ അർപ്പിക്കുക; സ്വജാതിക്കാരെ വിജാതിക്കാരുടെ അടിമകളാക്കിത്തീർക്കുക എന്നിങ്ങനെയുള്ള കൃത്യങ്ങൾ വീരന്മാൎക്കു യുക്തംതന്നെയോ? ഈ പ്രതിക്രിയ മനുഷ്യമല്ല, രാക്ഷസമാണ്. രണ്ടു സഹോദരന്മാർ ശണ്ഠകൂടുന്ന സമയത്തു മാതൃഹത്യ ചെയ്യുന്നതിന് ഉദ്യമിക്കാറില്ലല്ലൊ.

ശക്ത—പക്ഷെ ഈരേ! ശൈശവംമുതല്ക്കുതന്നെ ഞാനെന്റെ ജനനിയായ ജന്മഭൂമിയുടെ മടിയിൽനിന്നു ബഹിഷ്കൃതനാണ്.

ഈര—എന്നാലും ഇതു ജന്മഭൂമിയല്ലാതാകുമോ?

ശക്ത—ജന്മഭൂമിക്കു ഞാൻ ഒരുവിധത്തിലും കടപ്പെട്ടിട്ടില്ല. ഇതിനു ജന്മഭൂമിയെന്ന പേരു മാത്രമെ ഉള്ളു.

ഈര—അങ്ങുന്നു കടപ്പെട്ടിട്ടില്ലെന്നുതന്നെ ഇരിക്കട്ടെ, എന്നാലും നിരപരാധയായ ഈ സാധുവിനെ മുഗളന്മാരുടെ മർദ്ദനമേല്പിക്കുന്നതു് അന്യായവും അക്രമവുമായ പ്രവൃത്തിയല്ലേ? അച്ഛൻ എളേയച്ഛനു വല്ല ദ്രോഹവും ചെയ്തിട്ടുണ്ടെങ്കിൽ അദ്ദേഹമല്ലേ അതിനുത്തരവാദി, മേവാഡ്ഭൂമിയല്ലല്ലോ.

ശക്ത—(കുറച്ചാലോചിച്ചിട്ട്) ഈരേ! നീ പറഞ്ഞതു വാസ്തവംതന്നെയാണെന്നുതോന്നുന്നുണ്ടെങ്കിലും ഞാൻ ഒന്നാലോചിച്ചുനോക്കട്ടെ. ഞാനാണു തെറ്റുകാരനെന്ന് എനിക്കു ബോദ്ധ്യം വരുന്നപക്ഷം ഞാൻ കഴിയുന്നപ്രകാരം പ്രായശ്ചിത്തം ചെയ്തുകൊള്ളാമെന്നു പ്രതിജ്ഞ ചെയ്യുന്നു; പക്ഷെ പിൻതിരിക്കാൻ സാധിക്കാത്ത വിധത്തിൽ ഞാൻ ദൂരത്തകപ്പെട്ടിരിക്കുന്നു.

ഈര—എളേയച്ഛാ, ഞാൻ യുദ്ധത്തിനു വിരോധിയാണ്

പിതാവിനെ സമരത്തിൽനിന്നു പിൻവലിപ്പിക്കുവാൻ
ഞാൻ കഴിയുന്നതും ശ്രമിച്ചു നോക്കാറുണ്ട്. എങ്കിലും
യുദ്ധം തുടങ്ങിയപ്പോൾ എനിക്കു പിതാവിൻെറ പേ
രിലാണ് അനുകമ്പതോന്നുന്നതു്. അതു മുഗളന്മാർ എ
ൻെറ ശത്രുക്കളും അദ്ദേഹമെൻെറ താതനുമാണെന്നു
ള്ള കാരണംകൊണ്ടു മാത്രമല്ല മുഗളന്മാർ അച്ഛൻെറ
രാജ്യത്തെയാണ് ആക്രമിക്കുന്നതു്, അച്ഛൻ അങ്ങോട്ടു
ല്ല. അത്രയുമല്ലാ അവർ ബലവാന്മാരും അച്ഛൻ ബ
ലഹീനനുമാണ്.

ശക്ത — ഈരേ! നീ പറയുന്നതു പരമാർത്ഥമാണ്, ഞാൻ
തന്നെയാണ് അപരാധി. ഞാൻ യഥാശക്തി ഇതി
നു പ്രതികാരം ചെയ്യേക്കാമെന്നു ശപഥം ചെയ്യുന്നു.

ഈര — അങ്ങയുടെ പരിശ്രമം സഫലമാകുന്നതിനു ഞാൻ
ഈശ്വരനെ പ്രാർത്ഥിക്കുന്നു. എന്നെ പോകുന്നതിനനു
വദിക്കണം.

ശക്ത — നടക്കൂ. ഞാൻ നിന്നെ ഗൃഹത്തിൽ എത്തിച്ചുത
രാം.

ഈര — വേണ്ട, ഞാൻ സന്യാസിനിയാണ്. എന്നെ ക
ള്ളന്മാരും തടയുകയില്ല, എളയച്ഛാ; ഞാൻ പോകട്ടെ.
ഞാൻ നമസ്കരിക്കുന്നു!

ശക്ത — പുത്രി, ചിരംജീവിനിയായി ഭവിച്ചാലും.

(ഈര പോകുന്നു.)

ശക്ത — ഞാൻ വിദ്വാനും ബുദ്ധിമാനുമാണെന്ന് എനി
ക്കു വലിയ അഹങ്കാരമുണ്ടായിരുന്നു. കഷ്ടം! ഇന്ന് ഈ
ചെറുപെൺകുട്ടി എന്നെ തോല്പിച്ചു. വാസ്തവത്തിൽ
ഞാൻ ഒരു വലിയ അനീതിക്കുള്ള ഉപകരണമായി
ത്തീൎന്നിട്ടുണ്ട്. അതു എൻെറ കുററം മാത്രമാണോ? കു
റച്ചാലോചിക്കേണ്ട സംഗതിയാണ്.

(ചിന്തയോടെ നില്ക്കുന്നു.)

[ദൌലത്തുന്നീസയേയും കൂട്ടിക്കൊണ്ടു മെഹറുന്നിസ പ്രവേശിക്കുന്നു.]

മെഹർ—ഈരാ എവിടെ?

ശക്ത—പൊയ്ക്കളഞ്ഞു.

മെഹർ—എപ്പോൾ? എന്തൊരു കഷ്ടം! ദൌലത്തിനെ ഈരക്ക പരിചയപ്പെടുത്തിക്കൊടുത്തതിനുശേഷം ഞങ്ങൾതമ്മിൽ വളരെ നേരം സംഭാഷണം ചെയ്യണമെന്നു വിചാരിച്ചാണു ഞാൻ ഇവളെ വിളിക്കാൻ പോയതു്. ഞങ്ങൾ വരുന്നതിനു മുമ്പുതന്നെ അങ്ങു് അവരെ പറഞ്ഞയച്ചു. ഹേ, രസികശിഖാമണേ! ഇതിന്റെ താല്പര്യമെന്താണു്?

ശക്ത—ഞാൻ മാപ്പു ചോദിക്കുന്നു. നിങ്ങൾ ഇവരെ വിളിക്കാനായി പോയതെന്നു ഞാൻ മറന്നുപോയി.

മെഹർ—ഹേ രാജൻ, എന്താ മറക്കാൻ കാരണം? ക്ഷണം കൂടാതെ അങ്ങയുടെ കൂടാരത്തിൽ പ്രവേശിച്ചതിനുള്ള ശിക്ഷയായിരിക്കാം. ഞാൻ ആരാണെന്നു് അങ്ങു മറന്നുപോയോ? സമ്രാട്ടിന്റെ പുത്രിയുടെ വാക്ക പക്ഷേ മറന്നാലും ഒരു ഉൽകൃഷ്ടവംശജയുടെ അപേക്ഷ സ്വീകരണീയമാണു്. ഞാൻ ഇത്ര പണിപ്പെട്ടു ഇങ്ങോട്ടു വന്നതു് അങ്ങയുടെ ആകൃതി കാണ്മാനാണെന്നു് അങ്ങുന്നു അന്ധാളിച്ചുവോ?

ശക്ത—എന്നാൽതന്നെ എന്താണു തെറ്റു?

മെഹർ—അങ്ങയുടെ സ്വരൂപം ദർശനീയംതന്നെ ആണെങ്കിലും അങ്ങയുടെ നാസിക അല്പംകൂടി ചെറുതായിരുന്നാൽ അധികം നന്നാകുമായിരുന്നു!

ശക്ത—ഇവരാണോ നിങ്ങളുടെ സഹോദരി?

മെഹർ—അതേ, ഇവൾ തന്നെയാണു് എന്റെ സോദരി ദൌലത്തുന്നിസ. നോക്കൂ, ഇവളെത്ര സുന്ദരിയാണു്. ദൌലത്തു്! ഈ മൂടുപടം അല്പം ഒന്നു നീക്കൂ!

ദൌലത്തു് — (മൂടുപടം നല്ലവണ്ണം മുറുക്കി പിടിച്ചു്) പോവ്വ.

മേഹർ — ഹൈ, മൂടുപടം കുറച്ചൊന്നു ഇറക്കു. അതു കൊണ്ടെന്താണു ദൂഷ്യം? നോക്കിയ ഉടനെ ആവി പൊങ്ങിവരാ സൌന്ദൎയ്യത്തെ ആകർഷിക്കത്തക്ക വല്ല ഉപായപ്പെട്ടതാണോ മറ്റൊ ആണോ നിങ്ങളുടെ സൌന്ദൎയ്യം! ഞാൻ പറഞ്ഞതുപോലെ മൂടുപടം കുറച്ചൊന്നു പിന്നാക്കം മാറ്റൂ. വീട്ടിൽ ചെന്ന ഉടനെ കണ്ണാടിയിൽ നല്ലവണ്ണം നോക്കീട്ടു വല്ല ഹാനിയോ മറ്റൊ പറ്റീട്ടുണ്ടെന്നു തോന്നുന്നുണ്ടെങ്കിൽ അതു തീരുന്നതുവരെ ഉറങ്ങിക്കളയണം. ഇത്രയധികം ലജ്ജ നല്ലതാണെന്നെനിക്കു തോന്നുന്നില്ല. മുസൽമാന്മാരുടെ ഒരു പഴയ സമ്പ്രദായമാണിതു്. ഹേ രാജൻ! അങ്ങയുടെ പൂർവ്വികൻ തന്റെ പത്നിയായ പത്മിനിയെ അലാവുദ്ദീനു കാട്ടിക്കൊടുത്തിട്ടില്ലെന്നു വരികിൽ ഇന്നു ചിത്തോറിന്റെ ഇതിഹാസത്തിനു കുറച്ചുകൂടി പുഷ്ടി കൂടുന്നതിനിടയാകുമായിരുന്നുവെന്നാണു തോന്നുന്നതു. എന്റെ അനുജത്തിയല്ലേ. മൂടുപടം ഒന്നു പിന്നാക്കം മാറ്റൂ. (ബലാൽക്കാരമായി മൂടുപടം മാറ്റുന്നു) ഇതാ നല്ലവണ്ണം നോക്കിക്കൊള്ളൂ. എത്ര കമനീയമായ സ്വരൂപമാണു് ഇവൾക്കു ലഭിച്ചിട്ടുള്ളതു്?

ശകന്ത — ആകൃതി വളരെ മനോജ്ഞം തന്നെ. ഇത്ര രൂപലാവണ്യമുള്ള ഒരു തന്വംഗിയെ ഞാൻ ഇതുവരെ കണ്ടിട്ടില്ല. ഏതുവിധത്തിലാണു് ഈ സൌന്ദൎയ്യത്തെ പ്രശംസിക്കേണ്ടതെന്നു് എനിക്കു തോന്നുന്നില്ല.

മേഹർ — അതൊന്നും പറയേണ്ട, സ്തുതി ഞാൻ കഴിച്ചേക്കാം. ഇരുട്ടുള്ള രാത്രിയിൽ ചന്ദ്രന്റെ പ്രഥമമായ മുഖം, നിഗ്ഗൂഢമായ ആരണ്യത്തിലുള്ള പനിനീർ പുഷ്പത്തിന്റെ മൊട്ടു്, വസന്താരംഭത്തിൽ ആദ്യം വീഴുന്ന മാരുതൻ — സാദൃശ്യമുണ്ടോ ഇല്ലയോ പറയൂ.

ദൌളത്തു് — പോവു കടന്നു്.

മേഹർ — നവയൌവനത്തിലുണ്ടാകുന്ന പ്രഥമമായ അനുരാഗം. (ദൌളത്തു പാണിദ്വയംകൊണ്ടു മേഹറിന്റെ വായ പൊത്തിപ്പിടിക്കുന്നു.)

മേഹർ — വിടു, വിടു, എന്റെ പ്രാണൻ പോകാറായി. (ശക്തനോടു) സുന്ദരിമാരുടെ നാനാവിധ ചേഷ്ടകളെക്കൊണ്ടു പരിപൂൎണ്ണങ്ങളായ പല കഥകളേയും ഞാൻ വായിച്ചിട്ടുണ്ടു്. ഹാഫിജും ഫെജിയും കൂടി ചെയ്യാത്ത പ്രകാരം എത്രയും രസകരമായി ഇവളെ വൎണ്ണിക്കുന്നതിനെനിക്കു സാധിക്കും.

ശക്ത — എങ്ങനെയാണു്?

മേഹർ — ഈ സ്വരൂപത്തെ രചിച്ചിട്ടുള്ള ഈശ്വരൻ കുറച്ചധികം സൌന്ദൎയ്യംകൂടി ഇതിൽ ചെലുത്തുന്നതിനു ശ്രമിച്ചുവെങ്കിൽ വാസ്തവമായിട്ടും ഇവളുടെ ലാവണ്യത്തിനു ഹാനി തട്ടുമായിരുന്നു! — ഇതിലും അധികം വൈചിത്ര്യമുള്ളതായ ഒരു വൎണ്ണനം എന്നെക്കൊണ്ടു സാധിക്കുകയില്ല. (ദൌളത്തിനോടു്) അനുജത്തി നീ (ശക്തസിംഹന്റെ നേരെ നോക്കീട്ടു്) ഇദ്ദേഹത്തിന്റെ നേരെ സൂക്ഷിച്ചുനോക്കുന്നതെന്താണു്? ശക്തസിംഹന്റെ സ്നേഹപാശത്തിൽ കുടുങ്ങിപ്പോയോ?

ദൌളത്തു് — പോവു. മാറിനില്ക്കു; ഞാൻ പോകട്ടെ. ഈ വക നേരമ്പോക്കു നന്നെന്നെനിക്കു തോന്നുന്നില്ല.

മേഹർ — ഇതെല്ലാം അനുരാഗത്തിന്റെ പ്രഥമചിഹ്നങ്ങളാണെന്നാണു് എന്റെ അഭിപ്രായം. സൂക്ഷിച്ചുനോക്കുക, പരസ്പരദൃഷ്ടിപാതമുണ്ടാകുമ്പോൾ അധോമുഖിയായി നില്ക്കുക, വദനാരവിന്ദം അരുണമായിത്തീരുക; എല്ലാറ്റിനും പുറമെ ആരെങ്കിലും ശുണ്ഠിപിടിപ്പിച്ചാൽ അവരോടു 'പോവു മാറിനില്ക്കു, എനിക്കിതു രസിക്കുന്നില്ല' എന്നും മറ്റും പറയുക. — പുസ്തക

കേരള സാഹിത്യ അക്കാദമി

ങ്ങളിൽ പ്രസ്താവിച്ചുകാണുന്ന സർവ്വചേഷ്ടകളും ശരിക്കുണ്ട്! എടി പെണ്ണേ, നിന്റെ ഭാവം പകൎന്നിട്ടുണ്ടല്ലോ! ഈ ഇന്ദ്രജാലമൊന്നും എന്നോടു ഫലിക്കുകയില്ല. അദ്ദേഹം രജപുത്രനും നമ്മൾ മുസൽമാന്മാരുമാണ് അല്ലേ?—അതുകൊണ്ടെന്താണു വിരോധം? എന്റെ അച്ഛൻ മുഗളനും അമ്മ രജപുത്രിയുമായിട്ടുകൂടി വിവാഹസംബന്ധം ഉണ്ടായില്ലേ?

(ദൌളത്തു പോകുവാൻ ഭാവിക്കുന്നു. ശക്തസിംഹൻ അവളെ പിന്തുടരുന്നു. തൽക്ഷണം അവൾ കൂടാരത്തിൽ നിന്നു പുറത്തുചാടുന്നു )

മേഹർ — ഹേ രാജൻ! അങ്ങുന്നും അതേ അവസ്ഥയെ പ്രാപിച്ചിരിക്കുന്നുവല്ലോ! എനിക്കെല്ലാം മനസ്സിലായി. അല്ലാത്തപക്ഷം അവളെ തടഞ്ഞിട്ടുള്ള പ്രയോജനമെന്താണ്? പോർക്കളത്തിൽവന്നിട്ടിപ്രകാരം പ്രേമബന്ധത്തിൽ അകപ്പെടുന്ന കഥ ഞാനൊരു പുസ്തകത്തിലും വായിച്ചിട്ടില്ല. നോക്കൂ, എല്ലാ കാൎയ്യങ്ങളും സന്ദർഭാനുസരണം പ്രവൎത്തിക്കണം. ഇനിമേലിൽ ഈ പ്രകാരമുള്ള ബന്ധം പിണയാതെ സൂക്ഷിക്കണം.

(ചിരിച്ചുകൊണ്ടു പോകുന്നു.)

ശക്ത — ഇരുവരും തമ്മിൽ എന്തൊരു വ്യത്യാസമാണ്? ദൌളത്തു പരമസുന്ദരിയും മേഹർ നല്ല വിദുഷിയുമാണ്! ദൌളത്തിനെ കണ്ടുകൊണ്ടിരിക്കുന്നതിനിച്ഛ തോന്നിപ്പോകും. മേഹറുന്നിസ്സയ്ക്കും മുഖശ്രീയുണ്ട്. ഇരുവരും ചപലകളും രസികതയുള്ളവരും സുമുഖികളുമാണ്!

—o✻✻o—

## രംഗം 5.

സ്ഥാനം — ഹൽദിഘാട്ടി — പ്രതാപസിംഹന്റെ കൂടാരം.
സമയം — അർദ്ധരാത്രി.

[പ്രതാപസിംഹൻ വിശാലമായ മാവിടത്തിൽ കൈകെട്ടിക്കൊണ്ടു തനിയെ നില്ക്കുന്നു.

പ്രതാപ—(വരണ്ട കണ്ഠത്തോടെ) മാനസിംഹൻ എ
ന്റെ ആക്രമണത്തെ പ്രതീക്ഷിച്ചുകൊണ്ടിരിക്കുകയാ
ണ്; ഞാനും അദ്ദേഹത്തിന്റെ സമാരംഭത്തെ കാ
ത്തുകൊണ്ടിരിക്കുന്നു. ആരാദ്യം ചെന്നെതിർക്കാതിരിക്കു
കയാണ് ഉത്തമം. ഞാൻ ഈ കോമളമീരത്തെ രക്ഷി
ച്ചുകൊണ്ടിരിക്കും. അതല്ലാ ആദ്യംതന്നെ അവരോടെ
തിർക്കുന്നപക്ഷം അവിടെ എൺപതിനായിരം സുശി
ക്ഷിതന്മാരായ ഭടന്മാരുണ്ട്, ഇവിടെ ഇരുപത്തിരായി
രം രജപുത്രന്മാരുള്ളതിൽതന്നെ കിഞ്ചിത്തും അഭ്യാസമി
ല്ലാത്ത യുവാക്കന്മാരാണ്. അതിനുംപുറമെ മുഗളന്മാ
ർക്കു വലിയ തോക്കുകളുണ്ട്, എനിക്കതുമില്ല. എവിടെനി
ന്നെങ്കിലും അമ്പതു വലിയ തോക്കുകൾ കൊണ്ടുവന്നു
തരുന്നവർക്കു ഞാൻ എന്റെ വലംകൈ മുറിച്ചുകൊടു
ക്കാം. മറ്റൊന്നും വേണ്ടാ, എനിക്കൊരമ്പതു വലിയ
തോക്കുകൾ മാത്രമേ ആവശ്യമുള്ളു.

[പ്രതാപസിംഹൻ ബദ്ധപ്പെട്ട് അങ്ങുമിങ്ങും ലാ
ത്തുന്ന സമയത്തു ഗോവിന്ദസിംഹൻ പ്രവേശിക്കുന്നു.]

ഗോവിന്ദ—റാണാ തിരുമനസ്സുകൊണ്ടു ജയിച്ചാലും.

പ്രതാപ—ആരാണ്? ഗോവിന്ദസിംഹനോ?

ഗോവിന്ദ—അതേ മഹാരാജൻ!

പ്രതാപ—ഈ സമയത്തു വന്നതെന്താണ്?

ഗോവിന്ദ—ഒരു വിശേഷവർത്തമാനം ലഭിച്ചിട്ടുണ്ട്.

പ്രതാപ—എന്താണ്?

ഗോവിന്ദ—മാനസിംഹന്റെ ഉദ്ദേശമെന്താണെന്നു പ
റയാം.

പ്രതാപ—കേൾക്കട്ടെ.

ഗോവിന്ദ—ശക്തസിംഹൻ കാണിച്ചുകൊടുത്തിട്ടുള്ള ഗൂ
ഢമാർഗ്ഗത്തിൽക്കൂടെ മാനസിംഹൻ കുറെ സൈന്യങ്ങ
ളെ കോമളമീരത്തെക്കയച്ചിട്ടുണ്ട്.

പ്രതാപ—ശക്തസിംഹനോ?

ഗോവിന്ദ—അതേ, മഹാരാജൻ. സലീമും മാനസിംഹനും തമ്മിൽ യുദ്ധകാൎയ്യത്തെക്കുറിച്ചു വാഗ്വാദമുണ്ടായി. ഉടൻതന്നെ നമ്മളെ ആക്രമിക്കുന്നതിനു സലിം കല്പന കൊടുത്തപ്പോൾ മാനസിംഹൻ അതിനെ വിരോധിച്ചു. അപ്പോൾ ശക്തസിംഹൻ വന്നു മാനസിംഹനു കോമളമീരത്തേക്കുള്ള ഗൂഢമാൎഗ്ഗം കാണിച്ചുകൊടുത്തു. ഒട്ടും താമസിക്കാതെ ആ മാൎഗ്ഗത്തിൽക്കൂടെ മുഗളന്മാരെ ഇങ്ങോട്ടുകൊണ്ടുവരുന്നതിന് അദ്ദേഹം ആലോചിക്കുന്നുണ്ട്.

പ്രതാപ—(ദീൎഘശ്വാസംവിട്ടുകൊണ്ട്) ഗോവിന്ദസിംഹാ! ഇനി ഒട്ടും താമസിക്കേണ്ട ആവശ്യമില്ല. നാളെ പ്രഭാതത്തിൽതന്നെ ശത്രുക്കളുടെ പാളയത്തെ ആക്രമിക്കുന്നതിനു സാമന്തന്മാൎക്കു കല്പന കൊടുക്കണം. ഇനി ശത്രുക്കളുടെ ആഗമനത്തെ പ്രതീക്ഷിക്കേണ്ട. നമ്മൾതന്നെ ആദ്യം ആക്രമിക്കണം. പൊയ്ക്കോളൂ. (ഗോവിന്ദസിംഹൻ പോകുന്നു)

പ്രതാപ—(ലാത്തികൊണ്ടു സ്വഗതം) ശക്തസിംഹാ! ശക്തസിംഹാ! ഹാ! ഇതു നിനക്കനുരൂപമായ പ്രവൃത്തിതന്നെയാണ്. താൻ മേവാഡിനെ നാമാവശേഷമാക്കുമെന്നു ജ്യോതിഷികൾ പറഞ്ഞതിനെ ഞാൻ നല്ലപോലെ സ്മരിക്കുന്നുണ്ട്. ഞാനിപ്പോൾ ഭഗ്നാശയനായിപ്പോയി. ശാസ്ത്രം പിഴക്കുമോ? നന്നായി! അങ്ങനെതന്നെയാണു വേണ്ടതു്! ചിത്തോറിനെ ഉദ്ധരിപ്പിക്കുന്നതിനു ഞാൻ ശക്തനായില്ലെങ്കിലും അതിനുവേണ്ടി പ്രാണനെ കളയുവാൻ എനിക്കു സാധിക്കും.

[പിന്നിൽക്കൂടി ലക്ഷ്മി പ്രവേശിക്കുന്നു.]

ലക്ഷ്മി—പ്രാണനാഥാ! അങ്ങ് ഇതുവരെ ഉറക്കമൊഴിച്ചിരിക്കുകയാണോ?

പ്രതാപ—നേരമെന്തായി?

ലക്ഷ്മി—അർദ്ധരാത്രി കഴിഞ്ഞു. അവിടുന്നിതുവരെ കണ്ണടച്ചിട്ടില്ലല്ലോ.

പ്രതാപ—എനിക്കുറക്കം വരുന്നില്ല.

ലക്ഷ്മി—ആധികൊണ്ടാണ് അങ്ങേക്കുറക്കം വരാത്തതു്. ഒന്നും ആലോചിക്കേണ്ട. യുദ്ധം ക്ഷത്രിയധൎമ്മമാണ്. ജയാപജയം ദൈവാനുകൂല്യംപോലെ ഇരിക്കും. വരേണ്ടതു വരും. ജീവിതവും മരണവും ക്ഷത്രിയന്മാൎക്കു രോദനോക്കല്ല. പിന്നെ എന്തിനാണു മനസ്താപപ്പെടുന്നതു്?

പ്രതാപ—നാളെ കാലത്തുതന്നെ മുഗളന്മാരുടെ പാളയത്തെ ആക്രമിക്കുന്നതിനു ഞാൻ കല്പന കൊടുത്തിട്ടുണ്ട്. അതാലോചിച്ചിട്ടെനിക്കു തലക്കാച്ചിൽ പിടിച്ചിരിക്കുന്നു. ശരീരത്തിലുള്ള രക്തം മുഴുവനും തലയിൽ കയറിയിരിക്കുന്നു. എനിക്കു തീരെ ഉറക്കം വരുന്നില്ല.

ലക്ഷ്മി—അവിടുന്നു ചിന്തയെല്ലാം ദൂരെക്കളയൂ. നാളെ യുദ്ധമാരംഭിക്കുന്നതുകൊണ്ടു അവിടത്തേക്ക് അനേകസംഗതികളാലോചിക്കേണ്ടതായും പലപ്രകാരത്തിലുള്ള കഷ്ടതകളനുഭവിക്കേണ്ടതായും വന്നേക്കാം. ഇപ്പോഴം അല്പം ഉറങ്ങുന്നപക്ഷം നാളെ ശരീരത്തിനു് ഓജസ്സും തേജസ്സും വൎദ്ധിക്കും.

പ്രതാപ—ഉറങ്ങിയാൽ കൊള്ളാമെന്നു് എനിക്കാഗ്രഹമുണ്ട്, പക്ഷെ ഉറക്കം വരുന്നില്ലല്ലോ. എന്റെ നയനങ്ങളെ നിദ്രകൊണ്ടു നിമീലിതങ്ങളാക്കുന്നതിനു് ആൎക്കാണു സാമൎത്ഥ്യമുള്ളതു്?

ലക്ഷ്മി—വരൂ, അങ്ങയെ ഉറക്കുന്നതിനു കൌശലമുണ്ടോ എന്നു ഞാനൊന്നു പരീക്ഷിച്ചുനോക്കട്ടെ.

(ഇരുവരും കൂടാരത്തിനകത്തേക്കു പോകുന്നു.)

— —

## രംഗം ൬.

സ്ഥാനം — മെഹറും ഔളത്തും താമസിക്കുന്ന കൂടാരത്തിന്റെ ഉമ്മറം.

സമയം — അൎദ്ധരാത്രി.

[മെഹറുന്നിസ തനിയെ ലാത്തിക്കൊണ്ടു പാടുന്നതിനിടക്കു ഔളത്തു പ്രവേശിക്കുന്നു.]

ഔളത്ത് — ജ്യേഷ്ഠത്തി, നിങ്ങളിത്ര നേരം വൈകീട്ടും ഉറങ്ങാതിരിക്കുന്നതെന്താണ്?

മെഹർ — അനുജത്തി ഉറങ്ങിക്കൊണ്ടിരിക്കുകയാണ് അല്ലേ?

ഔളത്ത് — എനിക്കുറക്കം വരുന്നില്ല.

മെഹർ — എന്റെ അവസ്ഥയും അതുതന്നെയാണ്. എനിക്കും ഉറക്കം വരുന്നില്ല.

ഔളത്ത് — നിങ്ങൾക്കുറക്കം വരാതിരിക്കാൻ കാരണമെന്താണ്?

മെഹർ — ഹും, അതിനെപ്പററി നിങ്ങളോടു ചോദിക്കണമെന്നാണ ഞാൻ വിചാരിച്ചിരുന്നതു്. പ്രേമം കുറെ വൎദ്ധിച്ചിരിക്കണം നിശ്ചയംതന്നെ. അല്ലെങ്കിൽ പിന്നെ എന്തുകൊണ്ടാണ നിങ്ങൾക്കുറക്കം വരാത്തതു്?

ഔളത്ത് — നിങ്ങൾക്കെല്ലാം കളിതന്നെ.

മെഹർ — മതി, ഇനി പറയുകയില്ല. നിങ്ങളുടെ ചോദ്യത്തിനുത്തരം പറയുവാൻ എന്നെക്കൊണ്ടു സാധിക്കുന്നതല്ല. ഞാൻ നിങ്ങളോടു തോററു—തീരെ തോററു. കേട്ടോളൂ, നേരം വളരെ വൈകി. ഉറങ്ങേണ്ട സമയം ഇരുവൎക്കും തെററിപ്പോയി. രണ്ടാളും ഉറക്കമൊഴിച്ചിരിക്കുകയാണ്. രണ്ടുപേൎക്കും ഉറക്കം വരാത്തതിന്റെ കാരണവും ഒന്നുതന്നെയാണ്. ഉറങ്ങാത്തതെന്താണെന്ന് എന്നോടു ചോദിക്കുന്നപക്ഷം ഇരുവരുടേയും

സമാധാനം ഒന്നുതന്നെയായിരിക്കും. അതെന്താണെന്നു നിങ്ങൾക്കും എനിക്കും പറവാൻ സാധിക്കുകയില്ല

മൌളത്തു്—എന്തുകൊണ്ടു്?

മേഹർ—പറയുന്നതിനു സാധിക്കുന്നില്ല, അതുതന്നെ.

മൌളത്തു്—കാരണമെന്താണു്?

മേഹർ—നിദ്ര വളരെ ചേട്ടയാണു് അതുതന്നെ. എന്നെ ഉത്സാഹം മുട്ടിച്ചിട്ടു മിണ്ടാതിരിക്കുകയാണു്. നോക്കു, ചെവിയോർക്കു നിങ്ങൾക്കു വല്ലതും കേൾക്കുന്നുണ്ടോ?

മൌളത്തു്—എന്തു്?

മേഹർ—ഉം, മുഗൾസൈന്യം എന്തൊരുറക്കമാണു് ഉറങ്ങുന്നതു്?

മൌളത്തു്—എന്തുകൊണ്ടാണു് ഉറക്കം വരാത്തതെന്നാണു ഞാൻ ചോദിക്കുന്നതു്?

മേഹർ—അവരുടെ കൂർക്കംവലി ഇവിടെ കേൾക്കാനുണ്ടു്.

മൌളത്തു്—അതുതന്നെ ഞാൻ ചോദിച്ചതിനു സമാധാനം പറയൂ?

മേഹർ—നിങ്ങൾക്കു രജപുത്രന്മാരുടെ ദീപയഷ്ടികൾ കാണാറുണ്ടോ?

മൌളത്തു—ഇനിയും ചോദ്യത്തിനു സമാധാനമായില്ല.

മേഹർ—അതു പക്ഷേ കാവൽവെളിച്ചമായിരിക്കാം.

മൌളത്തു്—പോവു, എനിക്കു നിങ്ങളുടെ വാക്കു കേൾക്കേണ്ട.

മേഹർ—ഇല്ലാ, ഇല്ലാ, കേൾക്കു.

മൌളത്തു്—വേണ്ടാ, എനിക്കു കേൾക്കേണ്ടാ.

മേഹർ—അല്ലാ, കേൾക്കൂ.

മൌളത്തു്—വേണ്ടാ, നിങ്ങൾ പറയേണ്ടാ.

മേഹർ—ഞാൻ പറയുന്നപക്ഷം,

മൌളത്തു—ഞാൻ കേൾക്കുകയില്ല.

മേഹർ—നിങ്ങൾക്കു കേൾക്കേണ്ടിവരും.

(മൌളത്തു തിരിഞ്ഞുനില്ക്കുന്നു. തന്റെ നേരെ നോക്കുന്നതിനു മേഹർ ആഗ്രഹിക്കുന്നു. പക്ഷെ അവൾ കേട്ടഭാവം നടിക്കാതെ നില്ക്കുന്നു )

മേഹർ — കേൾക്കുകയില്ലെന്നുവച്ചു (കോട്ടുവായ ഇട്ടുകൊണ്ട്) എനിക്കാണെങ്കിൽ ഉറക്കം വന്നുതുടങ്ങി. ഞാൻ പോയി ഉറങ്ങട്ടെ.

മൌളത്ത് — എവിടേക്കു പോകുന്നു? ഉത്തരം പറഞ്ഞിട്ടു പോകൂ.

മേഹർ — ഞാൻ പറഞ്ഞതു കേൾക്കുകയില്ലെന്നു നിങ്ങൾ ഇപ്പോഴുംതന്നെ ശപഥം ചെയ്തില്ലേ?

മൌളത്ത് — ഇല്ല, ഞാൻ എന്തോ ആലോചിക്കുകയായിരുന്നു.

മേഹർ — ഞാനും ആലോചിക്കുകയായിരുന്നു.

മൌളത്ത് — എന്ത്?

മേഹർ — ഞാൻ ഉദ്ദേശിച്ചതു ശരിതന്നെയോ എന്ന് ആലോചിക്കുകയായിരുന്നു. ശരിതന്നെയാണെന്ന് എനിക്കിപ്പോൾ മനസ്സിലായി. ഞാൻ വായിച്ചു മനസ്സിലാക്കീട്ടുള്ള സർവ്വ ലക്ഷണങ്ങളും സ്പഷ്ടമായി കാണുമാറുണ്ട്. ഈവക സന്ദർഭങ്ങളിൽ ആളുകൾക്ക് ഉറക്കം വരികയില്ലത്രേ. അവർ തങ്ങളുടെ മനോരഥം സാധിക്കുമോ ഇല്ലയോ എന്നു ഗാഢമായി ആലോചിച്ചുകൊണ്ടു നില്ക്കും. പിശുക്കനായ മനുഷ്യൻ പിടഞ്ഞെഴുന്നേറ്റ ഉടനെ തങ്ങളുടെ ദ്രവ്യാവസ്ഥ വല്ലവരും കണ്ടുവോ എന്നു നാലുപാടും നോക്കുന്നതുപോലെ തങ്ങളുടെ രഹസ്യം വല്ലവരും മനസ്സിലാക്കിയോ എന്നു വിചാരിച്ചു പരിഭ്രമിക്കുന്നു. അനുജത്തി, നിങ്ങളുടെ രഹസ്യം എന്നിൽനിന്നു മറച്ചുവെക്കുന്നതിനു കഷ്ടപ്പെടുന്നതെന്തിനാണ്? ഞാൻ മനസ്സിലാക്കിക്കഴിഞ്ഞു. ഞാൻ നിങ്ങളുടെ പ്രിയതമനെ കുറിച്ചു ചെയ്യില്ല ശക—

(ഔളത്തു രണ്ടു കൈകൊണ്ടും മേഹറിന്റെ മുഖം പൊത്തുന്നു; അവൾ കൈ വിടീക്കുന്നു.)

മേഹർ — എനിക്കു നിങ്ങളുടെ രോഗം മനസ്സിലായില്ലേ? എന്താ തല തിരിക്കുന്നതു്? — ലജ്ജയാകുന്നുണ്ടോ?

ഔളത്തു് — പോകൂ, പോകൂ.

മേഹർ — ഞാൻ പോകുന്നു. (പോകുവാൻ ഭാവിക്കുന്നു)

ഔളത്തു് — എവിടേക്കു പോകുന്നു? ഇതൊന്നു കേട്ടിട്ടു പോകൂ.

മേഹർ — (തിരിഞ്ഞു നിന്നു്) പറയുവാനുണ്ടെങ്കിൽ പറയൂ. പിന്നെയും മൌനം ധരിക്കുന്നുവല്ലോ. എനിക്കു നിങ്ങളുടെ രോഗം മനസ്സിലായില്ലേ? വാസ്തവം പറയൂ.

ഔളത്തു് — ഉവ്വ്, ജ്യേഷ്ഠത്തി, മനസ്സിലായി. ആശാപൂരണത്തിനു വല്ല ഉപായവുമുണ്ടോ?

കേരള സാഹിത്യ അക്കാദമി

മേഹർ — ആരോടെയോ? എന്തിനുള്ള ആശ? സാവധാനത്തിൽ പറഞ്ഞുകൂടേ? ഇത്രയൊക്കെ വളച്ചുകെട്ടുന്നതെന്തിനാണു്? ആട്ടെ, എനിക്കെല്ലാം മനസ്സിലായി. ഇതൊന്നു നൂതനസംഭവമൊന്നുമല്ല. മുഗളന്മാരും രജപുത്രന്മാരും തമ്മിൽ വിവാഹം നടന്നുവരുന്നുണ്ടല്ലോ.

ഔളത്തു് — അദ്ദേഹത്തിനിഷ്ടമില്ലെങ്കിലോ?

മേഹർ — അദ്ദേഹത്തിനു സമ്മതമില്ലെന്നു നിങ്ങളെങ്ങനെയാണു മനസ്സിലാക്കിയതു്?

ഔളത്തു് — അദ്ദേഹം വലിയ അഭിമാനിയാണു്. റാണാ ഉദയസിംഹന്റെ പുത്രനല്ലേ?

മേഹർ — നിങ്ങൾ മുഗൾ ചക്രവർത്തി ഹുമയൂണിന്റെ പൌത്രിയല്ലേ? എന്തൊരു വിഷയത്തിലാണു നിങ്ങൾക്കു യോഗ്യത കുറവു്?

ഔളത്തു് — അനുരാഗമുള്ളപക്ഷം —

മേഹർ — ഒരിക്കൽ പരീക്ഷിച്ചുനോക്കിട്ടു നിശ്ചയിക്കാം.

ആ കാൎയ്യം ഞാനേററു. അതിനെപ്പററി ക്ലേശിക്കണ്ട.

ഔളത്തു്—എന്തുകൊണ്ടു്?

മേഥർ—ആ കാൎയ്യം അവിടെ ഇരിക്കട്ടെ. ഞാൻ ഈ ബന്ധത്തെ ഉറപ്പിക്കുന്ന കാൎയ്യത്തിൽ സാഫല്യം നേടുമോ ഇല്ലയോ എന്നു ഒന്നു പരീക്ഷിച്ചുനോക്കട്ടെ.

ഔളത്തു്—കാൎയ്യം എങ്ങിനെ പരിണമിക്കുമെന്നാണു നിങ്ങൾക്കു തോന്നുന്നതു്?

മേഥർ—ഞാൻ ഒന്നും സങ്കല്പിക്കുകയോ വികല്പിക്കുകയോ ചെയ്യുന്നില്ല, എനിക്കൊരു ജോലിയായല്ലോ എന്നുമാത്രമേ ഞാൻ വിചാരിക്കുന്നുള്ളു. ഞാൻ ഒരു കാൎയ്യത്തിലേൎപ്പെട്ടാൽ പ്രാണൻ പോകുന്നതായാൽകൂടി അതു സാധിക്കാതെ പിൻതിരിയുകയില്ലെന്നു നിങ്ങൾക്കറിയാമല്ലോ. സത്യം പറകയാണെങ്കിൽ എനിക്കു ഇതിൽ വളരെ ഔൽസുക്യമുണ്ടു്.

കേരളസാഹിത്യ അക്കാദമി

ഔളത്തു്—[illegible]തിന്റെ സാരമെന്താണു്?

മേഥർ—ശക്തസിംഹനെ ആ രാജ്ഞിയുമായി ആദ്യംതന്നെ പരിചയപ്പെടുത്തിയതു ഞാനാണു്. ഈ പരിചയം പരാകാഷ്ഠയെ പ്രാപിക്കാതിരുന്നാൽ എനിക്കെന്തൊരു കൃതാൎത്ഥതയാണു് ഉണ്ടാവുക? എത്ര പ്രയത്നിച്ചിട്ടാണു ഞാൻ ഇതത്രത്തോളമാക്കിത്തീൎത്തതു്? ഈ സന്ദൎഭത്തിൽ ഞാൻ എന്റെ അധികാരം പ്രയോഗിക്കാതിരുന്നാൽ ഇതുവരെ ചെയ്ത പ്രയത്നമെല്ലാം നിഷ്ഫലമാകും. ഞാൻ ഒന്നും പകുതിയാക്കിട്ടു വിടുകയില്ല. ആകട്ടെ, നടക്കു നമുക്കു പോയി കിടന്നുറങ്ങുക. ഭീഷ്മയായ രജനി അവസാനിക്കാറായി എന്നാണു തോന്നുന്നതു്.

ഔളത്തു്—നടക്കു, പോകുക. ഇനിയെന്താണു പറയേണ്ടതു്!

മേഥർ—പറയേണ്ട ആവശ്യമേ ഇല്ല. നിങ്ങളും നടന്നുകൊള്ളൂ; ഞാനിതാ വരുന്നു.

(ഔളത്തു പോകുന്നു)

മേഹർ—ദൈവമേ! അവിടുന്നു മാത്രമേ എനിക്കു ശരണമുള്ളു. അവൾ അഭിലഷിക്കുന്ന പുരുഷനെത്തന്നെ ഞാനും കാംക്ഷിക്കുന്നുണ്ടെന്ന് ആ സാധു ദൌലത്ത് അറിഞ്ഞിട്ടില്ല. ദൈവമേ ഈ സംഗതി അവളറിയുന്നതിന്നിടയാകരുതേ, അവിടുന്നും ഞാനും മാത്രം അറിഞ്ഞാൽ മതി: ദൌലത്തുന്നിസ്സയുടെ ആഗ്രഹനിവൃത്തി വരുത്തിക്കൊടുക്കുന്നതിന്ന് എനിക്കു ശക്തി തരേണമേ എന്നൊരു പ്രാർത്ഥനയേ എനിക്കുള്ളു. എന്നാൽ എന്റെ മനോരഥം സാധിച്ചു. എനിക്കു മറ്റൊന്നും ആവശ്യമില്ല. എന്റെ ശക്തിമത്തായ ഈ ഇച്ഛയെ നിരോധിക്കുന്നതിന്നു സാധിക്കണം എന്നു മാത്രമേ എനിക്കൊരു മോഹമുള്ളു. ദൈവമേ! എനിക്കതിന്നുള്ള ശക്തി തരേണമേ! എന്റെ ഈ ദുർബ്ബലമായ മനസ്സിന്നു ധൈര്യവും നല്കേണമേ! ഈ സമയത്ത് എന്റെ മനസ്സിലുദിച്ചുയർന്നിരിക്കുന്ന പ്രേമശകലം അന്യന്മാർക്ക് ഉപകാരപ്രദമായി ഭവിക്കേണമേ!

---

## രംഗം 7:

സ്ഥലം—ഹൽദിഘാട്ടിയിലുള്ള സമരാങ്കണം.
സമയം—പ്രഭാതം.

[പ്രതാപസിംഹനും രജപുത്രപ്രമുഖന്മാരും നില്ക്കുന്നു.]

പ്രതാപ—സഹോദരന്മാരേ, ഇന്നു യുദ്ധദിവസമാണ്. നമ്മളുടെ ഇതുവരെയുള്ള അഭ്യാസങ്ങളുടെ പരീക്ഷാകാലമായി. സഹോദരന്മാരേ! മുഗളക്ഷൌഹിണിയുടെ മുഷ്ടിയിലൊതുങ്ങത്തക്കതേയുള്ളു നമ്മുടെ ബലം എന്നാലും ഒരു കാര്യം ഓർമ്മവെക്കണം. രജപുത്ര

സൈന്യമെണ്ണത്തിൽ കുറയുമെങ്കിലും വണ്ണത്തിൽ കൂടുതലാണ്. അവർ ബലിഷ്ഠന്മാരാണ്. നമ്മുടെ ദേശത്തെ രാജാക്കന്മാർ, എന്റെ സഹോദരൻ, ശക്തകൻ മുതലായവർകൂടി ശത്രുപക്ഷത്തിൽ ചേർന്ന് എന്നോടു യുദ്ധത്തിനൊരുമ്പെട്ടിരിക്കുന്ന വർത്തമാനം പറയുന്നതിന് എനിക്കു ലജ്ജ തോന്നുന്നു; എന്റെ തൊണ്ട വിറയ്ക്കുന്നു; കണ്ണിൽ വെള്ളം നിറയുന്നു, എങ്കിലും ഞാൻ നിസ്സഹായനല്ല. സല്യംബർ; ഝാലാ എന്നി രാജാക്കന്മാരും ചണ്ഡനും, പുത്തയുടെ സന്താനങ്ങളും എന്റെ കക്ഷിയിലാണ്. അതിനുംപുറമേ ന്യായവും ധർമ്മവും നമ്മുടെ ഭാഗത്താകുന്നതുകൊണ്ടു രജപുത്രന്മാരുടെ പരദേവത നമ്മെ സഹായിക്കാതിരിക്കുകയില്ല. നമ്മുടെ ദേശത്തിന്റെയും, സ്വാതന്ത്ര്യത്തിന്റെയും നമ്മുടെ പത്നിമാരുടെയും പുത്രിമാരുടെയും രക്ഷയ്ക്കു വേണ്ടിയാണു നാമിന്നു യുദ്ധം ചെയ്യുന്നത്. ഈവക സദുദ്ദേശങ്ങളിൽനിന്നു നമ്മെ തെറ്റിക്കുന്നതിനാണു മുഗളന്മാർ ഒരുങ്ങി വന്നിരിക്കുന്നത്. യുദ്ധത്തിൽ ജയമോ പരാജയമോ സംഭവിക്കുന്നത് ഈശ്വരേച്ഛയാണ്. നമുക്കു കേവലം യുദ്ധം ചെയ്യേണ്ട ഭാരമേ ഉള്ളു. അനേകകാലത്തേക്കു മുഗളന്മാർ മറക്കാതിരിക്കത്തക്കവണ്ണം നാം പൊരുതണം. ഇതിഹാസപുസ്തകങ്ങളിൽ സ്വർണ്ണമഷികൊണ്ടു രേഖപ്പെടുത്തത്തക്കവിധം നാം സമരം ചെയ്യണം. മുഗളന്മാരുടെ സിംഹാസനംപോലും വിറക്കത്തക്കനിലയിലായിരിക്കണം നമ്മുടെ പോരാട്ടം. സഹോദരന്മാരേ! നമ്മുടെ ശത്രു അക്ബർചക്രവർത്തിതന്നെയാണെന്നുള്ള കാര്യം വിസ്മരിച്ചുപോകരുത്. അദ്ദേഹത്തിന്റെ പുത്രനായ സലീമും സേനാപതിയായ മാനസിംഹനുംകൂടി പോർക്കളത്തിൽ വന്നുചേർന്നിട്ടുണ്ടു. വിപക്ഷികളുടെ സന്നിധാനത്തിൽ ശോഭിക്കത്തക്കവണ്ണം നമ്മുടെ യുദ്ധകൌശലം പ്രദർശിപ്പിക്കണം.

എല്ലാവരും—ജയജയ, റാണാപ്രതാപസിംഹാ!

പ്രതാപ—സഹോദരാ രാമസിംഹാ, സഹോദര ജയസിംഹാ! നിങ്ങൾ വേദനോർപതിയായ ജയമല്ലന്റെ പുത്രന്മാരാണെന്ന് ഓർമ്മവെക്കണം. ചിത്തോറിനെ രക്ഷിക്കുന്ന സമയത്ത് അക്ബറുടെ വലിയ തോക്കിന്റെ ഉണ്ടകളേറ്റു പ്രാണാപായംവന്ന ജയമല്ലന്റെ പുത്രന്മാർ. ഹേ സംഗ്രാമസിംഹാ! സിസോദിയവീരന്റെ വംശത്തിലാണ് അങ്ങുന്ന് ജനിച്ചിരിക്കുന്നത്. അദ്ദേഹം പതിനാറാമത്തെ വയസ്സിൽ തന്റെ പത്നിയോടും മാതാവോടുമൊരുമിച്ചു ചിത്തോറിനെ രക്ഷിക്കുന്നതിനുവേണ്ടി പോർക്കളത്തിൽ പ്രവേശിച്ചു. നോക്കൂ, അവരെ അവമാനിക്കരുതേ. സല്ലുംബർ രാജാവായ ഗോവിന്ദസിംഹാ, ചണ്ഡാവതരോഹിദാസാ, ഝാലാപതിമാനാ, നിങ്ങളുടെ പൂർവ്വപുരുഷന്മാരും സ്വാതന്ത്ര്യത്തിനുവേണ്ടി പ്രാണത്യാഗം ചെയ്തിട്ടുള്ളവരാണ്. ഇന്നത്തെ യുദ്ധവും അതേപ്രകാരമുള്ള ധർമ്മയുദ്ധംതന്നെയാണെന്നു നിങ്ങൾ ഓർമ്മവെക്കണം. അവരുടെ യശസ്സിനെ സ്മരിച്ചുകൊണ്ടുതന്നെ യുദ്ധാഗ്നിയിൽ ചാടുവിൻ!

(പോകുന്നു)

എല്ലാവരും—ജയജയ റാണാപ്രതാപസിംഹാ, ജയജയ!

(പോകുന്നു)

(അല്പം ദൂരത്തായി ഭേരീനാദം മുഴങ്ങുന്നു)

---

രംഗം മാറുന്നു 1.

---

സ്ഥാനം—ഹൽദീഘാട്ടി യുദ്ധഭൂമി.

സമയം—പ്രഭാതം.

[സലീമും മഹാബത്തുഖാനും നില്ക്കുന്നു]

മഹാബത്ത്—യുവരാജാവു തിരുമനസ്സുകൊണ്ട്! അവിടത്തേക്കു പ്രതാപസിംഹനെ മനസ്സിലായോ?

സലീം——ഇല്ല.

മഹാബത്ത്——അതാ ആ കാണുന്ന ചുകന്ന കൊടിയുടെ ചുവട്ടിലായി നില്ക്കുന്നു. അദ്ദേഹത്തിൻെറ കറുത്ത കുതിര അശ്വരത്നമാണ്. അദ്ദേഹത്തിൻെറ മാറ്റിടം എത്ര വിശാലവും ആകൃതി എത്ര മനോഹരവുമാണ്! കയ്യിൽ നീണ്ട വാളും, കക്ഷത്തിൽ കുന്തവുമുണ്ട്. ഇതുതന്നെയാണു പ്രതാപസിംഹൻ.

സലീം——അദ്ദേഹത്തിൻെറ വലത്തുഭാഗത്താരാണ്?

മഹാബത്ത്——ഗ്വാലാബാദ് രാജാമാനാ.

സലീം——ഇടത്തുഭാഗത്തോ?

മഹാബത്ത്——സലുംബർ രാജാ ഗോവിന്ദസിംഹൻ.

സലീം——നോക്കു, എല്ലാവരും നേരിട്ടുനില്ക്കുന്നു. അവരുടെ രൂപം എത്ര സർവ്വാംഗസുഭഗമായിരിക്കുന്നു! കായത്തിൽനിന്നു ബലം പ്രവഹിക്കുന്നുണ്ടോ എന്നു തോന്നും. അവർ നമ്മോടെതിൎക്കുന്നതിനു മുന്നോട്ടുവരുന്നു. നമ്മുടെ ഭടന്മാരെ നോക്കു, അവർ ശിലാപ്രതിമകളെപ്പോലെ നിശ്ചലന്മാരായി നില്ക്കുന്നു. ഇവർ അങ്ങോട്ടെതിരേല്ക്കേണ്ടതാണ്.

മഹാബത്ത്——അരുത്, അവർ ആദ്യംതന്നെ ഇങ്ങോട്ടെതിൎക്കട്ടെ എന്നാണു മാനസിംഹൻെറ കല്പന.

സലീം——അതു തീരെ വിഡ്ഢിത്തമാണ്. ഞാൻ ശത്രുക്കളോടെതിൎക്കും.

മഹാബത്ത്——വേണ്ട തിരുമനസ്സുകൊണ്ട്, അതു മാനസിംഹൻെറ കല്പനക്കു വിരോധമാണ്.

സലീം——മാനസിംഹൻെറ കല്പനയോ! മാനസിംഹൻെറ കല്പന എന്നെ ബാധിക്കുകയില്ല. ആരവിടെ? എൻെറ അയ്യായിരം ഭടന്മാരെ വിളിക്കു. ഞാൻ ശത്രുക്കളോടൊന്നു പൊരുതിനോക്കട്ടെ.

മഹാബത്ത്——തിരുമനസ്സുകൊണ്ടു! അവിടുന്നു വ്യർത്ഥമാ

യി ജ്വലിക്കുന്ന അഗ്നികുണ്ഡത്തിൽ ചാടുന്നതിനു യത്നിക്കരുതേ.

സലീ — മഹാബത്ത്! നിങ്ങളും എന്റെ വാക്കിനെ ശ്രദ്ധിക്കുന്നില്ലല്ലൊ. പോവൂ ഇപ്പോൾതന്നെ പോവൂ.

മഹാബത്ത് — പരമൈശ്വര്യം (പോകുന്നു.)

സലീം മാനസിംഹന് ഇത്ര ഗർവ്വോ? ഒരു സാധാരണ ഭടന്റെ അധികാരവുംകൂടി എനിക്കില്ലെന്നോ? എന്നെ ആരുംതന്നെ വിലവെക്കുന്നില്ല്യാ! മാനസിംഹാ! തന്റെ തല തിരിഞ്ഞിട്ടുണ്ട്. ആട്ടെ, ഈ യുദ്ധം അവസാനിക്കട്ടെ. ഞാൻ തന്റെ ഗർവ്വിനെ ശമിപ്പിച്ചേ ഇരിക്കൂ.

(പോകുന്നു.)

രംഗം മാറുന്നു 2.

സ്ഥാനം — ഹൽദിഘാട്ടി രണാങ്കണം.

സമയം — പകൽ മൂന്നു മണി.

[പ്രതാപസിംഹനും അദ്ദേഹത്തിന്റെ സേനാപതിയും ആയുധപാണികളായി കുതിരസ്സവാരി ചെയ്യുന്നു]

പ്രതാപ — മാനസിംഹനെവിടെ?

മാനാ — ആയാൾ കൂടാരത്തിലാണോ? മഹാരാജൻ, അങ്ങ് ആ കിരീടം ഇങ്ങോട്ടു തരൂ.

പ്രതാപ — എന്തിന്?

മാനാ — ഈ കിരീടം കാരണം അങ്ങ് ആരാണെന്ന് എല്ലാവരും മനസ്സിലാക്കുന്നു.

പ്രതാപ — അതുകൊണ്ടെന്താ ദോഷം?

മാനാ — ശത്രുസൈന്യം അവിടത്തെ നോക്കി പാഞ്ഞുവരുന്നു.

പ്രതാപ — വരുന്നോട്ടെ. പ്രതാപസിംഹൻ ഒളിച്ചുനിന്നു

യുദ്ധം ചെയ്യുന്നതിനറയ്ക്കുന്നില്ല. സലീം, മഹാബത്തു, മാനസിംഹൻ മുതലായവർ ഞാൻ പ്രതാപസിംഹനാണെന്നു ധരിച്ചുകൊള്ളട്ടെ. ശക്തിയും ധൈര്യവുമുള്ളവർ എന്റെ നേരിട്ടുവരണം.

മാനാ—തിരുമനസ്സ്—

പ്രതാപ—മതി; മതി; മാനാ! മിണ്ടാതിരിക്കു. ഇതല്ലേ സലീം?

രോഹി—തിരുമനസ്സ്—തിരുമനസ്സ്. .

(ഹസ്തത്തിൽ നിണം വാളും ധരിച്ചുകൊണ്ടു സലീം പ്രവേശിക്കുന്നു.)

സലീം—നിങ്ങൾ തന്നെയാണോ പ്രതാപസിംഹൻ?

പ്രതാപ—അതേ, ഞാൻ തന്നെയാണു പ്രതാപസിംഹൻ.

സലീം—ഞാൻ യുവരാജാവായ സലീമാണ്. വരു, നമുക്കൊന്നു പൊരുതിനോക്കുക.

പ്രതാപ—ഹാ, ഭാഗ്യം തരക്കേടില്ല! മുന്നോട്ടു വരു.

(ഇരുവരും യുദ്ധം ചെയ്യുന്നു. സലീം പിന്മാറുന്നതിനു ശ്രമിക്കുന്നു. തത്സമയത്തു മഹാബത്തുഖാൻ വലിയ സൈന്യത്തോടുകൂടി പ്രതാപസിംഹനെ ആക്രമിക്കുന്നു. സലീം പെട്ടെന്നു അവിടെനിന്നു പിന്മാറുന്നു.)

പ്രതാപ—ആര്? കുലാംഗാരകനായ മഹാബത്തോ?

(കണ്ണുകൾ പൊത്തുന്നു.)

മഹാബത്ത്—അതേ, ഞാൻതന്നെയാണ്.

(മഹാബത്തുഖാൻ സൈന്യസമേതം പ്രതാപസിംഹനോടെതിർക്കുന്നു. തത്സമയം പിന്നിൽകൂടെ ഖോരയും കുറെ സൈന്യവും വന്നു റാണയെ ആക്രമിക്കുന്നു. പ്രതാപസിംഹനു മുറിവേൽക്കുന്നു. പ്രതാപസിംഹനെ രക്ഷിക്കുന്നതിനു മുന്നോട്ടു പായുന്ന സമയത്തു മാനാ മുറിവേറ്റു വീഴുന്നു.)

മാനാ — തിരുമനസ്സുകൊണ്ട്, എനിക്കു കഠിനമായ മുറി വേററിട്ടുണ്ട്.

പ്രതാപ — അല്ലാ മാന വീണുവോ?

മാനാ — ഞാൻ ഒരു സമയം മരിച്ചുപോയാൽതന്നെ. തിരുമനസ്സുകൊണ്ട് ഒട്ടും വ്യസനിക്കേണ്ടാ, പക്ഷേ അവിടുന്നു മടങ്ങിപ്പോകണം. ശത്രുസൈന്യം കൂട്ടംകൂട്ടമായി ഇവിടെ വന്നുചേരുന്നുണ്ട്. അല്ലാത്തപക്ഷം വലിയ അപകടത്തിലകപ്പെടും.

പ്രതാപ — മാനാ, അങ്ങേയ്ക്കു മാത്രമേ മരിക്കുവാൻ വശതയുള്ളുവെന്നും എനിക്കില്ലെന്നും മാത്രമാണ് ഈ പറഞ്ഞതിന്റെ താല്പര്യം അല്ലേ? ശത്രുക്കൾ വന്നോട്ടെ.

(മഹാബത്തൊരുമിച്ചു യുദ്ധം ചെയ്തുകൊണ്ടു പ്രതാപസിംഹൻ കാൽതെററി ശവക്കുന്നിന്മേൽ വീഴുന്നു. മഹാബത്തുഖാൻ മുന്നോട്ടുചെന്നു പ്രതാപസിംഹന്റെ കഴുത്തറുക്കുന്നതിനു ഭാവിക്കുമ്പോൾ ഗോവിന്ദസിംഹൻ സൈന്യങ്ങളേയുംകൊണ്ടു അവിടെ എത്തുന്നു.)

മാനാ — ഗോവിന്ദസിംഹാ, രാണയെ രക്ഷിക്കണേ!

(ഗോവിന്ദസിംഹൻ മഹാബത്തുഖാനോടു പോരാടുന്നു ഇരുകക്ഷികളും സമരം ചെയ്തുകൊണ്ടു അവിടം വിട്ടു പോകുന്നു )

മാനാ — ജയം നേടുന്നതിനു യാതൊരു മാർഗ്ഗവും കാണുന്നില്ല. സേന മുഴുവനും നശിച്ചു. ഈ സന്ദർഭത്തിൽ അവിടുന്നു മടങ്ങുകയാണ് ഉത്തമം.

പ്രതാപ — ഇല്ലാ ഒരിക്കലുമില്ല. ഞാൻ യുദ്ധം ചെയ്യും. കൂട്ടിൽ പ്രാണനുള്ളതുവരെ ഞാൻ യുദ്ധം ചെയ്യും. രണാങ്കണത്തിൽനിന്നു പിൻതിരിയുന്നതിനു ഞാൻ ശീലിച്ചിട്ടില്ല. (എഴുന്നേററ്) കൊണ്ടുവരൂ. എന്റെ വാളുതരൂ.

മാനാ — വേണ്ടാ തിരുമനസ്സ്, ഇപ്പോൾ അവിടുന്ന് എ

ഴനൊല്ലുക. നോക്കൂ, ശത്രുക്കളുടെ മഹാസൈന്യം വ
രുന്നുണ്ടു്.

പ്രതാപ — വരട്ടെ. വാളെവിടെ?

(പോകുന്നു)

മാനാ — ഹാ കഷ്ടം! അങ്ങയുടെ ഉദ്ദേശം എന്താണെന്നു്
എനിക്കു മനസ്സിലാകുന്നില്ല. മുഗൾസൈന്യസാഗര
ത്തെ കടപ്പാൻ ഈ ചെറിയ തോണികൊണ്ടു സാധി
ക്കുമോ? ഇപ്പോൾതന്നെ റാണയുടെ പ്രാണൻ പോ
കുമല്ലോ. ഹേ ഭഗവൻ! അങ്ങയുടെ ഇച്ഛ അലംഘ
നീയംതന്നെ!

ഇവനിതുലഭിക്കേണമിന്നകാലം വേണ-
മവശതഭവിക്കേണമർത്ഥനാശം വേണം
ഇതിവിധിവിധിച്ചതി പ്രാണികൾക്കൊക്കവേ
ഹിതമഹിതമെങ്കിലും ലംഘ്യമല്ലേതുമേ.



രംഗം ൮.

സ്ഥലം — ശക്തസിംഹൻെറ കൂടാരം.

സമയം — സന്ധ്യ.

[ശക്തസിംഹൻ തനിയെ നില്ക്കുന്നു.]

ശക്ത — ഭയങ്കരയുദ്ധം നടക്കുന്നു. വലിയ തോക്കുകൾ
ഗർജ്ജിക്കുന്നു. ഉന്മത്തന്മാരായ സൈന്യങ്ങൾ കൂക്കിവി
ളിക്കുന്നു. കുതിരകൾ മുരളുന്നു. ആനകൾ ചിന്നംവിളി
ക്കുന്നു. യുദ്ധകാഹളം മുഴങ്ങുന്നു. ആസന്നമരണന്മാരാ
യ ഭടന്മാർ പ്രാണവേദനയോടെ നിലവിളിക്കുന്നു
ണ്ടു്. യുദ്ധത്തിൻെറ ഭയങ്കരത്വം! ഒരു ഭാഗത്തു ല
ക്ഷോപലക്ഷം മുഗൾസൈന്യങ്ങളും എതിർഭാഗത്തു് ഇ
രുപതിനായിരം രജപുത്രന്മാരും. ഒരു ഭാഗത്തു വലിയ
തോക്കും മറുഭാഗത്തു വാളും കുന്തവും മാത്രം. പ്രതാ

പസിംഹന്റെ ഇതരപുരുഷാസാധാരണമായ ശൌ
ൎയ്യം നോക്കൂ! പ്രതാപാ! അങ്ങു ധന്യൻതന്നെ. ഇന്നു
ഞാൻ എന്റെ സ്വന്തം കണ്ണുകൊണ്ടു് അങ്ങയുടെ
അമാനുഷമായ പരാക്രമം കണ്ടു. വാസ്തവത്തിൽ അ
ങ്ങുന്നു് എന്റെ ജ്യേഷ്ഠൻ തന്നെയാണു്. ഇന്നു് അ
ങ്ങയുടെ അവസ്ഥ കണ്ടപ്പോൾ എന്റെ നയനങ്ങ
ളിൽനിന്നു പ്രേമാശ്രുധാര മുറിയാതെ ഒഴുകിത്തുട
ങ്ങി. അഭിമാനശക്തിരഹിതനായിട്ടു് അങ്ങയുടെ പാദ
ങ്ങളിൽ എന്റെ ശിരസ്സിനെ അൎപ്പിക്കുന്നതിനു് എ
നിക്കു കലശലായ മോഹംതോന്നുന്നുണ്ടു്. പ്രതാപാ! പ്ര
താപാ! ഇന്നു സൎവ്വ സേനാപതികളുടെ മുഖത്തുനിന്നും
അങ്ങയുടെ പരാക്രമപ്രശംസയല്ലാതെ മറ്റൊന്നും
നിൎഗ്ഗമിക്കുന്നില്ല. ഈ സ്തുതി കേൾക്കുമ്പോൾ എന്റെ
അഭിമാനശൈലത്തെ ഞാൻ പുല്ലുപോലെ നിസ്സാരമാ
യി കരുതുന്നു. ഈവിധമുള്ള പ്രശംസക്കു പാത്രമായ
പ്രതാപൻ രജപുത്രനും എന്റെ ജ്യേഷ്ഠനുമാണെന്നു
ള്ള സംഗതിയാലോചിക്കുമ്പോൾ എനിക്കുണ്ടാകുന്ന
കൃതാൎത്ഥത പറഞ്ഞറിയിക്കാൻ പ്രയാസം. ഈ മനോ
ഹരമായ മേവാഡിനെ മുഗളന്മാർ നാമാവശേഷമാ
ക്കിത്തീൎക്കുന്നതിനു കാരണഭൂതനായ എന്നെത്തന്നെ
ഞാൻ ഇന്നു ശപിക്കുന്നു; കോടിക്കോടി ധിക്കാരം. ല
ജ്ജകൊണ്ടും പരിതാപംകൊണ്ടും എന്റെ ശിരസ്സു
താണുപോയിരിക്കുന്നു. ഈ നിസ്തുല്യമായ മേവാഡുരത്ന
ത്തെ അപഹരിക്കുന്നതിനു മുഗളന്മാരെ ക്ഷണിച്ചുവ
രുത്തിയതു ഞാനാണല്ലോ എന്നുള്ള പശ്ചാത്താപം
എന്റെ മൎമ്മത്തെ ഭേദിക്കുന്നു.

(മഹാബത്തുഖാൻ പ്രവേശിക്കുന്നു)

ശക്തൻ—പറയൂ, യുദ്ധം എങ്ങനെ നടക്കുന്നു

മഹാബത്ത് — ഒന്നാന്തരം ചോദ്യം. യുദ്ധം പൊടിപൊടുന്നു. എല്ലാവരും വെട്ടുക, മുറിക്കുക എന്നിത്യാദികളിൽ ഉദ്യുക്തന്മാരായിരിക്കുന്ന സമയത്ത് ആങ്ങുമാത്രം ഈ കൂടാരത്തിൽ സൌഖ്യമായി കിടന്നു വിശ്രമിക്കുന്നു. അങ്ങയുടെ ശൌര്യം കേമംതന്നെ!

ശക്ത — ഹേ സാഹബ്, അങ്ങേക്കൊരുവിധത്തിലും എന്നോടു ചോദ്യം ചെയ്യാനുള്ള അധികാരമില്ല. ഞാൻ ആരുടേയും കിങ്കരനല്ല; സ്വച്ഛന്ദസമ്മതമായി ഞാൻ യുദ്ധത്തിന്നു വന്നിരിക്കുന്നത്.

മഹാബത്ത് — അങ്ങുന്ന് ആരുടേയും ഭൃത്യനല്ലെന്നോ? മുഖസ്തുതിയുടെ സാമർത്ഥ്യംകൊണ്ടാണോ അങ്ങ് ഈ കണ്ട കാലമെല്ലാം ചക്രവർത്തിയുടെ ദർബാറിൽ കഴിച്ചുകൂട്ടിയത്?

ശക്ത — നിങ്ങൾ കുറച്ചു മര്യാദക്കു സംസാരിക്കൂ.

മഹാബത്ത് — എന്തിന്നുവേണ്ടി?

ശക്ത — ഇപ്പോൾ എന്റെ ശിരസ്സിന്നു കാച്ചൽപിടിച്ചിരിക്കുന്നു, അല്ലാത്ത പക്ഷം യുദ്ധസമയത്തു ഞാൻ കൂടാരത്തിലിരിക്കുകയില്ല.

മഹാബത്ത് — മതി മതി, വീക്ക പറഞ്ഞതു മതിയാക്കൂ, അങ്ങയുടെ യോഗ്യത കണ്ടു കഴിഞ്ഞു!

ശക്ത — നിങ്ങൾ അങ്ങനെയാണു മനസ്സിലാക്കീട്ടുള്ളതെങ്കിൽ വരൂ, എന്റെ പരാക്രമം കാണിച്ചുതരാം. (വാളൂരുന്നു)

മഹാബത്ത് — ഹാഹാഹാ. ഞാൻ തയ്യാറാണ്.

(മഹാബത്തും വാളൂരുന്നു. അതിനിടക്ക് അണിയറയിൽ ആരുടെയോ ശബ്ദം കേൾക്കുന്നു)

അണിയറയിൽ — പ്രതാപസിംഹന്റെ പിന്നാലെ പോകൂ, എനിക്ക് അദ്ദേഹത്തിന്റെ ഉത്തമാംഗം ആവശ്യമുണ്ട്.

ശക്ത — ഹൈ! സലീമിന്റെ സ്വരമല്ലേ കേൾക്കുന്നതു്? പ്രതാപസിംഹൻ രണഭൂമിയിൽനിന്നു ഓടിപ്പോയോ? അദ്ദേഹത്തിന്റെ പ്രാണാപായം വരുത്തുന്നതിനായിരിക്കാം മുഗൾസൈന്യം അദ്ദേഹത്തെ പിന്തുടരുന്നതു്. ഹേ സാഹെബ്, അങ്ങു് അല്പം ക്ഷമിക്കു, ഞാൻ ഇപ്പോൾതന്നെ മടങ്ങിവരാം. എന്റെ കുതിര എവിടെ?

(വേഗത്തിൽ പോകുന്നു.)

മഹാബത്തു് — ഇദ്ദേഹത്തിന്റെ അവസ്ഥ അത്യാശ്ചര്യകരംതന്നെ. നിശ്ചയമായും പ്രതാപസിംഹന്റെ പ്രാണവിയോഗം വരുത്തുന്നതിനാണ് അദ്ദേഹം പോയിരിക്കുന്നതു്. വിധിവൈഭവം ചിത്രംതന്നെ! പ്രതാപസിംഹൻ തന്റെ മരുമകന്റെ വാളുകൊണ്ടു മുറിവേറ്റുകിടക്കുന്ന സമയത്തു് അദ്ദേഹത്തിന്റെ അനുജൻ ആ പുരുഷകേസരിയുടെ പ്രാണനാശം വരുത്തുന്നതിനു കുതിച്ചു പായുന്നു.

(ചിന്തയെ അഭിനയിച്ചുകൊണ്ടു പോകുന്നു.)

## രംഗം ൭.

സ്ഥാനം — ഹൽദിഘാട്ടി. ഒരു ചെറുനദീതീരം.

സമയം — സന്ധ്യ

[പ്രതാപസിംഹൻ ഒരു ചത്ത കുതിരയുടെ മേൽ തലവെച്ചു കിടക്കുന്നു.]

പ്രതാപ — നശിച്ചു, സർവ്വവും നശിച്ചു. മൂന്നുദിവസത്തിനിടയിൽ എല്ലാം കലാശിച്ചു! എന്റെ പതിനായ്യായിരം സൈന്യവും മുടിഞ്ഞുപോയി. എന്റെ പ്രാണപ്രിയനായ കുതിരയും ചത്തു. ഞാനും ഈ നദീതീരത്തു മൃതപ്രായനായി കിടക്കുന്നു. എന്നെ ഇങ്ങോ

ന്നു കൊണ്ടുവന്നതാരാണ്? എന്റെ പഴയ മിത്രമായ ചേടകൻ. എന്റെ കഷ്ടാവസ്ഥയെ വീക്ഷിച്ചു ഉടനെ എന്റെ പ്രിയചങ്ങാതി, ഞാൻ എത്രതന്നെ തടഞ്ഞിട്ടും നില്ക്കാതെ വിവിധങ്ങളായ ഉപദ്രവങ്ങളേയും അപായങ്ങളേയും സഹിച്ചുകൊണ്ട് എന്നെ ഇത്രത്തോളം കൊണ്ടുവന്നു. സ്വന്തജീവനെ രക്ഷിക്കുന്നതിനാണോ ഇത്രയെല്ലാം കഷ്ടപ്പെട്ടത്? അല്ല ഒരിക്കലുമല്ല, എന്റെ പ്രാണത്രാണനത്തിനുവേണ്ടിത്തന്നെ. ഈ സാധുകുതിര സ്വന്തപ്രാണനെ പരിത്യജിച്ചിട്ടുകൂടി എന്നെ രക്ഷപ്പെടുത്തി! "ഓ കറുത്ത കുതിരക്കാരാ, നില്ക്കൂ" എന്നു പിന്നിൽനിന്നൊരു പരിചിതസ്വരം കേട്ടിരുന്നു. ഞാൻ രണാങ്കണത്തിൽനിന്നു് ഓടിപ്പോന്നിരിക്കയാണെന്നു പക്ഷേ ഇയ്യാൾ വിചാരിച്ചിരിക്കാം. ചേടകാ, പ്രിയപ്പെട്ട ചേടകാ, നിയ്യെന്തിനാണ് ഓടിപ്പോന്നത്? സമരഭൂമിയിൽ നമുക്കിരുവരും മരിച്ചു കിടക്കാമായിരുന്നു. കഷ്ടം! പ്രതാപസിംഹൻ പോർക്കളത്തിൽനിന്നോടിപ്പോയെന്നു പറഞ്ഞു ശത്രുക്കൾ പരിഹസിക്കുന്നു. ചേടകാ! മരണസമയത്തു നീ എന്റെ ആജ്ഞയെ ലംഘിച്ചുവല്ലോ. ഞാൻ തടഞ്ഞിട്ടുകൂടി നീ എന്തുകൊണ്ടു നിന്നില്ല? ഓർക്കൂ, ഞാനിതാ ലജ്ജകൊണ്ടു മരിക്കാൻ ഭാവിക്കുന്നു. എന്റെ തല തിരിയുന്നു.

(ഖുരാസാൻ രാജാവും മുൽത്താൻരാജാവും ശസ്ത്രപാണികളായി പ്രവേശിക്കുന്നു)

ഖുരാസാൻ — അതാ പ്രതാപസിംഹൻ കിടക്കുന്നു.

മുൽത്താൻ — അയാൾ മരിച്ചുപോയി, നിശ്ചയംതന്നെ.

പ്രതാപ — (എഴുനേററു്) ഞാൻ മരിച്ചിട്ടില്ലാ. ഇപ്പോഴും ജീവിച്ചിരിപ്പുണ്ട്. യുദ്ധം കലാശിച്ചിട്ടില്ല. വാളെടുക്കൂ.

മുൽ — ഹാഹാ!

ഖുരാ — നിശ്ചയമായും.

(പ്രതാപസിംഹൻ അവരിരുവരോടും പോരാടുന്നു. അതിനിടക്ക് അണിയറയിൽ ആരുടേയോ സ്വരം കേൾക്കുന്നു.)

അണിയറയിൽ — ഓ ക്രൂരരാ ഘാതകരാ, നിൽക്കു.

പ്രതാപ — ഇനിയും ആളുകൾ വരുന്നുണ്ട്. ഞാൻ നിരാശനായി.

മുഗ — മതി, വാളു വെച്ചേക്കു.

പ്രതാപ — പ്രാണനുണ്ടെങ്കിൽ എന്നെക്കൊണ്ടു വെപ്പിക്കു.

(വീണ്ടും യുദ്ധം ചെയ്തുകൊണ്ടു പ്രതാപസിംഹൻ മൂർഛിതനായി വീഴുന്നു. തത്സമയം ശക്തസിംഹൻ അവിടെ വന്നുചേരുന്നു.)

ശക്ത — നില്ക്കു.

മുഗ — ഒരു കാടനുംകൂടി വന്നിട്ടുണ്ട്.

മുഗ — ഇവന്റേയും കഥ കഴിച്ചേക്കണം.

ശക്ത — എന്നാൽ അങ്ങിനെയാകട്ടെ! (സത്വരം ഇരുവരോടുമെതിർത്തു അവരെ കൊന്നുവീഴ്ത്തുന്നു.)

ശക്ത — ഇനി ഭയപ്പെടാനില്ല. ഇപ്പോൾ പ്രതാപസിംഹന്നു യാതൊരാപത്തും നേരിടുകയില്ല. ജ്യേഷ്ഠാ! അദ്ദേഹത്തിന്നു തീരെ ബോധമില്ല. ഞാൻ അല്പം വെള്ളം കൊണ്ടുവരട്ടെ. (പോയി വെള്ളം കൊണ്ടുവന്നു പ്രതാപസിംഹന്റെ മുഖത്തു തളിക്കുന്നു.)

ശക്ത — ജ്യേഷ്ഠാ! ജ്യേഷ്ഠാ!

പ്രതാപ — ആര്? ശക്തനോ!

ശക്ത — മേവാഡിലെ സൂര്യൻ അസ്തമിച്ചിട്ടില്ല. ഹേ — ജ്യേഷ്ഠാ, ഞാനാണ്.

പ്രതാപ — ശക്താ, ഞാൻ തന്റെ കൈവശം പെട്ടുപോയി! പക്ഷെ, ഒരു കാര്യം വേണം. കയ്യാമം വെച്ചു മുഗളന്മാരുടെ ദർബാറിൽ കൊണ്ടുപോകുന്നതിന്നുമുമ്പ് എന്നെ കൊന്നുകളയണം. അതിന്നുശേഷം എന്റെ

ശിരസ്സെടുത്തു് തന്റെ സ്വാമിയായ അക്ബർ സ
മ്മാനിച്ചുകൊള്ളു. എന്നെ ജീവനോടെ അങ്ങോട്ടു
കൊണ്ടുപോകരുതു്. യുദ്ധംചെയ്തുകൊണ്ടുതന്നെ മ
രിക്കണമെന്നായിരുന്നു എന്റെ ആഗ്രഹം. പക്ഷേ
തത്സമയം എന്റെ കുതിര ഭഗവാനെ ഗണിക്കാതെ
സമരഭൂമിയിൽനിന്നു് ഓടിപ്പോന്നു. ഞാൻ എത്രത
ന്നെ പരിശ്രമിച്ചിട്ടും അതിന്റെ ഗതിയെ തടയുന്ന
തിനു സാധിച്ചില്ല. പോർക്കളത്തിൽവെച്ചു മരിക്കുകയെ
ന്ന വിധത്തിൽനിന്നു ഞാൻ വഞ്ചിതനായി. കൈ
വിലങ്ങുവെച്ചു് എന്നെ ഇതിലുമധികം അപമാനിക്കരു
തേ! എന്നെ കൊന്നുകളയണം. അയ്യോ! ഇല്ല, ഇല്ല,
സഹോദരനെന്നു വിളിച്ചു തന്റെ മനസ്സിൽ കരുണ
തോന്നിക്കുന്നതിനെനിക്കു മോഹമില്ല. ഇന്നു താൻ
വിജയിയും ഞാൻ വിജിതനുമാണു്. താൻ ചക്ര
ത്തിന്റെ ഉപരിഭാഗത്തും ഞാൻ അധോഭാഗത്തും.
താൻ നില്ക്കുന്നു, ഞാനോ തന്റെ കാല്ക്കൽ കിടക്കു
ന്നു. താൻ എന്നെ ബന്ധിച്ചുകൊണ്ടുപോകരുതേ എ
ന്നു മാത്രമേ എനിക്കാഗ്രഹമുള്ളു. എന്നെ സം
ഹരിച്ചുകൊള്ളൂ. ഞാൻ തനിക്കു എപ്പോഴെങ്കിലും വ
ല്ല ഉപകാരവും ചെയ്തിട്ടുണ്ടെങ്കിൽ അതിനു പ്രതിഫ
ലമായി ഈ നിസ്സാരകാര്യത്തെ മാത്രമേ തന്നോടു
പ്രാർത്ഥിക്കുന്നുള്ളു. എന്റെ ഒടുവിലത്തെ അപേക്ഷ
യെ സ്വീകരിക്കേണമെന്നു ഞാൻ തന്നോടു യാചി
ക്കുന്നു. എന്റെ വക്ഷസ്സിൽ കഠാരം താഴ്ത്തിക്കൊള്ളൂ,
പക്ഷേ എന്നെ ബന്ധിക്കരുതേ. എന്റെ മാർവ്വിടം
തുറന്നുകിടക്കുന്നു, ഇതിൽ തന്റെ വാളു കയററി
ക്കൊള്ളൂ.

ശക്തസിം — (വാളു ദൂരത്തെറിഞ്ഞു്) ജ്യേഷ്ഠാ! അങ്ങയുടെ വി
ശാലമായ മാർവ്വിടത്തിൽ വിശ്രമിക്കുന്നതിനെനിക്കു്
അനുവാദം തരണേ!

പ്രതാപ—ശക്താ, താനാണോ ഈ ദുഷ്ടന്മാരുടെ കയ്യിൽനിന്ന് എന്നെ രക്ഷിച്ചതു്?

ശക്ത—അങ്ങുന്നു വീരന്മാരുടെ ആദർശമാണ്. സ്വദേശത്തിന്റെ രക്ഷകനും രജപുത്രകുലത്തിന്റെ ശിരോലങ്കാരവും അങ്ങുന്നുതന്നെയാണ്. ഞാൻ ആയുഷ്മാനായിരിക്കുമ്പോൾ ഈ ഘാതകന്മാരുടെ കൈകൊണ്ടു മരിക്കുന്നതിന് അങ്ങയെ അനുവദിക്കുമോ? ഞാൻ ഇതുവരെ അങ്ങയുടെ മഹത്വമറിഞ്ഞിരുന്നില്ല. എന്റെ മൂഢതകൊണ്ടു ഞാൻ അങ്ങയെക്കാൾ ശ്രേഷ്ഠനാണെന്നു വിചാരിച്ചുപോയി. ഇതൊന്നു പരീക്ഷിക്കേണമെന്നുള്ള ഇച്ഛയോടുകൂടി ഞാൻ അന്നൊരു ദിവസം അങ്ങയെ ദ്വന്ദ്വയുദ്ധത്തിനു ക്ഷണിച്ചതോർമ്മയില്ലേ? അങ്ങുന്നു ശ്രേഷ്ഠനും ഞാൻ ക്ഷുദ്രനുമാണെന്ന് ഇന്നത്തെ യുദ്ധത്തിൽവെച്ച് എനിക്കു മനസ്സിലായി. അങ്ങുന്നു വീരനും ഞാൻ ഭീരുവുമാണ്. അങ്ങയോടു പ്രതിക്രിയ ചെയ്യുന്നതിനു ദൈവമേ! അതിനീചനായ ഞാൻ എന്റെ ജന്മഭൂമിയുടെ അധഃപതനം വരുത്തി! ഈ ശോചനീയാവസ്ഥയിൽനിന്ന് അങ്ങയെ രക്ഷിക്കുന്നതിനെനിക്കു സാധിക്കുമെങ്കിലും മേവാഡിന്റെ അവനത്തിനു മാർഗ്ഗം കാണുന്നില്ല. അങ്ങുന്നു രജപുത്രകുലപ്രദീപമാണ്. അങ്ങുന്നു വീരകേസരിയും പുരുഷോത്തമനുമാണ്. ജ്യേഷ്ഠാ, അങ്ങുന്നെന്റെ അപരാധത്തെ ക്ഷമിക്കേണമേ!

(കാൽക്കൽ വീഴുന്നു.)

പ്രതാപ—അനുജാ! അനുജാ!

(ഇരുവരും പരസ്പരം ആശ്ലേഷിക്കുന്നു.)



# മൂന്നാമങ്കം.

## രംഗം 1.

സ്ഥാനം—സലീമിന്റെ മുറി.

സമയം—പകൽ മൂന്നു മണി.

(ക്രോധംകൊണ്ടു് ഉന്മത്തനായ സലീം ആയുധപാണിയായി ഇരിക്കുന്നു. സമീപത്തു ശക്തസിംഹൻ നില്ക്കുന്നു. സലീമിന്റെ സമീപത്തു് ആമേർ, മാർവാഡ്, ചംദേരി മുതലായ രാജാക്കന്മാരും പൃഥ്വിരാജനും നിന്നുകൊണ്ടു ശക്തസിംഹന്റെ നേരെ നോക്കുന്നു.)

സലീം—ശക്തസിംഹാ, വാസ്തവം പറയൂ! പ്രതാപസിംഹനെ ശത്രുക്കളിൽനിന്നു രക്ഷപ്പെടുത്തി ഓടിപ്പോകുന്നതിനു സഹായിച്ചതാരാണ്?

ശക്ത—യുവരാജാവേ! അങ്ങയുടെ ചോദ്യം വളരെ ശരിയായി. പ്രതാപസിംഹൻ സമരഭൂമിയിൽനിന്നു സ്വേച്ഛാനുസരണം ഓടിപ്പോയതല്ല! ഈ അപകീർത്തിക്കും അദ്ദേഹം സ്വയമേവ കാരണഭൂതനല്ല.

ആമേർ—സാവധാനത്തിൽ പറയൂ. രക്ഷപ്പെടുന്നതിന് അദ്ദേഹത്തെ സഹായിച്ചതാരാണ്?

ശക്ത—അദ്ദേഹത്തിന്റെ കുതിര ചേടകൻ.

പൃഥ്വി—(ചിരിക്കുന്നു)

സലീം—ഓടിപ്പോകുന്നതിനു നിങ്ങൾ അദ്ദേഹത്തെ ഏതുവിധത്തിലെങ്കിലും സഹായിച്ചിട്ടുണ്ടോ?

ശക്ത—ഇല്ല, ഞാൻ ഒരു വിധത്തിലും സഹായിച്ചിട്ടില്ല.

ബിക്കാനെർ—ഇല്ലെങ്കിൽ ഖുരാസാനും മുൾത്താനും എങ്ങനെയാണു മരിച്ചതു്?

ശക്തൻ—മുറിയേററു മരിച്ചു.

പൃഥ്വി——(ചിരി അടക്കുന്നതിന്നു സാധിക്കാതെ വീണ്ടും പൊട്ടിച്ചിരിക്കുന്നു)

ആമേർ—ശക്തസിംഹാ, നേരമ്പോക്കു പറയുന്നതിന്നല്ലാ നിങ്ങളെ ഇങ്ങോട്ടു കൊണ്ടുവന്നിരിക്കുന്നതു്. ഇതു കോടതിയാണു്.

ശക്തൻ——ഇതെന്തു്? കോടതിയോ? മഹാരാജൻ, ഇതു ശയ്യാഗൃഹമെന്നാണു ഞാൻ വിചാരിച്ചതു്. ഞാൻ വരനും സലിം വധുവും നിങ്ങളെല്ലാവരും അവളുടെ സഹോദരിമാരുമാണെന്നാണു ഞാൻ വിചാരിച്ചതു്.

പൃഥ്വി—(എത്രതന്നെ ശ്രമിച്ചിട്ടും ചിരിയൊതുക്കുന്നതിന്നു സാധിക്കാതെ കുഴങ്ങുന്നു.)

സലിം——ശക്താ, സാവധാനത്തിൽ ചോദ്യത്തിന്നു മറുപടി പറയു.

ശക്തൻ—യുവരാജാവേ, അങ്ങു വല്ലതും അറിയേണമെന്നുണ്ടെങ്കിൽ അങ്ങുതന്നെ ചോദിക്കുകയാണു് ഉത്തമം. എന്നാൽ ഞാൻ വ്യക്തമാകുംവണ്ണം ഉത്തരം പറയാം. മുഖസ്തുതിക്കാരായ സഭാംഗങ്ങളുടെ ശബ്ദം കേൾക്കുമ്പോൾ എന്റെ രക്തം തിളയ്ക്കുന്നു.

സലീം—അങ്ങിനെതന്നെ. ഞാൻ ചോദിക്കാം. പറയു. ശാഹിസേനാപതികളായ ഖുറാസാനിയേയും മുൾത്താനിയേയും കൊന്നതാരാണു്?

ശക്തൻ——ഞാൻ.

ചന്ദേരി—അതു ഞാൻ ആദ്യംതന്നെ വിചാരിച്ചിട്ടുണ്ടു്.

ശക്തൻ—അങ്ങു മനസ്സിലാകാതിരിക്കുമോ, അങ്ങുന്നു വലിയ ബുദ്ധിമാനല്ലേ?

പൃഥ്വി——(മാർവാഡിന്റെ നേരെ നോക്കുന്നു.)

സലിം—നിങ്ങൾ അവരെ കൊന്നതെന്തിനാണു്?

ശക്തൻ——എന്റെ ജ്യേഷ്ഠനെ രക്ഷിക്കുന്നതിന്നുവേണ്ടി. മു

റിവേററു മോഹാലസ്യപ്പെട്ടു കിടക്കുന്ന പ്രതാപനെ
കൊല്ലുന്നതിനു തുനിഞ്ഞിരുന്ന ആ നീചശിരോമണി
കളുടെ പ്രാണാപായം വരുത്തിയതു ഞാൻതന്നെ
യാണ്.

ആമേർ — നിങ്ങൾതന്നെയാണോ ആ വിശ്വാസവഞ്ച
നം ചെയ്തതു്? നിങ്ങൾ കൃതഘ്നനും ചതിയനും ആ
ണെന്നുപണ്ടും കേട്ടവനാണു്.

ശക്ത — രാജാവുതിരുമേനി! അമ്മ എളിയമ്മയുടെ ഭാഗ
ത്തേയ്ക്കു ചാഞ്ഞുനിൽക്കുന്നതു സാധാരണമല്ലേ? (പൃ
ഥ്വിരാജൻ വീണ്ടും ചിരിക്കുന്നു) ഭഗവാൻ ദാസ്!
ഞാൻ ചതിയനോ കൃതഘ്നനോ ആരെങ്കിലുമാകട്ടെ;
ഭീരുവല്ല. രണ്ടു പട്ടാണികളൊന്നിച്ചു, മുറിവേററു മോ
ഹാലസ്യപ്പെട്ടു കിടക്കുന്ന ഒരു ശത്രുവിൻെറ പ്രാണാപാ
യം വരുത്തുന്നതിനു ഭാവിക്കുന്ന സമയത്തു ഞാനൊ
രുത്തൻ അവരിരുവരേയും കൊന്നു ജ്യേഷ്ഠനെ രക്ഷ
പ്പെടുത്തി. ഞാൻ കൊലയല്ലാ ചെയ്തിട്ടുള്ളതു്.

സലിം — താൻ വിശ്വാസവഞ്ചനമാണു ചെയ്തിട്ടുള്ളതെ
ന്നു തനിക്കറിവില്ലേ?

ശക്ത — അങ്ങിനെതന്നെയായിരിക്കാം. പക്ഷേ ഇതിലെ
ന്താണ അത്ഭുതം? ഞാൻ പണ്ടുതന്നെ വിശ്വാസഘാ
തകനല്ലേ? ഈ അവസരത്തിലും ഞാൻ വിശ്വാസവ
ഞ്ചനം ചെയ്തിട്ടുണ്ടെങ്കിൽ ഒട്ടും ആശ്ചര്യപ്പെടാനില്ല.
ഞാൻ മുഗളന്മാരോടു ചേർന്നു് ആദ്യംതന്നെ എൻെറ
ദേശം, എൻെറ ധർമ്മം, എൻെറ ജ്യേഷ്ഠൻ എന്നിവ
രോടു വിശ്വാസഘാതം ചെയ്തില്ലേ? ഇപ്പോൾ വിശ്വാ
സവഞ്ചനത്തിൻെറ ഒരു കണ്ണികൂടി അധികമായി. ഇ
നിയും പറവാനുണ്ടോ! ഞാൻ വഞ്ചകനാണെന്നറി
ഞ്ഞിട്ടുകൂടി എന്നെ സ്വീകരിച്ചില്ലേ? ഞാൻ ന്യായ
രഹിതമായ യുദ്ധത്തിൽ പ്രതാപനെ കൊല്ലുന്നതിനു

വേണ്ടി വിശ്വാസഘാതകനായിത്തീൎന്നു. ഞാൻ വി
ശ്വാസവഞ്ചനം ചെയ്തതു ശരിതന്നെയാണു്; പക്ഷേ
രണ്ടാമത്തേതിൽ അദ്ദേഹത്തെ രക്ഷിക്കുന്നതിനുവേ
ണ്ടിയാണു വിശ്വാസവഞ്ചനം പ്രവൎത്തിച്ചതെന്നൊരു
വ്യത്യാസമേയുള്ളു!-- ഈ പ്രതാപസിംഹനാരാണു്?
എന്റെ സഹോദരൻ; അത്രമാത്രമല്ല, തക്കതായ ആ
യുധങ്ങളോടുകൂടാതെ തന്റേതിനേക്കാൾ നാലിരട്ടി
സൈന്യങ്ങളോടു പോരാടിയ വീരനും നമ്മുടെ ദേശ
ത്തിന്റെയും ജാതിയുടേയും ഏകാവലംബവുമാണു്.

പൃഥ്വി—(പ്രതാപസിംഹന്റെ സകല പ്രവൃത്തികളും
വ്യൎത്ഥമാണെന്നുള്ള ഭാവത്തിൽ തലയാട്ടുന്നു.)

മാർവാഡ്--(പതുക്കെ പതുക്കെ ചന്ദേരിയുടെ ശ്രോത്ര
ത്തിൽ മന്ത്രിക്കുന്നു.)

ആമേർ—കാട്ടുകള്ളനും ദ്രോഹിയുമായ പ്രതാപസിംഹ
നല്ലേ?

ശക്ത-- പ്രതാപസിംഹൻ പരദ്രോഹിയാണെങ്കിലും
സ്വദേശത്തിന്റെ ഹിതകാരിയാണു്.

സലിം—പ്രതാപസിംഹൻ ദ്രോഹിയല്ലെന്നാണോ താൻ
സ്ഥാപിക്കുവാൻ പോകുന്നതു്.

ശക്ത—പ്രതാപസിംഹൻ ദ്രോഹിയും അക്ബർ ചക്ര
വൎത്തി ചിത്തോരിലെ പുരാതനരാജാവുമാണു്, അല്ലേ?
രാജനീതിശാസ്ത്രങ്ങളിൽ ചില വിശേഷസംഭവങ്ങളു
ടെ ലക്ഷണങ്ങളെ എണ്ണംതിരിച്ചു വിവരിച്ചിട്ടുണ്ടു്.
മറെറാരു രാജ്യത്തെ കവൎച്ചചെയ്യുന്നതിനു് ആക്രമമെ
ന്നും, അന്യരാജ്യത്തെ ബലാൽക്കാരമായി തട്ടിപ്പറിക്കു
ന്നതിനു വിജയമെന്നും, കീഴടക്കിയ രാജ്യത്തെ യഥേ
ഷ്ടം ഭരിക്കുന്നതിനു സമാധാനമെന്നും സൎവ്വസ്വാപ
ഹാരം മുതലായ അതിനികൃഷ്ടകൎമ്മങ്ങൾക്കു രാജഭക്തി
യെന്നുമാണു നാമകരണം ചെയ്തിരിക്കുന്നതു്. തന്നിൽ

കേരളസാഹിത്യ അക്കാദമി

നിന്നു ശ്രേഷ്ഠമായ വസ്തുവിനെ വീണ്ടെടുക്കുന്നതിനു ശ്രമിക്കുന്നവൻ ദ്രോഹിയാണെന്നും തീർപ്പുകല്പിച്ചിരിക്കുന്നു. രാജനീതിശബ്ദകോശം എത്ര നിരർത്ഥകമാണ്! ദുഷ്കൃത്യത്തിൽവെച്ചു ദുഷ്കൃത്യവും നികൃഷ്ടത്തിൽവെച്ചു നികൃഷ്ടവും ലജ്ജാവഹവും നീചവുമായ കൃത്യങ്ങളെയാണ് ഈ രാജനീതിശാസ്ത്രംകൊണ്ട് അഭിനന്ദനീയങ്ങളെന്നു സാധിക്കുന്നത്. ശ്രേഷ്ഠങ്ങളും മഹത്തരങ്ങളുമായ കർമ്മങ്ങൾ ശിക്ഷാർഹമാകുംവണ്ണം കുത്സിതങ്ങളാണെന്നും ഗണിച്ചുവരുന്നു.

പൃഥ്വി—(ശക്തസിംഹൻ പറഞ്ഞതു ശരിയല്ലെന്നുള്ള ഭാവത്തിൽ തല കുലുക്കുന്നു.)

സലീം—നിങ്ങളുടെ അഭിപ്രായപ്രകാരം ചക്രവർത്തിക്ക് എന്തൊരു പേരാണു കൊടുക്കേണ്ടത്?

അക്കാദമി

ശക്ത—ചക്രവർത്തി ഹിന്ദുസ്ഥാനത്തിൽവെച്ച് ഏററവും വലിയ കവർച്ചക്കാരനാണ്. സാധാരണ കൊള്ളക്കാരൻ സ്വർണ്ണം വെള്ളി മുതലായ നാണയങ്ങളെയാണു കൊള്ളചെയ്യുന്നത്; ചക്രവർത്തി രാജ്യങ്ങളെയാണ് അപഹരിക്കുന്നത് എന്നൊരു വ്യത്യാസമേ ഉള്ളൂ.

പൃഥ്വി—(അത്യാശ്ചര്യത്തോടെ മുഖം ചുളിക്കുന്നു)

സലീം—ഹും! തരക്കേടില്ല, ആരവിടേ? ഇയ്യാളെ കയ്യാമംവെക്കട്ടെ.

(ചില ശിപായിമാർ പ്രവേശിച്ചു ശക്തസിംഹനെ കൈവിലങ്ങുവെയ്ക്കുന്നു)

സലീം—ശക്തസിംഹാ, തന്റെ ശിക്ഷ എന്താണെന്ന് അറിയാമോ?

ശക്ത—ഏറിക്കവിഞ്ഞാൽ മൃത്യു! തലയ്ക്കുമീതെ ശിക്ഷയുണ്ടോ? ഞാൻ ക്ഷത്രിയനാണ്; എനിക്കു മരണത്തിൽ ഭയമില്ല. എനിക്കു ചാകാൻ പേടിയുണ്ടെന്നു വരികിൽ ഞാൻ കള്ളവുപറഞ്ഞു സേവയ്ക്കു കൂടുകയല്ലാതെ ഒരിക്കലും സത്യം പറയുകയില്ലായിരുന്നു. എനിക്കു

പ്രാണനിൽ കൊതിയുണ്ടെങ്കിൽ ഞാൻ സ്വേച്ഛയായി മുഗളന്മാരുടെ കൂടാരത്തിലേയ്ക്കു മടങ്ങിവരുമോ? സത്യം പറഞ്ഞാൽ മുഗളന്മാരെനിക്കു മാപ്പുതരുമെന്നാശിച്ചുകൊണ്ടല്ലാ ഞാൻ മടങ്ങിവന്നതു്. വളരെ നാളോളം മുഗളന്മാരുമായി സഹവസിച്ചിട്ടുകൊണ്ടു് എനിക്കു് അവരെ നല്ല പരിചയമായി. അക്ബർ ചക്രവർത്തിയെപ്പോലും ഞാൻ മനസ്സിലാക്കിക്കഴിഞ്ഞു. അദ്ദേഹം വലിയ കൗശലക്കാരനും അവിവേകിയും കപടരാജനീതിതന്ത്രജ്ഞനുമാണു്. അങ്ങോ? — അങ്ങു ബുദ്ധിശൂന്യനും മൂർഖനും ദ്രോഹിയും രക്തപാനത്തെ ഇച്ഛിക്കുന്ന പിശാചുമാണു്!

പ്രതാപ— (കരുണാർദ്രദൃഷ്ടിയോടെ ശക്തസിംഹനെ നോക്കുന്നു.)

സലീം— താൻ ഗൃഹത്തിൽനിന്നു പുറത്താക്കപ്പെട്ടവനും മുഗളന്മാരുടെ എച്ചിൽ നക്കുന്നവനുമായ തെണ്ടിനായയാണു് — കണ്ണു ചുകപ്പിച്ചുകൊള്ളു! ചതിയന്റെ ശിക്ഷ മരണമാണു്, പക്ഷേ അതിനുമുമ്പിൽ ഈ ചവിട്ടും വാങ്ങിച്ചുകൊണ്ടുപോ! — (ചവിട്ടുന്നു) ഇയ്യാളെ തടവിൽ കൊണ്ടുപോയാളു! നാളെ പ്രഭാതത്തിൽത്തന്നെ ഇയ്യാളെ നായാട്ടുനായ്ക്കളുടെ മുമ്പിലിട്ടു കൊടുക്കണം.

(പോകുന്നു)

ശക്ത— അല്പനേരത്തേയ്ക്കു വല്ലവരും ഈ കയ്യാമം ഒന്നു ഊരിത്തരുമോ? പിന്നെ എന്തൊരു ശിക്ഷ ലഭിച്ചാലും എനിക്കു വിരോധമില്ല. ഒരു പ്രാവശ്യമെങ്കിലും ഒന്നു ഊരിത്തരണേ!

പ്രതാ— (വീണ്ടും കരുണാപൂർണ്ണദൃഷ്ടിയോടെ ശക്തസിംഹനെ നോക്കുന്നു.)

(ശക്തസിംഹൻ തന്നെത്താൻ ബന്ധനത്തിൽനിന്നു വേർപെടുന്നതിനു ശ്രമിക്കുന്നു. തത്സമയം ശിപായിമാർ അദ്ദേഹത്തെ പിടിച്ചു കൊണ്ടുപോകുന്നു.)



## രംഗം 2.

---

സ്ഥാനം—ദൌലത്തുന്നിസയുടെ മുറി.

സമയം—പകൽ മൂന്നുമണി.

[മേഹറും ദൌലത്തും നില്ക്കുന്നു. മേഹർ ലാത്തികൊണ്ടു മൂളിപ്പാട്ടു പാടുന്നു.]

ദൌലത്ത്—(മേഹറിന്റെ മുഖഭാവം കണ്ട്) ഒടുവിൽ എന്തു സംഭവിച്ചു? മുഴുവൻ പറയൂ.

മേഹർ—പ്രണയത്തിനു നല്ല സ്വാദില്ലേ?

ദൌലത്ത്—എന്താണു പറയേണ്ടത്?

മേഹർ—പ്രേമത്തിനു നല്ല മാധുര്യമില്ലേ?

ദൌലത്ത്—ഉവ്വ്, അതിസ്വാദല്ലേ?

മേഹർ—സഹിക്കവയ്യാത്ത മാധുര്യം—'യാതനാതീവ്രവേദനാ'.

ദൌലത്ത്—പോവൂ; എനിക്കു കേൾക്കേണ്ടാ!

മേഹർ—അല്ലെങ്കിലും കേൾക്കൂ!—

ദൌലത്ത്—ഇല്ലാ, എനിക്കു കേൾക്കാൻ ഇഷ്ടമില്ല.

മേഹർ—കേട്ടു കഴിഞ്ഞു. കഷ്ടം! ശരാസിംഹൻ എന്താണു ചെയ്യുക!

(മേഹർ ഔൽസുക്യത്തോടെ ദൌലത്തിന്റെ നേരെ നോക്കുന്നു.)

മേഹർ—ആ സാധു തന്റെ ജ്യേഷ്ഠന്റെ പ്രാണനെ രക്ഷിച്ചുവെങ്കിലും പകരം തന്റെ ജീവനെ കളഞ്ഞിട്ടാണിരിക്കുന്നത്!

ദൌലത്ത്—മേഹർ!—

മേഹർ—സലീമിന്റെ പ്രവൃത്തി വളരെ ഉചിതമായി. ഇത്തരത്തിലുള്ള മനുഷ്യരെ ഇങ്ങനെതന്നെയാണു ശിക്ഷിക്കേണ്ടത്. ഇതിൽ സലീമിന്റെ പേരിൽ യാതൊരു തെറ്റുമില്ല.

ദൌളത്തു്—മേഹർ, നിങ്ങൾ എന്തെല്ലാമാണു പറയുന്നതു്?

മേഹർ—ഞാനെന്തു ചെയ്യുക! ഞാൻ വേണ്ടവിധമെല്ലാം പ്രവൎത്തിച്ചു; പക്ഷെ സലീം ഇടയ്ക്കു ചാടിവീണു് എല്ലാം തകരാറാക്കി.

ദൌളത്തു്—ശക്തസിംഹനെ കൊല്ലുന്നതിനു സലീം കല്പനകൊടുത്തുവോ?

മേഹർ—കഷ്ടം, അദ്ദേഹത്തിന്റെ കല്പനയുടെ ഉദ്ദേശം എനിക്കു മനസ്സിലായി.

ദൌളത്തു്—നിങ്ങൾ നേരമ്പോക്കു പറകയാണു് അല്ലേ?

മേഹർ—അതേ, എല്ലാം നേരമ്പോക്കുതന്നെ. പക്ഷേ ശക്തസിംഹനു് ഇതു നേരമ്പോക്കാകയില്ല. എത്ര വലിയ ധീരനും തന്റെ പ്രാണൻ പ്രിയപ്പെട്ടതുതന്നെയായിരിക്കും.

ദൌളത്തു്—സലീം എന്തിനാണു് ഇപ്രകാരം ശിക്ഷ കൊടുത്തതു്?

മേഹർ—ശക്തസിംഹന്റെ സൃഷ്ടിയിൽ ദൈവത്തിനു് അല്പം തെറ്റു പിണഞ്ഞിട്ടുണ്ടെന്നു് അദ്ദേഹം നല്ലപോലെ മനസ്സിലാക്കീട്ടുള്ളതുകൊണ്ടാണു്.

ദൌളത്തു്—എന്തു തെറ്റു?

മേഹർ—അദ്ദേഹത്തിന്റെ പാണി, പാദം മുതലായ സൎവ്വാവയവങ്ങളും യഥാക്രമമാണു സൃഷ്ടിച്ചിട്ടുള്ളതു്. സലീമിന്റെ ശിരസ്സാണെങ്കിൽ അദ്ദേഹത്തിന്റെ കഴുത്തിൽ ശരിക്കിരിക്കുന്നില്ല. ഈ തെറ്റിനെ ദൂരീകരിക്കുന്നതിനുവേണ്ടി ശക്തസിംഹന്റെ ശിരസ്സിനെ ഛേദിക്കുന്നതിനു കല്പന കൊടുത്തിരിക്കുന്നു. അതിരിക്കട്ടെ, അദ്ദേഹം ഇതിനു പ്രതിഫലം പറഞ്ഞില്ലത്രേ, അതാണു് ആശ്ചൎയ്യം!

ദൌളത്തു്—എന്തിനു പ്രതിഫലം?

മേഥർ—എന്തിന്നു പ്രതികൂലമെന്നോ? ശിരസ്സു യഥാക്രമമായാലും ഇല്ലെങ്കിലും അതു് അദ്ദേഹത്തിന്നു ജനനസമയത്തു് ഈശ്വരങ്കൽനിന്നു ലഭിച്ചിട്ടുള്ളതാണു്. ഇതിന്നു പ്രതികൂലമായി ശകതസിംഹൻ വല്ലതും പറയേണ്ടതായിരുന്നു. ഈശ്വരേച്ഛയെ ആക്ഷേപിക്കുന്നതിന്നു് ഒരുത്തർക്കും അവകാശമില്ലല്ലൊ. നോക്കൂ, ആകട്ടെ, ഞാൻ അങ്ങിനെ ആലോചിച്ചിട്ടുണ്ടു്. വല്ല ദിവസവും എന്നെ കാണാനും പിന്നെ ശിരസ്സു കണ്ഠത്തിൽനിന്നു വേർപെടുത്തുന്ന പക്ഷം എന്തൊരവസ്ഥയായിരിക്കും? ഞാൻ നില്ക്കും, എന്റെ ശിരസ്സ് എന്റെ കാലിന്നടുള്ള ധൂളിയിൽ കിടന്നുരുളും; എന്നാലത്തെ അവസ്ഥയെന്താണു്? ദൌലത്തെന്താണു മിണ്ടാത്തതു്? എന്തിന്നുവേണ്ടി മൌനം ഭജിക്കുന്നു? നിങ്ങളുടെ മുഖം വിളർത്തുപോയല്ലോ!

ദൌലത്തു്—ജ്യേഷ്ഠത്തി വിചാരിച്ചാൽ നിശ്ചയമായിട്ടും അദ്ദേഹത്തെ രക്ഷിക്കാൻ സാധിക്കും. അദ്ദേഹത്തിന്റെ പ്രാണാപായം വരുന്നപക്ഷം ഞാൻ ഒരു ദിവസംപോലും ജീവിച്ചിരിക്കുന്നതിന്നു ശക്തയല്ലെന്നു നിങ്ങൾ ധരിച്ചുകൊള്ളൂ. അദ്ദേഹത്തിന്നു ജീവനാശം ഭവിക്കുന്നപക്ഷം ഞാൻ വിഷംകുടിച്ചു മരിക്കുമെന്നു സത്യം ചെയ്യുന്നു.

മേഥർ—നിങ്ങൾ പ്രാണത്യാഗം ചെയ്യാൻ ഭാവിക്കുകയാണെങ്കിൽ അങ്ങിനെയാകട്ടെ! അതിലെന്താണിത്ര അഭിമാനം? ഇതിന്നുമുമ്പുതന്നെ അസംഖ്യം സ്ത്രീപുരുഷന്മാർ പ്രേമപാശത്തിൽ കുടുങ്ങീട്ടു ജീവത്യാഗം ചെയ്തിട്ടുണ്ടു്. പ്രാണത്യാഗം ചെയ്യുന്നതു് ഇത്രയൊക്കെ കൊട്ടിയറിയിക്കേണ്ട വിരകൃത്യമൊന്നുമല്ലെന്നാണു് എന്റെ അഭിപ്രായം. പലയാളുകളും ചെയ്തിട്ടുണ്ടല്ലോ എന്നു വിചാരിച്ചിട്ടെങ്കിലും നിങ്ങൾ പക്ഷെ അതിന്നുദ്യമിച്ചേക്കാം.

ഔളത്തു്—അദ്ദേഹത്തിന്റെ പ്രാണനെ രക്ഷിക്കുന്നതിനു യാതൊരുപായവുമില്ലെന്നുണ്ടോ?

മേഹർ—(വളരെ ഗൌരവത്തിൽ തല കുലുക്കിക്കൊണ്ടു്) എന്റെ പ്രാണനെ ത്യജിക്കുകയല്ലാതെ മറ്റൊരു ഉപായവുമില്ല! അതു നിങ്ങൾതന്നെ നിശ്ചയമായും ചെയ്യും. അല്ലാതെ മറ്റൊരു ഉപായവും എനിക്കു തോന്നുന്നില്ല. നോക്കൂ, ഒരു കാൎയ്യം വേണം. നിങ്ങൾ ജീവനെ കളയുന്നപക്ഷം പോലും അല്പകാലത്തേക്കെങ്കിലും നിലനില്ക്കത്തക്ക വിധത്തിലായാൽ തരക്കേടില്ല.

ഔളത്തു—അതെങ്ങനെയാണു്?

മേഹർ—നിങ്ങൾ വിശേഷമായി അലങ്കരിച്ചിട്ടുള്ള നിങ്ങളുടെ മുറിയിലുള്ള വില്ലീസ്സുമെത്തമേലിരുന്നു, മുമ്പിൽ ഒരൊന്നാന്തരം മേശവെച്ചു് അതിനെ ഒരു കസവുവസ്ത്രംകൊണ്ടുമൂടി, അതിന്മേൽ നാനാരത്നങ്ങൾ പതിച്ചിട്ടുള്ള ഒരു കോപ്പവെക്കണം. അതിനകത്തു വിഷവുമുണ്ടായിരിക്കണമെന്നു പറയാനില്ലല്ലൊ. മനസ്സിലായില്ലേ? ആ കോപ്പയെ ഈ ധവളമായ കൈകൊണ്ടെടുത്തു് ഒന്നാന്തരമായ ഒരു ശ്ലോകം ചൊല്ലിക്കൊണ്ടു തൊണ്ടിപ്പഴത്തിന്റെ കാന്തിയെ വെല്ലുന്ന ചുണ്ടുകളുടെ നടുവിൽ വക്കണം. അല്പംപോലും പുറത്തു പോകാത്ത വിധത്തിൽ വായിൽവച്ചതിനുശേഷം കയ്യിൽ ഒരു വീണയെടുത്തു ശ[illegible]നെ സ്മരിച്ചുകൊണ്ടു മദ്ധ്യമതാളം 'സിന്ധുഖമാച്' രാഗിണിയിൽ ഒരു കീൎത്തനം പാടണം. പിന്നീടു് അതു മുഴുവൻ കുടിച്ചു് അവിടെത്തന്നെ ഇരുന്നു മരിക്കണം. നോക്കൂ, കയ്യും കാലും മറുമിട്ടടിക്കരുതു്. ഈ തരത്തിൽ പ്രാണത്യാഗം ചെയ്യുന്നപക്ഷം കുറച്ചു ദിവസത്തേക്കെങ്കിലും നിങ്ങളുടെ കീൎത്തി ലോകത്തിൽ നിലനിന്നേക്കാം. നിങ്ങളുടെ മരായയെയടുക്കുന്നതിനുപുറമെ ഭാവിലോകത്തിനു നാടകമോ നോവലോ എഴുതുന്നതിനുള്ള സാമഗ്രിയുമായി.

ഔളത്തു് — ജ്യേഷ്ഠത്തി, "എലികൾ പ്രാണവേദന, പൂച്ചകൾ വിളയാട്ടം" എന്ന മട്ടിൽ നേരമ്പോക്കു പറഞ്ഞു നേരം കളകയാണു്.

മേഹർ — നേരമ്പോക്കു പറയുന്നതിന്നു് ഇതിലധികം നല്ലതായ ഒരവസരം ലഭിക്കുമോ? നിങ്ങളിരുവരും തമ്മിൽ ഒരിക്കൽ കൂടിക്കാഴ്ച നടന്നു. ഒരു ലതാഗൃഹത്തിലോ, യമുനാതീരത്തോ, പൂർണ്ണചന്ദ്രികയുള്ള രാത്രിയിലോ, ബോട്ടിലോ അല്ലാ സന്ദർശനമുണ്ടായിട്ടുള്ളതു്; പോർക്കളത്തിലെ മൈതാനത്തിലുള്ള ഒരു സാധാരണ കൂടാരത്തിലാണു്. അതും പോരാ, കൂടെ രോഗുമുണ്ടായിരുന്നു. ആ ആളാണു് നിങ്ങളിരുവരേയും പരിചയപ്പെടുത്തിയതു്. നാലു കണ്ണുകളുടെ സംയോഗം സംഭവിച്ചതോടുകൂടി അനുരാഗവും വന്നുവശായി. ഇപ്പോൾ നിങ്ങൾക്കു് അദ്ദേഹത്തെ കാണാതെ ജീവിച്ചിരിക്കുവാൻ സാധിക്കുകയില്ലെന്ന മട്ടായി. അദ്ദേഹം പരലോകഗമനം ചെയ്യാൻ പോകുന്നതാണെന്നുള്ള വൃത്താന്തം കേട്ട ഉടനെ വിഷംകുടിച്ചു് അദ്ദേഹത്തെ പിന്തുടരുന്നതിന്നു തയ്യാറായിരിക്കുന്ന ഇ[illegible]ത്തിൽ നേരമ്പോക്കു പറഞ്ഞില്ലെങ്കിൽ പ[illegible]പ്പോഴാണു പറയേണ്ടതു്!

ഔളത്തു് — ജ്യേഷ്ഠത്തി, വാസ്തവത്തിൽ [illegible]യാവുകയില്ല. [illegible] കാര്യത്തിൽ നിങ്ങൾക്കെന്നെ [illegible]ല്ലാൻ സാധിക്കുകയില്ലയോ? നിങ്ങൾ സ[illegible]ന്റെ അടുക്കൽ ചെന്നു് അദ്ദേഹത്തിന്നു മാപ്പുകൊടുക്കുന്നതിന്നപേക്ഷിക്കുന്നപക്ഷം കാര്യം സാധിക്കുകയില്ലേ?

മേഹർ — നിങ്ങൾ ഒരു കാര്യം ചെയ്യുന്നപക്ഷം എല്ലാം ഗുണപ്പെടും.

ഔളത്തു് — ജ്യേഷ്ഠത്തി പറയുന്നതുപോലെ ഞാൻ പ്രവർത്തിച്ചുകൊള്ളാം. മനുഷ്യരെക്കൊണ്ടു സാധിക്കുന്നതെല്ലാം ഞാൻ ചെയ്യാം.

മെഹർ—നിങ്ങൾക്കു കഠിനമായ രോഗമാണെന്നു കാണിക്കൾ വിശ്വസിക്കത്തക്കവണ്ണം അനങ്ങാതെ കിടക്കണം. ഇപ്പോൾ പ്രാണൻ പോകുമെന്നു് അവൎക്കു തോന്നണം. വൈദ്യന്മാരും ഹക്കീംമാരും വന്നാലും നിങ്ങളുടെ രോഗത്തിനു യാതൊരാശ്വാസവുമുണ്ടാകരുതു്. ഇവരെക്കൊണ്ടൊന്നും ഇവളുടെ ദീനം മാറ്റുന്നതിനു സാധിക്കുകയില്ലെന്നും; ഇതിനെ ദൂരീകരിക്കുന്നതിനുള്ള മന്ത്രം ശക്തസിംഹനു മാത്രമേ അറിഞ്ഞുകൂടുവെന്നും ഞാൻ സലീമിനോടു പറയാം. പിന്നെ ശക്തസിംഹനെ കൂട്ടിക്കൊണ്ടു വരികയായി. അദ്ദേഹം വന്നു മന്ത്രംജപിച്ചു നിങ്ങളുടെ ദീനമെല്ലാം സുഖമാക്കിത്തരും. അദ്ദേഹം നിങ്ങളെ വിവാഹവും ചെയ്യും. നേരമ്പോക്കിന്റെ ലഹളതന്നെ, അതിനുശേഷം—കളി അവസാനിക്കുകയും ചെയ്യും!

ദൌലത്തു്—ജ്യേഷ്ഠത്തി, ഞാൻ എന്തുതന്നെ തെറ്റുചെയ്താലും എനിക്കെന്തുതന്നെ വിപ്പത്തും പിണഞ്ഞാലും ഞാൻ നിങ്ങളുടെ അനുജത്തിതന്നെയല്ലേ? (കരയുന്നു)

മെഹർ—ഛെ! കരയുകയോ? ഛെ കരയരുതു്. എന്റെ നേരെ നോക്കു, ഛേ കരയരുതു്. ഭയപ്പെടാനൊന്നുമില്ല. സമാധാനപ്പെട്ടുകൊള്ളു. ഞാൻ ശക്തസിംഹനെ രക്ഷിച്ചുകൊള്ളാം. എനിക്കദ്ദേഹത്തെ രക്ഷിക്കുന്നതിനു സാധിക്കുകയില്ലെങ്കിൽ ഞാനിപ്പോൾ നേരമ്പോക്കു പറയുമോ? ഇതിൽ നിങ്ങൾക്കൊരു തെറ്റുമില്ല. ഞാനാണു് തെറ്റുകാരി. നിങ്ങളിരുവരേയും പരിചയമാക്കിയതു ഞാനാണു്. നിങ്ങളുടെ അനുരാഗാഗ്നിയെ ആഹുതികൊണ്ടു ഉജ്ജ്വലിപ്പിച്ചു ഗൃഹത്തിനു തന്നെ നാശം സംഭവിക്കത്തക്ക സ്ഥിതിയിലാക്കിത്തീൎത്തതും എന്റെ രസത്തിയുടെ പണിയാണു്. ഞാൻ ശക്തസിംഹനെ രക്ഷിക്കുമെന്നു മാത്രമല്ലാ, അദ്ദേഹ

ത്തുകൊണ്ടു അനുജത്തിയെ കല്യാണവും ചെയ്യിപ്പിച്ചേക്കാം. ഞാൻ ഒരു കാര്യത്തിലേർപ്പെട്ടാൽ അതു പൂർണ്ണമാക്കാതെ പിൻതിരിയുകയില്ലെന്നു നിങ്ങൾക്കറിയാമല്ലൊ. നിങ്ങളുടെ ശക്തനെ ശിക്ഷിച്ചേക്കാമെന്നു ഞാൻ ദൈവത്തെ സാക്ഷീകരിച്ചു ശപഥം ചെയ്യുന്നു. പോയി മുഖം കഴുകീട്ടു വരൂ. കരഞ്ഞുകരഞ്ഞു കണ്ണു ചുവന്നിരിക്കുന്നു. മേരു, പോയി മുഖം കഴുകീട്ടു വരൂ

(മൌലത്തു പോകുന്നു)

മേഹർ—(ഗൽഗദസ്വരത്തിൽ) മൌലത്തു്! എന്റെ ഈ നേരമ്പോക്കിനിടയിൽ അഗ്നിയാണു് ഉജ്ജ്വലിക്കുന്നതു. എന്നു നിങ്ങളറിയുന്നില്ല. ശക്താ! ഞാൻ അങ്ങയെ എന്റെ അന്തരംഗത്തിൽനിന്നു് അകറ്റുവാൻ എത്രത്തോളം ശ്രമിക്കുന്നുവോ അതിലധികം കരുത്തോടുകൂടി അങ്ങവിടെത്തന്നെ സ്ഥലംപിടിക്കുന്നു. ഞാൻ അങ്ങയെ അകറ്റുന്നതിനു സാമാന്യത്തിലധികം പ്രയത്നിക്കുകയും അസംഖ്യം നേരമ്പോക്കുകൾ പറയുകയും ചെയ്യുന്നുണ്ടെങ്കിലും ഈ അഗ്നിയെ ശമിപ്പിക്കുന്നതിനു സാധിക്കുന്നില്ല. അങ്ങയുടെ സൌന്ദര്യം യോഗ്യത എന്നിവയെ കണ്ടിട്ടാണു ഞാൻ പ്രഥമമായി അങ്ങയാൽ ആകൃഷ്ടയായതു്. പിന്നെ അങ്ങയുടെ ശൂരതയും ഔദാര്യവും നിമിത്തം ഞാനിന്നു് അങ്ങയിൽ അനുരക്തയായി തീർന്നിരിക്കുന്നു. ഈ അഗ്നി ക്രമത്തിൽ നീറിപ്പിടിക്കുകയാണു ചെയ്യുന്നതു്. ഇല്ലാ, ഇല്ലാ, ഇന്ധനം കൊടുക്കാതെ ഞാൻ ഇതിനെ കെടുത്തും. ഈ അനാഥയും ശുദ്ധയുമായ പെൺകിടാവിനുവേണ്ടി ഞാനെന്റെ സൌഖ്യത്തെ പരിത്യജിക്കും. ദൈവമേ! എന്റെ ഹൃദയകമലത്തിലൊളിഞ്ഞിരിക്കുന്ന ഈ ഗൂഢവൃത്താന്തം അവർക്കു മനസ്സിലാകുന്നതിനിടയാകരുതേ, അല്ലാത്തപക്ഷം അവർക്കു ദുഃഖത്തിനിടയാകും—ദുസ്സഹമായ ദുഃഖത്തിലകപ്പെടും.

[സലീം നിശ്ശബ്ദമായി മുറിയിൽ പ്രവേശിക്കുന്നു.]

സലീം—മെഹർ!

മെഹർ—സലീമോ?

സലീം—എന്താ തനിയെ ഇരുന്നാലോചിക്കുന്നതു്? മൌലൂത്തെവിടെ?

മെഹർ—അകത്തുണ്ടു്, ഇപ്പോൾതന്നെ വരും സലീം! നിങ്ങൾ ശക്തസിംഹനെ കൊല്ലുന്നതിനു കല്പന കൊടുത്തുവോ?

സലീം—ഉം, കൊടുത്തു.

മെഹർ—എപ്പോളാണു ശിക്ഷ നടത്താൻ നിശ്ചയിച്ചിരിക്കുന്നതു്?

സലീം—നാളെ പ്രഭാതത്തിൽ നായാട്ടുനാളും അയാളുടെ കഥ കഴിക്കും.

മെഹർ—സലീം, നിങ്ങൾക്കു ചെറുപ്പമാണു്. ബാല്യത്തിൽതന്നെ മറ്റുള്ളവരുടെ പ്രാണനെക്കൊണ്ടു കളിക്കുന്നതു യുക്തമല്ല.

സലീം—ഹാ! ഇതു കളിയോ? ഞാൻ കോടതിമുമ്പാകെ വിധി പറഞ്ഞതാണു്.

മെഹർ—ഇപ്രകാരമുള്ള അന്യായമായ തീർപ്പനുസരിച്ചു കോടികോടി ജനങ്ങൾക്കു് അപമൃത്യു സംഭവിച്ചിട്ടുണ്ടു്. വിധി പറയുന്നതിനു നിങ്ങളാരാണു്?

സലീം—ഞാൻ യുവരാജാവാണു്. എനിക്കു വിധിപറയുവാനധികാരമുണ്ടു്.

മെഹർ—ഞാൻ രാജകുമാരിയാണു്. എനിക്കും കല്പിക്കുന്നതിനധികാരമുണ്ടു്.

സലീം—നിന്റെ അഭിപ്രായമെന്താണു്? എനിക്കു മനസ്സിലാകുന്നില്ല.

മെഹർ—എന്നാൽ കേട്ടോളൂ. ശക്തസിംഹനെ വിട്ടയക്കേണമെന്നാണു് എന്റെ താല്പര്യം.

കേരള സാഹിത്യ അക്കാദമി

സലീം—നീ പറയുന്നതുകൊണ്ടോ?

മെഹർ—അതേ, ഞാൻ പറയുന്നതുകൊണ്ടുതന്നെ.

(സലീം പൊട്ടിച്ചിരിക്കുന്നു)

മെഹർ—സലീം ഇതു കളിക്കേണ്ട കാര്യമല്ല. ഇതൊഴിച്ചു നിങ്ങൾക്കിഷ്ടമുള്ളതു ചെയ്യാൻ വിരോധമില്ല. ശക്തസിംഹനെ വിടണം. അല്ലെങ്കിൽ–

സലീം—എന്തു സംഭവിക്കും?

മെഹർ—അല്ലെങ്കിൽ ഞാൻതന്നെ പോയി എന്റെ കൈകൊണ്ട് അദ്ദേഹത്തെ വിട്ടുകളയും. എന്റെ ഗതിയെ തടയുന്നതിനു തക്ക ധൈര്യമുള്ളവർ ആഗ്രയിലില്ല. എല്ലാവരും മെഹറുന്നിസരാജകുമാരിയെ അറിയും.

സലീം—മൂത്തമകളാണെന്നു വിചാരിച്ച് അച്ഛനമ്മമാർ ലാളിച്ചു ലാളിച്ചു നീ നിലതെല്ലാം നില്ക്കുന്നത്.

മെഹർ—ഇതൊന്നും പറഞ്ഞിട്ടാവശ്യമില്ല. ശക്തസിംഹനെ വിടുമോ ഇല്ലയോ എന്നുമാത്രമേ എനിക്കറിയേണ്ടു.

സലീം—ശക്തസിംഹൻ നമ്മുടെ രണ്ടു സൈന്യാധിപന്മാരെ കൊലചെയ്തു വിവരം നീ അറിഞ്ഞില്ലേ?

മെഹർ—കൊലയല്ല; നേരിട്ടുനിന്നു യുദ്ധംചെയ്തു പ്രാണഹാനി വരുത്തിയതാണ്.

സലീം—നേരിട്ടുനിന്നു പൊരുതുകയോ? അയാൾ അതിനികൃഷ്ടമായ ഒരു കൃത്യമാണു ചെയ്തതു. ആദ്യംതന്നെ നമ്മുടെ പക്ഷത്തിൽ ചേർന്നശേഷം–

മെഹർ—സലിം! ഇതു നീചകർമ്മമാണെന്നു പറയുന്നപക്ഷം ഇത്തരത്തിലുള്ള ദുഷ്കൃത്യം ദൈവത്തിനുകൂടി അഭിമതമാണ്. ശക്തസിംഹൻ തന്റെ സഹോദരനെ ആപത്തിൽനിന്നു രക്ഷിക്കാതിരുന്നുവെങ്കിൽ നിങ്ങൾക്കൂടി അദ്ദേഹത്തെ ബഹുമാനിക്കുമോ?

സലീം—നിശ്ചയം.

മേഹർ—അപ്രകാരം ചെയ്തെങ്കിൽ ഞാൻ നിശ്ചയമായും അദ്ദേഹത്തെ നിന്ദിക്കുമായിരുന്നു. ലോകത്തിൽ സ്വാമിഭൃത്യബന്ധമോ, സഹോദരബന്ധമോ വലിയതു്? സ്രഷ്ടാവു ചിലരെ യജമാനന്മാരായിട്ടും ചിലരെ ശിഷ്യന്മാരായിട്ടും സൃഷ്ടിച്ചിട്ടില്ല. ഗർഭപ്രവേശം ചെയ്തു മുതൽക്കുതന്നെ സഹോദരന്മാർ തമ്മിലുള്ള ബന്ധം സ്ഥാപിതമാണു്. ആ ബന്ധത്തെ വേർപെടുത്തുന്നതിന്നു് ഈ ജന്മത്തിൽ സാധിക്കയില്ല. സോദരനോടു പരിഭവിച്ചു് അദ്ദേഹത്തോടു പ്രതിക്രിയ ചെയ്യുന്നതിന്നുവേണ്ടി ശക്തസിംഹൻ നിങ്ങളുടെ സന്നിധാനത്തെ പ്രാപിച്ചപ്പോൾതന്നെ അവർ തമ്മിലുള്ള വൈരം ചിരകാലം നിലനില്ക്കുകയില്ലെന്നു നിങ്ങൾ അറിയേണ്ടതായിരുന്നു. ഈ ദ്വേഷം സഹോദരസ്നേഹത്തിന്റെ മറെറാരു രൂപമാണെന്നു നിങ്ങൾ ധരിക്കേണ്ടതായിരുന്നു. സഹോദരസ്നേഹം അല്പകാലത്തോളം ഈ ശത്രുയുടെ രൂപത്തിൽ നിലനിന്നു. കാഴ്ചയിൽ വികടവും ബീഭത്സവുമായി തോന്നുന്ന ഈ ദ്വേഷം സ്നേഹത്തിന്റെ രൂപാന്തരം മാത്രമാണു്. സലീം, ഓർമ്മവെക്കണം; പ്രതിക്രിയാചിന്തയ്ക്കുകൂടി ഹൃദയത്തിലുള്ള സ്നേഹത്തെ നിരസിപ്പാൻ സാധിക്കയില്ല. സദാ ബുദ്ധിയിൽ വീശിക്കൊണ്ടിരിക്കുന്ന മന്ദമാരുതൻ കൊടുങ്കാററായിത്തീർന്നാൽതന്നെ അതു് അല്പനേരത്തേക്കുമാത്രമേ നിലനില്ക്കുകയുള്ളു, എപ്പോഴും കൊടുങ്കാററടിക്കുകയില്ല.

സലീം—ഹും, എന്തുകൊണ്ടു വയ്യ? ഇന്നു നീ ശക്തസിംഹനുവേണ്ടി നിഷ്പ്രയോജനമായി വക്കാലത്തു പിടിച്ചു. നിന്നോടു തർക്കിക്കുന്നതിനു ഞാൻ വിചാരിക്കുന്നില്ല. നീ ശക്തസിംഹന്റെ ഭാഗം പിടിക്കുന്നതിൽ ലേശം ആശ്ചര്യമില്ല. നീ അയാളെ സ്നേഹിക്കുന്നുണ്ടു്.

മേഹർ—പൊളി; തീരെ പൊളി.

സലീം—അല്ലാ പരമാൎത്ഥമാണ്. നീ ഒരിക്കൽ അയാളുടെ കൂടാരത്തിൽ പ്രവേശിച്ചു സംഭാഷണം ചെയ്തില്ലേ?

മേഹർ—എന്നോടിപ്രകാരം ചോദ്യം ചെയ്യുന്നതിനു നിങ്ങൾക്കധികാരമില്ല.

സലീം—ചക്രവൎത്തി തിരുമനസ്സുകൊണ്ടുതന്നെ ചോദിച്ചുകൊള്ളും.

മേഹർ—ശക്തസിംഹനെ വിട്ടയക്കുമോ ഇല്ലയോ എന്നു പറയൂ.

സലീം—നിശ്ചയമായും ഇല്ല. നിന്റെ ഇഷ്ടംപോലെ ചെയ്തുകൊള്ളൂ.

(സലീം ബദ്ധപ്പെട്ടു പുറത്തു പോകുന്നു. മേഹർ അല്പനേരത്തേക്കു സ്തബ്ധയായി നിൽക്കുന്നു.)

മേഹർ—(ചിരിച്ചുകൊണ്ട്) ഈ ജോലി എനിക്കുതന്നെ ചെയ്യേണ്ടിവരുമോ? എനിക്കിതിനു ത്രാണിയില്ലെന്നാണു പക്ഷേ സലീം വിശ്വസിച്ചിരിക്കുന്നത്. അതൊന്നു കാണിച്ചുകൊടുത്തേ ഇരിക്കൂ.

(പോകുന്നു.)

---

രംഗം ൪.

---

സ്ഥാനം—കാരാഗാരം.

സമയം—പ്രഭാതം.

[കൈവിലങ്ങു വയ്ക്കപ്പെട്ടവനായ ശക്തസിംഹൻ ഇരിക്കുന്നു.]

ശക്ത—രാത്രി അവസാനിച്ചു. അതോടുകൂടി എന്റെ ക്ഷുദ്രമായ ആയുസ്സും കഴിഞ്ഞുകൂടി. ഇതു് എന്റെ അവസാനത്തെ പ്രഭാതമാണ്. ബലിഷ്ഠവും സുന്ദരവുമായ എന്റെ ശരീരം ഇന്നു രക്തമണിഞ്ഞു നിലത്തു

കിടന്നരുളും. ലോകം എന്റെ ഭീഷണസ്വരൂപത്തെ കണ്ടുകൊണ്ടുനില്ക്കും; പക്ഷേ എനിക്കു മാത്രമേ കാണ്മാനസാദ്ധ്യതയുണ്ടാകയുള്ളൂ. ഞാൻ!—ഈ 'ഞാൻ' എന്നു പറയുന്നതാരാണ്? എവിടെനിന്നു വന്നു? എവിടക്കുപോകുന്നു? എത്രതന്നെ ആലോചിച്ചിട്ടും എന്റെ സംശയം തീരുന്നില്ല. ഗണിതംകൊണ്ടൊരു ഫലവുമില്ല, ദർശനശാസ്ത്രംകൊണ്ടും ഇതിനെ വ്യക്തീകരിക്കുവാൻ സാധിക്കുകയില്ല. ഞാൻ ആരാണ്? നാല്പതു വർഷങ്ങൾക്കുമുമ്പു ഞാൻ എവിടെയായിരുന്നു! നാളെ ഞാൻ എവിടെ ആയിരിക്കും! ഇന്നുതന്നെ എന്റെ പ്രശ്നങ്ങൾക്കു സമാധാനം ലഭിക്കും—ആരാണതു്?

[കയ്യിൽ ഒരു വിളക്കും പിടിച്ചുകൊണ്ടു മേഹരുന്നിസ പ്രവേശിക്കുന്നു.]

അക്കാദമി

മേഹർ—ഞാനാണ്. മേഹരുന്നിസ.

ശക്ത—രാജകുമാരി മേഹരുന്നിസയോ?

മേഹർ—അതേ, അവൾതന്നെ.

ശക്ത—നിങ്ങൾ ഇത്ര പ്രയാസപ്പെട്ടു് ഇങ്ങോട്ടു വന്നതെന്തിനാണ്?

മേഹർ—അങ്ങയുടെ പ്രാണനെ രക്ഷിക്കുന്നതിനാണു ഞാൻ വന്നിരിക്കുന്നതു്.

ശക്ത—എന്റെ ജീവനെ രക്ഷിക്കുന്നതിനോ? എനിക്കു ജീവിച്ചിരിപ്പാനാഗ്രഹമില്ല.

മേഹർ—(ആശ്ചര്യത്തോടെ) ഹൈ! അങ്ങേക്കു ജീവനിൽ കൊതിയില്ലെന്നോ? അങ്ങേക്കു് ഈ മനോഹരമായ ഭൂമിയെ ഉപേക്ഷിക്കുന്നതിനു ലേശം മടിയില്ലേ?

ശക്ത—ഇല്ല, തീരെ ഇല്ല. എനിക്കു് ഈ ഊഴി നന്ന പഴകിപ്പോയി. ദിവസേന പ്രഭാതത്തിൽ ഒരേ സൂര്യൻതന്നെയാണ് ഉദിക്കുന്നതു്, രാത്രിയിലും ഒരേ ച

ന്ദ്രനെത്തന്നെയാണു കാണുന്നതു്. ചിലപ്പോൾ ഇരുട്ടു
തന്നെയായിട്ടും കാണുമാറില്ലെന്നില്ല. എല്ലായ്പോഴും
അതേ വൃക്ഷങ്ങൾ, അതേ മൃഗങ്ങൾ, അതേ പർവ്വത
ങ്ങൾ, അതേ നദികൾ, അതേ ആകാശം. ഇതു കണ്ടു
കണ്ടെനിക്കു മുഷിഞ്ഞു. മരണത്തിനുശേഷം മറെറാരു
ലോകത്തു ചെല്ലാം; പക്ഷേ അവിടേയും ഇതിന്റെ പ
കർപ്പുതന്നെയായിരിക്കുമോ എന്നെനിക്കറിഞ്ഞുകൂടാ.

മേഹർ—അങ്ങേക്കു് ആയുസ്സിൽ കൊതിയില്ലേ?

ശക്ത.—തീരെ ഇല്ല. ഞാൻ എന്റെ ജീവകാലത്തിനിട
യിൽ ഉന്നതിയും അധോഗതിയും അനുഭവിച്ചിട്ടുണ്ടു്,
എങ്കിലും എനിക്കിതിനോടു ലേശം പ്രീതിയില്ല. ഒട്ടും
അഭിലാഷവുമില്ല. മരണത്തിന്റെ സ്വാദറിഞ്ഞാൽ
കൊള്ളാമെന്നാണു് എനിക്കിപ്പോൾ ആഗ്രഹംതോ
ന്നുന്നതു്. മരണമെന്നതു നിത്യം കേട്ടു പരിചയമുള്ള
ഒരു സംഗതിയാണെങ്കിലും, ആ വിഷയത്തിൽ എനി
ക്കൊട്ടുംതന്നെ പരിജ്ഞാനമില്ല. ഇന്നു് അതും അറി
യാറാകും.

മേഹർ—അങ്ങയുടെ ബന്ധുക്കളെ ഉപേക്ഷിക്കുന്നതിനുകൂ
ടി അങ്ങക്കൊട്ടും ദുഃഖമില്ലേ?

ശക്ത—എനിക്കു് ഈ ലോകത്തിൽ ആരോടും സ്നേഹമി
ല്ല. ഇഷ്ടജനങ്ങളുണ്ടായിരുന്നെങ്കിൽ എനിക്കു വ്യസ
നമുണ്ടാകുമായിരുന്നു. ഇതുവരെ ഞാൻ ആരുടേയും
സ്നേഹപാശത്തിൽ പെട്ടിട്ടില്ല, ആരും എന്നോടു പ്രേ
മം തോന്നുന്നതിനു് ഇടയായിട്ടുമില്ല. ഞാൻ ആരുടേ
യും കടക്കാരനല്ല—എല്ലാ കടവും വീട്ടിക്കഴിഞ്ഞു.
(സ്വഗതം) പക്ഷേ ഒരു കടം മാത്രം ബാക്കിയുണ്ടു്.
സലീം എന്നെ അപമാനിച്ചതിനു ഞാൻ പ്രതിക്രിയ
ചെയ്തുകഴിഞ്ഞിട്ടില്ല. ഇതൊന്നുമാത്രം ബാക്കി കിട
പ്പുണ്ടു്.

മേഹർ — ഈ ബന്ധനത്തിൽനിന്നു രക്ഷപ്പെടുന്നതിന് അങ്ങേക്കാഗ്രഹമില്ലേ?

ശക്ത — (പെട്ടെന്നു ഔൽസുക്യത്തോടെ) ഹേ രാജകുമാരി, എനിക്കു നന്ന താല്പൎയ്യമുണ്ട്. അല്പനേരത്തേക്കെങ്കിലും സ്വാതന്ത്ര്യം ലഭിച്ചാൽകൊള്ളാമെന്നെനിക്കു മോഹമുണ്ട്. ഒരു പ്രതിക്രിയ ചെയ്തതിനുശേഷം ഞാൻ വീണ്ടും ബന്ധനത്തിൽ വന്നുകൊള്ളാം. നിങ്ങൾക്കു സാധിക്കുന്നപക്ഷം അല്പനേരത്തേക്ക് എന്നെ ഈ കാരാഗൃഹത്തിൽനിന്നു പുറത്താക്കിത്തന്നാൽ കൊള്ളാം.

മേഹർ — ശിപായി!

(കാവല്ക്കാരൻ പ്രവേശിച്ച് അഭിവാദ്യം ചെയ്യുന്നു)

മേഹർ — ഇദ്ദേഹത്തിന്റെ കൈവിലങ്ങഴിക്കൂ.

(കാവല്ക്കാരൻ ചങ്ങലയഴിക്കുന്നു. മേഹർ കഴുത്തിൽനിന്നു രത്നമാലയൂരി അയാൾക്കു കൊടുക്കുന്നു.)

മേഹർ — വേഗം പൊയ്ക്കോളൂ. താൻ ഈ മാലയെ വിററുകളഞ്ഞേക്കു. ഇതു കുറഞ്ഞ പക്ഷം ലക്ഷം ഉറുപ്പികക്കു വിലമതിക്കാം. മേലിൽ ചിലവു കഴിച്ചുകൂട്ടേണ്ടുന്നതേതുവിധമാണെന്ന് ആലോചിക്കുകയേവേണ്ട. പൊയ്ക്കോളൂ.

(കാവൽക്കാരൻ അഭിവാദ്യംചെയ്തു പോകുന്നു.)

ശക്ത — (അല്പനേരം ആശ്ചൎയ്യത്തോടുകൂടി നിന്നതിനുശേഷം) എനിക്കു നിങ്ങളോടൊരു കാൎയ്യം ചോദിക്കാനുണ്ട്. എന്നെ ബന്ധനത്തിൽനിന്നു മോചിപ്പിക്കുന്നതിനു നിങ്ങൾ ഇത്ര പ്രയാസപ്പെട്ടതെന്തിനാണ്?

മേഹർ — അതറിഞ്ഞിട്ടങ്ങേക്കെന്താ പ്രയോജനം?

ശക്ത — വെറുതേ ചോദിച്ചതാണ്.

മേഹർ — (സ്വഗതം) ഇപ്പോൾതന്നെ എന്റെ ഉദ്ദേശത്തെ പറഞ്ഞാലെന്താണു വൈഷമ്യം. ഈ അവസരത്തിൽതന്നെ കാൎയ്യം തീൎച്ചയാക്കാമല്ലോ. (ശക്തനോട്)

എന്നാൽ കേട്ടോളു. എന്റെ സഹോദരി ഖൌല്ലത്തുന്നീസയെ ഓർമ്മയുണ്ടോ?

ശകു—ഉവ്വ്, ഉവ്വ്; നല്ല ഓർമ്മയുണ്ട്.

മെഹർ—അവൾ—അവൾ—അങ്ങയെ സ്നേഹിക്കുന്നു.

ശകു—എന്നെയോ?

മെഹർ—അതെ, അങ്ങയെത്തന്നെ. അങ്ങക്കും അവളിൽ അനുരാഗമുണ്ടെന്നു പറയുന്നപക്ഷം എന്റെ ഊഹം അധികം പിഴച്ചിട്ടില്ലെന്നാണ് എനിക്കു തോന്നുന്നതു്?

ശകു—എനിക്കോ?

മെഹർ—അതെ, അങ്ങക്കുതന്നെ.

ശകു—എന്നെ വിടുന്നപക്ഷം അവൾക്കെന്തു പ്രതിഫലം ലഭിക്കും?

മെഹർ—അതു് അവൾക്കുമാത്രമേ അറിഞ്ഞുകൂടു. നോക്കു; നേരം പുലർന്നുതുടങ്ങി. അങ്ങിപ്പോൾ സ്വതന്ത്രനാണ്. പുറത്തു വാഹനം തയ്യാറുണ്ട്. അങ്ങക്കിഷ്ടമുള്ള പ്രദേശത്തേക്കു പോകാൻ വിരോധമില്ല. ആരും അങ്ങയുടെ ഗതിയെ തടയുകയില്ല. അങ്ങക്കു ഖൌല്ലത്തുന്നീസയെ വിവാഹം ചെയ്യണമെന്നാഗ്രഹമുണ്ടെങ്കിൽ—

ശകു—വിവാഹമോ! ഹിന്ദുവിനു മുസൽമാൻസ്ത്രീയുമായി വിവാഹബന്ധമോ? എന്തു ശാസ്ത്രപ്രകാരമാണ്?

മെഹർ—അങ്ങയുടെ ഹിന്ദുശാസ്ത്രാനുസരണംതന്നെ. അങ്ങയുടെ പൂർവ്വികൻ ബാപ്പാറാവൽ മുസൽമാൻസ്ത്രീയെ വിവാഹം ചെയ്തില്ലേ?

ശകു—അതു രാക്ഷസവിവാഹമാണ്.

മെഹർ—എന്നാലെന്താ? വിവാഹം ഉണ്ടായില്ലേ? ശാസ്ത്രം എന്തിനുവേണ്ടിയാണ് ഉണ്ടാക്കീട്ടുള്ളതു്? വിവാഹശാസ്ത്രത്തിന്റെ ആസ്പദം സ്നേഹം, അഥവാ പ്രേമമാണ്. അനുരാഗം നിമിത്തം ചെയ്യുന്ന വിവാഹം

ഒരു ശാസ്ത്രപ്രകാരവും നിഷിദ്ധമല്ല. നദികൾ സമുദ്രത്തോടു ചേരുന്നതും, ആകാശത്തിൽനിന്നു നക്ഷത്രങ്ങൾ ഭൂമിയിലേക്കു പതിക്കുന്നതും, ലതകൾ വൃക്ഷങ്ങളിന്മേൽ പടർന്നുകയറുന്നതുമെല്ലാം ഒരു പുരോഹിതന്റെയോ കാർമ്മിയുടെയോ സഹായംകൂടാതെതന്നെയാണ്.

ശക്ത — രാജകുമാരി! എനിക്കു ശാസ്ത്രങ്ങളെ ഭയമില്ല. വംശത്തെപ്പോലും തൃണപ്രായമായി കരുതുന്നവനു ശാസ്ത്രംകൊണ്ടെന്താണു പ്രയോജനം?

മേഹർ — എന്നാൽ അങ്ങേക്കു സമ്മതംതന്നെയല്ലേ?

ശക്ത — (സ്വഗതം) ഇതുകൊണ്ടെന്താണു ദോഷം? ഒരൊന്നാന്തരം നേരമ്പോക്ക്. ഇതുവരെ ഞാൻ സ്ത്രീകളെ പരീക്ഷിച്ചുനോക്കീട്ടില്ല. അതും അറിഞ്ഞിരിക്കുന്നതുകൊണ്ടെന്താണു വൈഷമ്യം?

മേഹർ — അങ്ങേക്കു സമ്മതംതന്നെയോ? പറയൂ.

ശക്ത — അതേ, സമ്മതംതന്നെ.

മേഹർ — പരമേശ്വരൻ സാക്ഷിയാണെന്നു പറയൂ.

ശക്ത — ഞാൻ പരമേശ്വരനെ വിശ്വസിക്കുന്നില്ല.

മേഹർ — അങ്ങുന്നു വിശ്വസിച്ചാലും ഇല്ലെങ്കിലും പരമേശ്വരൻ സാക്ഷിയാണെന്നു പറയൂ.

ശക്ത — പരമേശ്വരൻ സാക്ഷിയാണ്.

മേഹർ — നോക്കൂ, ഞാൻ എന്റെ കഴുത്തിൽനിന്നു ഈ വിലമതിക്കാത്ത മുത്തുമാലയെ അങ്ങയുടെ കണ്ഠത്തിൽ ധരിപ്പിക്കുവാൻ ഭാവിക്കുന്നു. ഇതിന് അവമാനം സംഭവിപ്പാനിടയാകരുത്. ഈശ്വരൻ സാക്ഷിയുണ്ട്.

ശക്ത — ഈശ്വരൻ സാക്ഷിയുണ്ട്.

മേഹർ — വന്നാലും.

ശക്ത — നടക്കൂ (അല്പം ദൂരം നടന്നിട്ടു പതുക്കെ) ഇതുവരെ എന്റെ ജീവനം ഒരുവിധം ഗാംഭീര്യത്തോടുകൂടെ കഴിഞ്ഞുകൂടി. ഇപ്പോൾ ഇതാ ഒരു നേരമ്പോക്കുകൂടി

വന്നു ചേൎന്നിരിക്കുന്നു. ശിക്ഷ തെറ്റുന്നതിന് ഒരു കാരണ
നേയും സഹായത്തിനു കിട്ടി.

മേഹർ—എന്നാൽ പോയി വരു. നേരം പുലൎന്നുതുടങ്ങി.

[രണ്ടുപേരും പോകുന്നു]

---

രംഗം 4.

---

സ്ഥാനം—പൃത്ഥ്വിരാജന്റെ ഗൃഹാന്തൎഭാഗം.

സമയം—രാത്രി.

[ജോശി വളരെ ദുഃഖഭാവത്തിൽ നില്ക്കുന്നു.]

ജോശി—നശിച്ചു; എല്ലാം നശിച്ചു. രാജസ്ഥാനം മുഴുവനും പ്രകാശിപ്പിച്ചിരുന്ന ഒരൊററ ദീപമുണ്ടായിരുന്നതുംകൂടി! കെട്ടുപോയി. പ്രതാപസിംഹൻ മേവാഡിൽ നിന്നു ബഹിഷ്കൃതനായി. ഇപ്പോഴ് അദ്ദേഹം വനാന്തരങ്ങളിലും പൎവ്വതങ്ങളിലും ചുററിത്തിരിയുകയായിരിക്കും. ഹാ കഷ്ടം! ഭാഗ്യഹീനമായ രാജസ്ഥാനമേ!

[പരിഭ്രമിച്ചുകൊണ്ടു പൃത്ഥ്വിരാജൻ പ്രവേശിക്കുന്നു.]

പൃത്ഥ്വി—ജോശി! ജോശി!

ജോശി—എന്താണ്?

പൃത്ഥ്വി—ദർബാറിലെ വിശേഷവൎത്തമാനം കേട്ടുവോ?

ജോശി—ഒന്നാന്തരം? ഞാൻ എവിടുന്നാണു കേൾക്കുക?

പൃത്ഥ്വി—ഗൌരവമുള്ള ഒരു സംഗതി.

ജോശി—എന്തു സംഭവിച്ചു?

പൃത്ഥ്വി—ചില്ലറക്കാൎയ്യമൊന്നുമല്ല. ഗൌരവമേറിയ ഒരു സംഗതി—നിങ്ങളെന്താണു മിണ്ടാതിരിക്കുന്നതു്?

ജോശി—ഞാനെന്താ ചെയ്യേണ്ടതു്?

പൃത്ഥ്വി—ഇതാ, കേട്ടുകൊള്ളൂ! ശക്തസിംഹൻ കാരാഗൃഹത്തിൽനിന്നോടിപ്പോയി.

ജോശി—ഓടിപ്പോയോ?

പൃഥ്വി—അദ്ദേഹം തനിച്ചല്ലാ പോയിരിക്കുന്നതു്. ഔഭുത്തുന്നിസയും ഒരുമിച്ചുണ്ടു്.

ജോശി—ഛെ!

പൃഥ്വി—ഇതുതന്നെയല്ലാ വേറെ ഒരു സംഗതികൂടിയുണ്ടു്. യുവരാജാവു സലീം ചക്രവൎത്തിക്കു വളരെ ഖേദമായി എഴുതീട്ടുള്ളതുകൊണ്ടാണു ഞാൻ നിങ്ങളോടു പറഞ്ഞതു്.

ജോശി—ഉം.

പൃഥ്വി—നാളെ ചക്രവൎത്തി ഗുജരാത്തിൽനിന്നു മടങ്ങിവരും.

ജോശി—എന്തിനാണ്?

പൃഥ്വി—ഇവരുടെ വഴക്കു തീൎക്കുന്നതിനു്— അല്ലാതെന്തിനാണ്? ഈ വഴക്കു നന്നെ മൂത്തിരിക്കുന്നു. ഒരു ഭാഗത്തു മാനസിംഹൻ; മറുഭാഗത്തു സലീം—ഒരു പുറത്തു രാജ്യം; മറുപുറത്തു പുത്രൻ! ചക്രവൎത്തിക്കു് ഇരുവരേയും ഉപേക്ഷിപ്പാനും നിവൃത്തിയില്ല. വഴക്കുതമ്മിൽ തീരാനാണു് എളുപ്പം.

ജോശി—എങ്ങനെ?

പൃഥ്വി— "മാനസിംഹൻ നമ്മുടെ ആശ്രിതനല്ലേ? നമ്മുടെ ശമ്പളംകൊണ്ടു് ഉപജീവിക്കുന്ന ആളല്ലേ" എന്നു സലീമിനോടും—"ഹേ മാനസിംഹാ! അങ്ങുന്നു കുട്ടികളുടെ വാക്കു വിലവെക്കരുതു്" എന്നു് അദ്ദേഹത്തോടും പറയും.

ജോശി—റാണാ പ്രതാപസിംഹന്റെ വൎത്തമാനം വല്ലതും കേട്ടുവോ?

പൃഥ്വി—ഉം, എങ്ങനെയാണു വൎത്തമാനം കിട്ടുന്നതു്? അദ്ദേഹം കാടുതോറും അലഞ്ഞുനടക്കുന്നു! ആകബ-

റോട്ടു യുദ്ധത്തിന്നു പുറപ്പെട്ടാലുള്ള ഭവിഷ്യത്തു് ഇന്ന
വിധമായിരിക്കുമെന്നു ഞാൻ നിങ്ങളോടു് ആദ്യംതന്നേ
പറഞ്ഞില്ലേ? തിരുമേനിയുടെ വിരസ്യമൊന്നു ശമിക്കു
ന്നതുവരെ ചുററിത്തിരിയും; പക്ഷേ കുടുക്കിലകപ്പെടുന്ന
പക്ഷം എന്താണു സംഭവിക്കുകയെന്നു് ആൎക്കും അറി
ഞ്ഞുകൂടാ.

ജോശി — (ധൈൎയ്യത്തോടെ) ഹേ പ്രഭോ! അങ്ങു ക്ഷത്രി
യനല്ലെന്നു ഞാൻ മുമ്പുതന്നെ അറിഞ്ഞിട്ടുണ്ടെങ്കിലും,
തന്റെ സഹോദരൻ ഒരു വിദേശിയാൽ പരാജിതനാ
ക്കപ്പെട്ടതു കണ്ടു് അദ്ദേഹത്തെ പരിഹസിച്ചു ചിരിക്കു
ന്നതക്ക നീചനും ഭീരുവുമാണു് അങ്ങെന്നു് എന്നു ഞാൻ
വിചാരിച്ചിരുന്നില്ല.

(ക്ഷുഭിതയായിട്ടു കരഞ്ഞുംകൊണ്ടു മുറിയിൽനിന്നു
ബദ്ധപ്പെട്ടു പോകുന്നു.)

പൃത്ഥ്വി — എനിക്കെല്ലാം മനസ്സിലായി. ഇവൾ രക്ത
പ്രിയയാണു്; പക്ഷേ ഇവളെക്കൊണ്ടു് എന്തു ചെ
യ്യാൻ സാധിക്കും? ഇവളോടു വല്ലതും പറയുന്നപക്ഷം
മൌനമായി കേട്ടുകൊണ്ടിരിക്കും. അതിനിടയ്ക്കു് ആ
രെങ്കിലും പ്രതാപസിംഹനെ നിന്ദിക്കുകയോ പരിഹ
സിക്കുകയോ ചെയ്തുപോയാൽ ഇവൾ ഫണമുയൎത്തി
പെൺപാമ്പിനെപ്പോലെ ചീറുവാൻ തുടങ്ങും.
ഞാൻ ഇതുവരെ ചീറിക്കൊണ്ടു വരുന്ന നാഗിയെ
കണ്ടിട്ടില്ലെങ്കിലും ഇവളുടെ ഭാവം കാണുമ്പോൾ അ
വയോടാണു സാദൃശ്യം തോന്നുന്നതു്.

(സാവധാനത്തിൽ പോകുന്നു.)



## രംഗം 5.

---

സ്ഥാനം—അക്ബറുടെ മുറി.

സമയം—പ്രഭാതം.

[അക്ബർ സുഖമായി കിടന്നുകൊണ്ടു ഹുക്ക വലിക്കുന്നു. പൂർവ്വഭാഗത്തു സലിം നിൽക്കുന്നു.]

അക്ബർ—സലീം, മാനസിംഹൻ നിന്നെ ഒരു പ്രകാരത്തിലും അവമാനിച്ചിട്ടില്ല. അദ്ദേഹം വല്ലതും ചെയ്തിട്ടുണ്ടെങ്കിൽ അതെന്റെ കല്പനപ്രകാരമാണ്.

സലീം—ശരിതന്നെ. ഇതിലും അധികമായിട്ടെന്താണ് അവമാനിക്കാനുള്ളത്? ഞാൻ ഇത്ര വലിയ രാജ്യത്തെ യുവരാജാവ്; മാനസിംഹൻ ഒരു സാധാരണ സേനാപതി! ഹൽദിഘാട്ടിയിൽവച്ച് അദ്ദേഹം എന്റെ കല്പനയെ ലേശം ബഹുമാനിക്കാതെ എനിക്കു വിരോധമായി പ്രവർത്തിച്ചു. ഒരു തവണയല്ലാ; അനേകം പ്രാവശ്യം.

അക്ബർ—(കുറച്ചാലോചിച്ച്) ഉം! എങ്കിലും മാനസിംഹന്റെ പേരിൽ കുറ്റമൊന്നും ഞാൻ കാണുന്നില്ല.

സലീം—അങ്ങു മാനസിംഹന്റെ തെറ്റു കാണുന്നതെങ്ങനെയാണ്? അദ്ദേഹം അവിടുത്തെ സ്യാലപുത്രനല്ലേ! വാസ്തവം പറകയാണെങ്കിൽ അങ്ങുന്നുതന്നെയാണ് അദ്ദേഹത്തെ പൂജിച്ചു ശിരസ്സിൽ കയററി വച്ചിരിക്കുന്നതു.

അക്ബർ—കുറച്ചു വിവേകത്തോടെ സംസാരിക്കു. മാനസിംഹന്റെ കുറ്റമെന്താണെന്നു താൻതന്നെ പറയു.

സലീം—അദ്ദേഹം എന്റെ കല്പനയെ ലംഘിച്ചു.

അക്ബർ—അദ്ദേഹത്തിന് അധികാരം കൊടുത്തതു ഞാൻതന്നെയാണ്. സൈന്യാധിപൻ അദ്ദേഹമായിരുന്നു.

സലീം—എന്നാൽ പിന്നെ എന്നെ യുദ്ധത്തിന്നു പറഞ്ഞയച്ചതെന്തിനാണ്?

ആക്ബർ—യുദ്ധകാലത്തു് അദ്ദേഹമൊന്നിച്ചു പെരുമാറി യുദ്ധകൌശലം പഠിക്കുന്നതിന്നുതന്നെ.

സലീം—മാനസിംഹന്റെ ശിഷ്യനായിട്ടോ?

ആക്ബർ—ഈ അഹംഭാവം കൊണ്ടുപോയി കളയൂ. താൻ ആദ്യംതന്നെ ഹിന്ദുസ്ഥാനത്തിലെ ഭാവിചക്രവൎത്തിയായിത്തീരുന്നതിന്നുള്ള യോഗ്യത സമ്പാദിക്കുകയാണു് വേണ്ടതു്. യുദ്ധം ചെയ്തു ജയം നേടുന്നപ്രകാരവും രാജ്യം ഭരിക്കേണ്ടുന്ന സമ്പ്രദായവും പഠിക്കേണ്ട കാലമാണിപ്പോൾ. മാനസിംഹന്നു് എന്നെ എത്ര ബഹുമാനമുണ്ടെന്നു താനറിയുന്നില്ല. ഈ മാനസിംഹന്റെ സഹായത്തോടുകൂടിയാണു ഞാൻ ഹിന്ദുസ്ഥാനത്തിലെ അൎദ്ധഭാഗം—അതായതു് അഫ്ഗാനിസ്ഥാൻവരെ—കൈവശപ്പെടുത്തീട്ടുള്ളു.

സലീം—അദ്ദേഹത്തിന്നു് അവിടത്തെ പേരിൽ ബഹുമാനമുണ്ടായിരിക്കും; പക്ഷേ എന്നെ പുല്ലുപോലെയാണു കരുതുന്നതു്.

ആക്ബർ—നോക്കൂ; ഈ അഹംഭാവവും ധൃഷ്ടതയുമെല്ലാം ദൂരെക്കളയൂ. അന്യന്മാരെ ശാസിപ്പാനാരംഭിക്കുന്നതിനു മുമ്പു തന്നെത്താൻ സംയമനം ചെയ്യുന്നതിനാണു ശീലിക്കേണ്ടതു്. മാനസിംഹനെ എനിക്കു വളരെ ബഹുമാനമാണെന്നു താൻ തെറ്റിദ്ധരിക്കേണ്ട. വാസ്തവം പറകയാണെങ്കിൽ എനിക്കു് അദ്ദേഹത്തെ വളരെ ഭയമാണു്. അദ്ദേഹത്തെക്കൊണ്ടുള്ള ആവശ്യമെല്ലാം തീൎന്നാൽ പഴയ ചെരുപ്പിനെപ്പോലെ ഞാൻ അദ്ദേഹത്തെ പറപ്പിക്കും. അതുവരെ മാനസിംഹനെ ബഹുമാനിക്കേണ്ടതു് എന്റെയും തന്റെയും കടമയാണു്.

സലീം—അവിടത്തെ ഇഷ്ടംപോലെ. പക്ഷേ എനിക്കു

കാടൻ മഹാസിംഹന്റെ കല്പനയനുസരിക്കുന്നതിനു സാധിക്കുകയില്ല. എന്നെ അവമാനിച്ചതിനു് അവിടന്നു് അദ്ദേഹത്തെ ശാസിക്കാത്ത പക്ഷം ഞാൻ എന്റെ സ്വന്ത കൈകൊണ്ടു് അതിനു പ്രതിക്രിയ ചെയ്യുമെന്നു ദൈവത്തെ സാക്ഷിപ്പെടുത്തിശ്ശപഥം ചെയ്യുന്നു. ഞങ്ങളിരുവരിൽ ശ്രേഷ്ഠനാരാണെന്നു ഞാനൊന്നു പരീക്ഷിച്ചു നോക്കട്ടെ.

(വാളിന്മേൽ കൈവെക്കുന്നു)

അക്ബർ—നോക്കൂ, സലീം: ഞാൻ ആയുഷ്മാനായിരിക്കുന്ന കാലത്തോളം ഈ സാമ്രാജ്യത്തിന്റെ അധികാരി ഞാൻതന്നെയാണു്; താനല്ല. വല്ലതും ഉപദ്രവമുണ്ടാക്കേണമെന്നായിരിക്കാം താൻ പക്ഷേ നിശ്ചയിച്ചിരിക്കുന്നതു്. തനിക്കീസ്സാമ്രാജ്യം ലഭിക്കേണമെന്നു മോഹമുണ്ടെങ്കിൽ നേർവഴിക്കു നടന്നുകൊള്ളു; അല്ലാത്ത പക്ഷം തനിക്കും രാജ്യത്തിനും തമ്മിൽ ഒരു സംബന്ധവുമുണ്ടാകയില്ലെന്നു ഓർമ്മവെച്ചുകൊള്ളണം.

സലീം—അങ്ങനെ നിശ്ചയിക്കുന്നതിനുള്ള അധികാരം ചക്രവർത്തിയുടെ കൈവശമല്ല ഇരിക്കുന്നതു് എന്നു ഞാൻ തീർച്ചപറയാം.

(പോകുന്നു)

അക്ബർ—(നൈരാശ്യത്തോടെ അല്പനേരം സ്തബ്ധനായിരിക്കുന്നു) മാതാപിതാക്കന്മാരുടെ ഹൃദയത്തിന്റെ അവസ്ഥയെന്താണു്? പ്രാണത്യാഗം ചെയ്തിട്ടുകൂടി ലോകം തങ്ങളുടെ സന്താനങ്ങൾക്കു ധനം സമ്പാദിച്ചുവെക്കുന്നു! എന്റെ വിരലുകളെക്കൊണ്ടു് അമർത്തിയാൽതന്നെ പൊടിഭസ്മമാകത്തക്ക ബലഹീനനായ പുത്രന്റെ ധൃഷ്ടതയും ഗർവ്വമെല്ലാം എനിക്കു സഹിക്കേണ്ടിവന്നുവല്ലോ—ദൈവമേ! അവിടുന്നു സ്നേഹപാശംകൊണ്ടു ബന്ധിച്ച പിതാക്കന്മാരെ എത്ര ദുർബ്ബല

ന്മാരാക്കിത്തീർത്തിരിക്കുന്നു! എനിക്കിതെല്ലാം മൌനമായിസ്സഹിക്കേണ്ടിവന്നു. ആരാണതു്? മെഹരുന്നിസയോ?

(മെഹരുന്നിസ പ്രവേശിച്ചു് അഭിവാദ്യം ചെയ്യുന്നു)

മെഹർ—തിരുമനസ്സു, ഞാൻതന്നെയാണു്.

അക്ബർ—മെഹർ, നിന്റെ പേരിൽ വലിയതായ ഒരു കുററം ചുമത്തീട്ടുണ്ടെന്നു ഞാൻ കേട്ടു.

മെഹർ—അതിനെപ്പററി രണ്ടുവാക്കു ബോധിപ്പിക്കേണമെന്നു വിചാരിച്ചാണു ഞാൻ വന്നിരിക്കുന്നതു്. പക്ഷേ സലിംരാജകുമാരൻ ആദ്യംതന്നെ എല്ലാം തിരുമനസ്സറിയിച്ചിട്ടുണ്ടെന്നാണു തോന്നുന്നതു്.

അക്ബർ—പറയൂ; ശക്തസിംഹനെ ആരാണു വിട്ടയച്ചതു്?

മെഹർ—ഞാൻ; എന്റെ കൈകൊണ്ടു്.

അക്ബർ—ദൌലത്തിനെന്തു സംഭവിച്ചു?

മെഹർ—ഞാൻ അവളെ ശക്തസിംഹനു വിവാഹംചെയ്തു കൊടുത്തു.

അക്ബർ—(ഹാസ്യമായി) കൊള്ളാം! ശക്തസിംഹനു് എന്റെ മരുമകളെ കൊടുക്കുക! ഒരു കാടനൊരു ശിഷ്ട മുഗൾരാജകുമാരിയുടെ വിവാഹം!

മെഹർ—ഇതൊരു നൂതനമായ സംഗതിയല്ലല്ലോ. അവിടത്തെ അച്ഛനായ ഹുമയൂൺചക്രവർത്തിതന്നെ വഴി കാണിച്ചിട്ടുണ്ടല്ലോ. അതും പോരെങ്കിൽ അവിടന്നു് ആ വഴിക്കു നടന്നിട്ടുമുണ്ടു്.

അക്ബർ—ഞങ്ങൾ കാടന്മാരുടെ പുത്രിമാരെ ഇങ്ങോട്ടെടുക്കുകയാണു ചെയ്തിട്ടുള്ളതു്. അങ്ങോട്ടു കൊടുക്കുകയല്ല.

മെഹർ—രണ്ടും സമംതന്നെ.

അക്ബർ—എങ്ങനെയാണു സമമാകുന്നതു്?

മെഹർ—രണ്ടും ഒന്നുതന്നെ. അതും വിവാഹം ഇതും വിവാഹം.

ആക്ബർ—അല്ലാ ഒന്നല്ലാ. നിനക്കു പ്രായമാകാത്തതു കൊണ്ടു ദേശാചാരത്തിന്റെ ജ്ഞാനമില്ല.

മെഹർ—ദേശാചാരംകൊണ്ടു മുഴുവനായില്ല; ജനങ്ങൾക്കു ഹിതകരമായ സംഗതികളെല്ലാം എനിക്കു നല്ലപോലെ അറിയാം.

ആക്ബർ—ഇത്ര ചെറുപ്പത്തിൽതന്നെ മനസ്സിലാകത്തക്കവിധം സുഗ്രാഹ്യങ്ങളാണോ ശാസ്ത്രഗ്രന്ഥങ്ങൾ? ഒരിക്കലുമല്ല. ലോകത്തിൽ അനേകം ഭിന്നമതങ്ങളും അവയിൽതന്നെ നാനാതരം ശാഖോപശാഖകളും ഉണ്ടാകീട്ടുള്ളതെന്തിനാണെന്നു നിനക്കറിയാമോ? ആഴിചൂഴുന്ന ഊഴിയിൽ അസംഖ്യം വിദ്വാന്മാരും ശാസ്ത്രജ്ഞന്മാരും ഉണ്ടായിട്ടുണ്ടെങ്കിലും മതവിഷയത്തിൽ അവരെല്ലാം ഭിന്നാഭിപ്രായക്കാരാണ്. മതവിഷയമായ സദസ്സുകളിൽവച്ചു ഞാൻ അസംഖ്യം പ്രസംഗങ്ങൾ കേൾക്കുകയും, പാർസി, ക്രിസ്ത്യാനി, മുസൽമാൻ, ഹിന്ദു തുടങ്ങിയുള്ള വിവിധമതസ്ഥന്മാരായ പണ്ഡിതന്മാരോടു വാദപ്രതിവാദങ്ങൾ നടത്തുകയും ചെയ്തിട്ടുണ്ട്. എന്നിട്ടുകൂടി എനിക്ക് അവയുടെ പരിജ്ഞാനമുണ്ടെന്നു പറയുവാൻ ധൈര്യമില്ല; നിനക്കിത്ര ചെറുപ്പത്തിൽതന്നെ സകലം മനസ്സിലായല്ലോ. ആശ്ചര്യം!

മെഹർ—തിരുമേനി, എനിക്കത്രവലിയ തർക്കങ്ങളൊന്നും കേൾക്കേണ്ട ആവശ്യമില്ല; നിഷ്പ്രയാസം എന്റെ മനസ്സിൽ ഉദിച്ചതാണ്. ദൈവവും ഒന്നാണ്, മതവും നീതിയും ഒന്നുതന്നെയാണെന്നെനിക്കറിയാം! സ്വാർത്ഥം, ആത്മപ്രശംസ, വൈരം തുടങ്ങിയവയെ സാധിക്കുന്നതിനുവേണ്ടിയാണു ജനങ്ങൾ സർവ്വവും ഭിന്നിപ്പിച്ചിരിക്കുന്നതു്. ഈ നക്ഷത്രപരിപൂർണ്ണമായ നഭോമണ്ഡലവും, ഓളംവെട്ടുന്ന സമുദ്രവും, മരതകതുല്യമായ മൈതാനവുമെല്ലാം ഒരേ ദൈവത്തിന്റെ മഹിമ

യെത്തന്നെയാണു പുകഴ്ത്തുന്നത്. പരബ്രഹ്മം, ഖുദാ, ജിഹോവാ, എന്നിങ്ങനെ വിവിധനാമധേയങ്ങളുടെ ആരോപം ഹേതുവായി ഭിന്നമാണെന്നു ഭ്രമിച്ച് ആ സച്ചിദാനന്ദത്തിന്റെ വാസ്തവത്തെക്കുറിച്ചു ലോകം കലഹിക്കുന്നു. ജനങ്ങൾ പരസ്പരം നിന്ദിക്കുകയും ഉപദ്രവിക്കുകയുംകൂടി ചെയ്യുന്നുണ്ട്. ജീവികളെല്ലാം ഒരേ ചൈതന്യാംശങ്ങളാകുന്നതുകൊണ്ടു സഹോദരന്മാരാണ്. വിവിധദേശങ്ങളിൽ ജനിക്കുന്നതുകൊണ്ടാണു തമ്മിൽ വ്യത്യസ്തന്മാരായിരിക്കുന്നത്. ശക്തസിംഹനും ദൌലത്തുന്നീസയും മനുഷ്യർതന്നെയാണ്. ഞാനൊരു വ്യത്യാസവും കാണുന്നില്ല.

**അക്ബർ** — ദൌലത്തു മുസൽമാനാണ്; ശക്തസിംഹൻ കാപ്പിരിയാണ്. ദൌലത്തു ഹിന്ദുസ്ഥാൻചക്രവർത്തിയുടെ മരുമകളാണ്, ശക്തസിംഹൻ തെണ്ടിനടക്കുന്ന ഇരപ്പാളിയാണ്. ഇത്ര വ്യത്യാസമുണ്ടു.

**മെഹർ** — ശക്തസിംഹൻ മേവാഡിലെ റാണയായിരുന്ന ഉദയസിംഹന്റെ പുത്രനാണ്! ഇന്ന് അദ്ദേഹം രാജ്യഭ്രഷ്ടനും, അങ്ങുന്നു ഹിന്ദുസ്ഥാനചക്രവർത്തിയുമാണ്. ഈ ഐശ്വര്യം അനശ്വരമാണോ? ഇപ്പോഴത്തെ ചക്രവർത്തിയും പിതാവും ഒരുകാലത്തു ശക്തസിംഹനു തുല്യം നിരാശ്രയന്മാരായി അലഞ്ഞുനടന്നിരുന്നില്ലേ?

**അക്ബർ** — ശക്തസിംഹൻ മുസൽമാനായിരുന്നെങ്കിൽ തരക്കേടില്ല; പക്ഷേ അയാൾ നീചനായ കാടനാണല്ലോ.

**മെഹർ** — അപ്പാ, അങ്ങുന്നു മിണ്ടാതിരിക്കു. കൂടക്കൂടെ 'കാടൻ, കാടൻ' എന്നിങ്ങനെ പല്ലവി പാടി എന്നെ അവമാനിക്കരുത്. എന്റെ അമ്മ — മൽക്ക — യും കാടത്തിയാണെന്ന് അവിടത്തേക്കു മനസ്സിലായിട്ടില്ലേ?

**അക്ബർ** — അമ്മ കാടത്തിയാണെങ്കിലും അപ്പൻ മുസൽമാനാണല്ലോ. പുരുഷന്മാരുടെ സൌഖ്യത്തിനുവേണ്ടിയാണു സ്ത്രീകളെ സൃഷ്ടിച്ചിരിക്കുന്നത്. എന്റെ

സമീപത്തു് അസംഖ്യം സ്ത്രീകളുണ്ടു്. അവരെ കേവലം
ഭോഗസാധനങ്ങളായിട്ടു മാത്രമേ ഞാൻ ഗണിച്ചിട്ടു
ള്ളൂ.—മാനിനിയകളല്ല.

മേഹർ—എന്റെ പിതാവും ഹിന്ദുസ്ഥാൻ ചക്രവൎത്തിയു
മായ അവിടത്തെ മുഖത്തുനിന്നു് ഇപ്രകാരം വിവേക
ശൂന്യങ്ങളായ വാക്കുകൾ നിൎഗ്ഗമിക്കുന്നതു് ആശ്ചൎയ്യം ത
ന്നെ. സ്ത്രീകൾ പുരുഷന്മാരുടെ സുഖസാധനങ്ങളാ
ണെന്നു അവിടുന്നു വിചാരിക്കുന്നുവല്ലോ. അവൎക്കും പു
രുഷന്മാരെപ്പോലെ ബുദ്ധിയും സുഖദുഃഖജ്ഞാനവുമു
ണ്ടു്. സ്ത്രീകൾ ഭോഗ്യവസ്തുക്കളാണത്രേ! സ്ത്രീകൾ ത
ങ്ങളുടെ സഹധൎമ്മിണികളാണെന്നും അവരെ ബഹു
മാനിക്കുന്ന രാജ്യത്തു മാത്രമേ സദാ സന്തുഷ്ടിയുണ്ടാക
യുള്ളുവെന്നുമാണു ഹിന്ദുക്കളുടെ അഭിപ്രായമെന്നു് അ
മ്മ പറയുന്നതു ഞാൻ കേട്ടിട്ടുണ്ടു്. പക്ഷേ അബലക
ളെ മാനിക്കുകകൂടി ചെയ്യരുതെന്നാണു അവിടത്തെ
അഭിമതം. പുരുഷന്മാർ തങ്ങളുടെ സുഖാനുഭവത്തിനു
വേണ്ടിയാണു ജനിച്ചിട്ടുള്ളതെന്നു വനിതകൾക്കും പറ
യാമെങ്കിലും അവൎക്കു തലച്ചോറുള്ളതുകൊണ്ടാണു് അ
പ്രകാരമുള്ള അവിവേകവാക്കുകൾ അവരുടെ മുഖത്തു
നിന്നു വീഴാത്തതു്. സ്വാത്മപരിത്യാഗം നിമിത്തമാ
ണു് അവർ തങ്ങളുടെ സൌഖ്യത്തെ പുരുഷന്മാൎക്കു ബ
ലി കഴിക്കുന്നതു്. പുരുഷന്മാരുടെ സ്വാത്മപ്രതിപത്തി
കൊണ്ടു് അവർ തന്വംഗികളെ മാനിക്കുകകൂടി ചെ
യ്യുന്നില്ല. അവരുടെ അധൎമ്മവും ക്രൂരതയും നോക്കു!
അവർ സ്ത്രീകളോടു് അധൎമ്മം പ്രവൎത്തിച്ചു് അവരുടെ
ജീവിതഭാരത്തെ പതിന്മടങ്ങു വൎദ്ധിപ്പിക്കുന്നു.

അക്ബർ—മേഹർ! നിന്നോടു തൎക്കിക്കുന്നതിനോ ഇപ്ര
കാരമുള്ള അധികപ്രസംഗം കേൾക്കുന്നതിനോ എനി
ക്കാഗ്രഹമില്ല. എന്റെ കല്പനയെ മൌനമായി അനു

സരിക്കുന്നതു നിങ്ങളുടെ കടമയാണ്. മതി; ഇനിയൊ
ന്നും പറയേണ്ട.

(അക്ബർ കുപിതനായി പോകുന്നു)

മേഹർ— (ഗാർഢ്യത്തോടെ) എന്റെ കർത്തവ്യമെന്താ
ണെന്ന് എനിക്കു നല്ലപോലെ അറിയാം. ആരെങ്കി
ലും എന്റെ അമ്മയെ നിന്ദിക്കുകയോ അവളെ അടി
മക്കുതുല്യം ഒരു ഭോഗസാധനമായി വിചാരിക്കുകയോ
ചെയ്യുന്നുണ്ടെങ്കിൽ അവരൊരുമിച്ചു ഞാൻ ഇനി താ
മസിക്കുകയില്ല. അയാൾ ഹിന്ദുസ്ഥാൻ ചക്രവർത്തി
യോ തുർക്കിസ്സുൽത്താനോ ആരായാലും വേണ്ടില്ല. വി
ശാലമായ ഭൂമിയിൽ പർവ്വതങ്ങളും കാടുകളും മററും
ധാരാളമുണ്ടല്ലോ. ഞാൻ വാനപ്രസ്ഥാശ്രമം സ്വീക
രിച്ചുകൊള്ളാം. ഇന്നു മുതൽ ഞാൻ രാജകുമാരിയല്ല;
ഒരു സാധാരണ യുവതി. ഇപ്രകാരമുള്ള രാജപദവിയ
നുഭവിക്കുന്നതിനേക്കാൾ നല്ലതു ഭിക്ഷതെണ്ടുകയാണ്.

(പോകുന്നു)

## രംഗം 6.

സ്ഥാനം — മാനസിംഹന്റെ ആഗ്രയിലുള്ള മാളിക

സമയം — സന്ധ്യ.

[മാനസിംഹൻ തന്റെ മുറിയിൽ തനിയെ ലാത്തുന്നു]

മാനസിം— രേവയുടെ വിവാഹത്തിനു പിതാവ് അവളെ
എന്റെ സമീപത്തേക്കയച്ചിരിക്കുന്നു. ഈ മുഗൾവംശ
ത്തിലേക്കുതന്നെ അവളെ വേളികഴിച്ചു കൊടുക്കേണ്ടി
വരുമെന്നാണു തോന്നുന്നത്. കഷ്ടം! ഈയുള്ള ആളുക
ളുടെ അവസ്ഥ എത്ര ശോചനീയമായിത്തീർന്നിരിക്കു
ന്നു. മേവാഡിലെ പവിത്രവംശത്തോടു സംബന്ധിപ്പി
ക്കുന്നപക്ഷം നമ്മുടെ ഈ കളങ്കം കഴുകിക്കളയാമെന്നു

വിചാരിച്ചിരുന്നു; പക്ഷെ എന്റെ ആഗ്രഹം നിഷ്ഫല
മായി. പ്രതാപസിംഹാ! അങ്ങയുടെ ഈ അഭിമാനം
കളഞ്ഞിട്ടില്ലെന്നുവരികിൽ ഞാൻ പുരുഷനല്ല. ഐ
ഹിക [illegible] ഞാൻ എന്റെ വംശത്തി
ന്റെ ഗൌരവം [illegible]
സ[illegible] ഉപേക്ഷിട്ടും കുലമഹിമയെ രക്ഷിച്ചുപോരുന്നു!
എന്റെ ആയുഷ്കാലത്തിനിടക്കു തന്റെ ഉന്നമിതമാ
യിരിക്കുന്ന ഉത്തമാംഗത്തെ നമിപ്പിച്ച് എന്നോടു സ
മനാക്കിത്തീർത്തേക്കാം. കാടുതോറും ആട്ടിപ്പായിച്ച് ആ
കാശമല്ലാതെ മറ്റൊരു തണലും തനിക്കില്ലാതാക്കി
യേക്കാം.

[ശസ്ത്രധാരിയായ സലീം പ്രവേശിക്കുന്നു]

മാനസിം— (ആശ്ചര്യത്തോടെ) യുവരാജാവു തിരുമന
സ്സ്! സ്വാഗതം. അങ്ങ് എന്തിനായിട്ടാണ് ഇത്രബ
[illegible] ഇങ്ങോട്ടുവന്നത്.
സലീം—ഞാൻ അങ്ങയോടു പ്രതിക്രിയ ചെയ്യുന്നതിനാ
ണു വന്നിരിക്കുന്നത്.
മാനസിം—പ്രതിക്രിയയോ?
സലീം—അതേ, പ്രതിക്രിയതന്നെ.
മാനസിം—എന്തിന്റെ പ്രതിക്രിയ?
സലീം—നിങ്ങളുടെ ഗർവ്വിന്റെ പ്രതിക്രിയ. മഹമ്മൂദ്!

[മഹമ്മൂദ് പ്രവേശിക്കുന്നു]

സലീം—(മഹമ്മൂദിന്റെ ഹസ്തത്തിൽനിന്ന് ആയുധമെടു
ത്തു മാനസിംഹനു കൊടുക്കുന്നു) ഇതിൽനിന്ന് ഇഷ്ട
മുള്ളവാളു തിരിഞ്ഞെടുക്കാം.
മാനസിം—തിരുമനസ്സേ! അങ്ങേക്കു തലക്കു സ്ഥിരതയി
ല്ലെന്നുണ്ടോ? ഞാൻ സൈന്യാധിപനായിരിക്കുന്ന രാ
ജ്യത്തെ യുവരാജാവാണ് അങ്ങുന്ന്. എനിക്കങ്ങയോ
ടു യുദ്ധം ചെയ്യാൻ പാടുണ്ടോ?
സലീം—നിങ്ങൾക്കു യുദ്ധം ചെയ്യാതെനിവൃത്തിയില്ല. നി

ങ്ങാം ചക്രവൎത്തിയുടെ സ്യാലപുത്രനും സേനാപതിയുമാണ്. അദ്ദേഹത്തിന നിങ്ങളുടെ ഗൎവ്വ് സഹിക്കാൻ ശക്തിയുണ്ട്, എന്നെക്കൊണ്ട സാധിക്കയില്ല; എടുക്കു, ഇഷ്ടമുള്ള വാളെടുക്കു.

മാനസിം അങ്ങെക്കെന്നോട വിരോധമാണെന്നെനിക്കറിയാം. എന്നാലും അങ്ങയുടെ ശരീരത്തിൽ ആയുധം പ്രയോഗിക്കുന്നതിനെനിക്ക മനസ്സുവരുന്നില്ല. അതു ചക്രവൎത്തിയുടെ ചോറിന്റെ മഹിമതന്നെയാണ്.

സലിം—വാളെടുക്കാതെ നിവൃത്തിയില്ല. നമ്മളിലാരാണ യോഗ്യനെന്ന് ഇന്നുതന്നെ തീൎച്ചയാക്കണം.

മാനസിം—അങ്ങുന്ന് ആദ്യംതന്നെ അങ്ങയുടെ ചിത്തഭ്രമം മാറീട്ടു വരു.

സലീം—ഇല്ലാ; എനിക്കൊന്നും കേൾക്കേണ്ടാ. ഈ വാളെടുക്കു.

(മാനസിംഹന്റെ കയ്യിൽ വാളു കൊടുക്കുന്നു.)

മാനസിം—(വാളു വാങ്ങിച്ചു) തിരുമനസ്സിലേക്ക ഭ്രാന്തുണ്ടോ? (സലീം മാനസിംഹനോടെതിൎക്കുകയും അദ്ദേഹം തടുക്കുകയും ചെയ്യുന്നു.)

മാനസിം—ഇതൊന്നു കേൾക്കു.

സലീം—ഇല്ലാ; ഒന്നും കേൾക്കേണ്ടാ.

(സലീം വീണ്ടും വാളുവീശി മാനസിംഹന്റെ കാലിന്മേൽ മുറിയേല്പിക്കുന്നു.)

മാനസിം—(ഗൎജ്ജിച്ചുകൊണ്ട്) എന്നാൽ ഇഷ്ടംപോലെ അവിടുന്നു തന്നത്താൻ രക്ഷിച്ചുകൊള്ളു.

(മാനസിംഹൻ സലീമിനോട പൊരുതുകയും സലീം പരാജിതനായിട്ടു പിന്നാക്കം മാറുകയും ചെയ്യുന്നു.)

മാനസിം—ഇനിയെങ്കിലും അങ്ങെക്ക ബോധംവരട്ടെ. അല്ലാത്തപക്ഷം അങ്ങയുടെ ശിരസ്സു നിലത്തു കിടന്നുരുളും.

സലിം—ഇത്ര അധികപ്രസംഗമോ! (വീണ്ടും മാനസിംഹനോടെതിൎക്കുന്നു.)

(പരിഭ്രമത്തോടെ രേവ പ്രവേശിക്കുന്നു.)

രേവ — (കൈ രണ്ടും ഉയൎത്തിക്കൊണ്ട് ഇരുവരുടേയും മദ്ധ്യത്തിൽ നില്ക്കുന്നു.) മതിയാക്കു; മതിയാക്കു; ഇതു ഗൃഹമാണ്; രണാങ്കണമല്ല.

(രേവയുടെ രൂപലാവണ്യം കണ്ടു പരിഭ്രമിച്ചു സലീമിൻെറ ഹസ്തത്തിൽനിന്നു വാൾ വീഴുന്നു. അദ്ദേഹം അല്പനേരം കൈകൊണ്ടു കണ്ണുപൊത്തി നില്ക്കുന്നു. കണ്ണു തുറന്നപ്പോൾ രേവയെ പുരോഭാഗത്തു കാണുമാറില്ല)

സലീം — (ആശ്ചൎയ്യത്തോടെ) ഹൈ! അവളാരാണ്! മാനുഷിയോ ദേവിയോ?

---

രംഗം 7.

സ്ഥാനം — ഉദയപുരത്തിലുള്ള ഒരു പൎവ്വതഗുഹയുടെ പുരോഭാഗം.

സമയം — സന്ധ്യ.

[പ്രതാപസിംഹൻ തനിയെ നില്ക്കുന്നു.]

പ്രതാപ — കോമളമീരവും കൈവിട്ടുപോയി. ധൂൎമടി, ഗോഗണ്ഡാ എന്നീ കോട്ടകളും ശത്രുക്കൾ കരസ്ഥമാക്കിക്കഴിഞ്ഞു. ഉദയപുരം മഹാബത്തുഖാൻെറ അധീനത്തിൽ പെട്ടു. എല്ലാം നശിച്ചുപോയെങ്കിലും അവയെപ്പററിയുള്ള ദുഃഖംമാത്രം ശേഷിച്ചുണ്ട്! ഒരു കാലത്തു കൈമോശം വന്നതെല്ലാം മറെറാരു കാലത്തു വീണ്ടെടുക്കാൻ സാധിച്ചേക്കാം. പക്ഷെ മാനാ! ഝാലി മാസ്സ്! ഹൽദിഘാട്ടിയുദ്ധാങ്കണത്തിൽവെച്ചു ദേഹവിയോഗം സംഭവിച്ചവരായ നിങ്ങളിരുവരേയും പുനൎജ്ജീവിപ്പിക്കുന്നതിന് ഒരിക്കലും സാധിക്കുകയില്ലല്ലൊ!

(സാവധാനത്തിൽ ഈശ്വര പ്രവേശിക്കുന്നു.)

പ്രതാപ—ഈശ്വരേ! നിന്റെ ഭക്ഷണംകഴിഞ്ഞുവോ?

ഈശ്വര—ഉവ്വ്. അച്ഛാ, ഇതേതൊരു സ്ഥാനമാണ്?

പ്രതാപ—ഉദയപുരം വനം.

ഈശ്വര—വളരെ മനോഹരമായ പ്രദേശം. എന്തൊരു ശാന്തത. എത്ര സുന്ദരം!

(ഭോജനസാമഗ്രികളുമെടുത്തുകൊണ്ടു ലക്ഷ്മി പ്രവേശിക്കുന്നു.)

പ്രതാപ—കുട്ടികൾക്കു ഭക്ഷണം കൊടുത്തുവോ?

ലക്ഷ്മി—ഉവ്വ്. ഞാൻ അവിടേയ്ക്കു ഭക്ഷണം കൊണ്ടു വന്നിരിക്കുന്നു.

പ്രതാപ—ഞാനെന്താണു ഭക്ഷിക്കേണ്ടതു്? എനിക്കു ലേശം വിശപ്പില്ല.

കേരള സാഹിത്യ അക്കാദമി

ലക്ഷ്മി—ഇന്നത്തെ ദിവസത്തിൽ ജലപാനംകൂടി ചെയ്തിട്ടില്ല; എന്നിട്ടും വിശപ്പില്ലെന്നോ?

ഈശ്വര—അച്ഛാ! അല്പം വല്ലതും ഭക്ഷിക്കൂ!

പ്രതാപ—ആകട്ടെ, അവിടെ വയ്ക്കൂ.

ലക്ഷ്മി—(പ്രതാപസിംഹന്റെ മുമ്പിൽ ഭോജനഭാജനം വച്ചിട്ടു) ഞാൻ പോയി കുട്ടികളെ ഉറക്കിട്ടുവരാം.

(ലക്ഷ്മി പോകുന്നു. പ്രതാപസിംഹൻ ഫലമൂലങ്ങൾ ഭക്ഷിച്ചു കൈ കഴുകുന്നു.)

പ്രതാപ—രജപുത്രന്മാർക്കു വിഹിതമായ ജീവനം ഇതുതന്നെയാണ്. പകൽ മുഴുവനും ഉപവസിച്ചതിനുശേഷം അത്താഴത്തിനു ഫലമൂലങ്ങൾ. പ്രഭാതം മുതൽക്കു അസ്തമനംവരെ അത്യദ്ധ്വാനം ചെയ്തിട്ടു രാത്രി വെറും നിലത്തു ശയിക്കുക! ഇതാണു രജപുത്രന്മാർക്ക് അനുരൂപമായ ജീവിതം. ദേശസേവനത്തിനുവേണ്ടി കഷ്ടപ്പെടുന്ന സമയത്തു ലഭിക്കുന്ന ഈ ഫലമൂലങ്ങൾ അമൃതിനേക്കാൾ സ്വാദുള്ളവയാണ്. മാത്ര

ശുശ്രൂഷ ചെയ്യുന്ന സമയത്തു് ഈ ധൂളിമെത്തയും കൂടി പുഷ്പശയ്യയേക്കാറം സുഖകരമാണു്—

(ഭീൽസൈന്യാധിപനായ മാഹൂകൻ പ്രവേശിച്ചു് അഭിവാദ്യം ചെയ്യുന്നു)

പ്രതാപ—ആരു്? മാഹൂവോ?

മാഹൂ—അതേ തിരുമനസ്സുകൊണ്ടു്, ഞാൻ തന്നെയാണു്. അങ്ങയുടെ ശോചനീയാവസ്ഥ കേട്ടിട്ടു ഞാൻ കാണ്മാൻ വന്നതാണു്.

പ്രതാപ—വളരെ നന്നായി.

ഈര—മാഹൂ, സൌഖ്യം തന്നെയല്ലേ?

മാഹൂ—അനുജത്തിയോ? നിങ്ങറം നന്ന ചടച്ചിരിക്കുന്നുവല്ലോ?

പ്രതാപ—ഇവറം ആയുഷ്മതിയായിരിക്കുന്നതുതന്നെ ആശ്ചര്യമാണു്. ഒന്നാമതു ശരീരത്തിനു സുഖമില്ലായ്ക; രണ്ടാമതു ബന്ധുവർഗ്ഗവും സമീപത്തില്ല. വസിക്കുന്നതിനു നിയതസ്ഥാനമോ സമയത്തിനു ഭോജനമോ ഇല്ല! പകൽ മുഴുവനും കഷ്ടപ്പെട്ടിട്ടു് ഇപ്പോറം മാത്രമേ ഇവറം അല്പം ആഹാരം കഴിച്ചുള്ളൂ.

മാഹൂ—ഇപ്രകാരം എത്ര ദിവസം കഴിച്ചുകൂട്ടുവാൻ സാധിക്കും?

പ്രതാപ—അനുജാ! എന്താണു വേണ്ടതു്! ബിദൂരിലെ കാട്ടിൽ ഭോജനത്തിനു് ഏർപ്പാടു ചെയ്തിരുന്നു. തത്സമയം അയ്യായിരം മുഗളന്മാർ വന്നു വളഞ്ഞു. ഞാൻ എന്റെ ഇരുനൂറു കൂട്ടുകാരുമൊരുമിച്ചു പർവ്വതമാർഗ്ഗങ്ങളിൽ കൂടെ പത്തുകാതം വഴി നടന്നിട്ടാണു് ഇവിടെ എത്തിയതു്. ഇവരെ ഡോലിയിലും കൊണ്ടുപോന്നു!

(മാഹൂ നിരാശയെ പ്രകടിപ്പിച്ചുകൊണ്ടു്)

മാഹൂ—തിരുമനസ്സുകൊണ്ടു് ഒരു വർത്തമാനം കേട്ടുവോ?

പ്രതാപ—എന്താണു്?

മാഹൂ— ഖരീദഖാന്റെ സൈന്യങ്ങളെല്ലാം റായാഡിലേക്കു പോയിരിക്കുകയാണ്. ഇവിടെ ആയിരം സൈന്യങ്ങളേ ഉള്ളു.

പ്രതാപ— ഖരീദഖാൻ! അയാളെവിടെ?

മാഹൂ— ഇവിടെത്തന്നെ. ഇന്ന് അയാളുടെ ജന്മനക്ഷത്രമാകകൊണ്ട് അവിടെ വലിയ വിരുന്നും മററുമുണ്ടായിരിക്കും. ഇപ്പോൾതന്നെ അയാളെ വളയുന്നതായാൽ നിഷ്ഫലമാകയില്ല.

പ്രതാപ— പക്ഷെ എന്റെകൂടെ നൂറു ഭടന്മാർ മാത്രമേയുള്ളു.

മാഹൂ— എന്റെ അടുക്കൽ അനവധി ഭിലന്മാരുണ്ട്. അവരെല്ലാം തിരുമനസ്സിലേക്കുവേണ്ടി പ്രാണൻകളയാൻ തയ്യാറാണ്!

പ്രതാപ— എന്നാൽ വേഗം പോയി സൈന്യങ്ങളെ ക്രമപ്പെടുത്തീട്ടു വരു. ഇന്നു രാത്രി മുഗളന്മാരുടെ കൂടാരത്തെ വളയണം. പോകു, വേഗം പോയിട്ടു വരു.

മാഹൂ— കല്പനപോലെ. (ഈരയോടു) അനുജത്തി, നിങ്ങൾദേഹം നല്ലവണ്ണം സൂക്ഷിക്കണം. അല്ലാത്തപക്ഷം എത്ര കാലത്തോളം ജീവിച്ചിരിക്കുവാൻ സാധിക്കുമെന്നറിഞ്ഞുകൂടാ. (പോകുന്നു)

പ്രതാപ— ഈ ഭിൽസൈന്യാധിപരതുല്യനായ ഒരു മിത്രം ഈ ലോകത്തിൽ ദുർല്ലഭമാണ്. ഈ ആപൽക്കാലത്തു അദ്ദേഹത്തെപ്പോലെ ഒരു മിത്രത്തെ ലഭിച്ചതു മഹാ ഭാഗ്യമായിപ്പോയി.

ഈര— അച്ഛാ?

പ്രതാപ— എന്താണു മകളെ!

ഈര— ഈ യുദ്ധംകൊണ്ടുള്ള പ്രയോജനമെന്താണ്? ഈ ലോകത്തു നമ്മൾ അല്പദിവസങ്ങൾ മാത്രമേ ജീവിച്ചി

രിക്കുകയുള്ളൂ. പരസ്പരസ്നേഹവും സമഭാവനയും വൎദ്ധി
പ്പിക്കുകയും അന്യന്റെ ദുഃഖത്തെ ദൂരീകരിക്കുന്നതിനു
തന്നാൽ കഴിയുന്നപ്രകാരം യത്നിക്കുകയുമല്ലേ മനു
ഷ്യജീവിതത്തിന്റെ പരമോദ്ദേശ്യം? അല്ലാതെ കലഹ
മുണ്ടാക്കിത്തീൎത്തു ജീവിതം ക്ലേശാവഹമാക്കിത്തീൎക്കുക
യാണോ വേണ്ടതു്?

പ്രതാപ—മകളേ! അന്യോന്യസൌഹൃദത്തോടെ ജീവി
തം നയിക്കുന്നതിനു സാധിക്കുന്നപക്ഷം ഈ ലോകം
തന്നെയല്ലേ സ്വൎഗ്ഗം?

ഈര—അച്ഛാ! സ്വൎഗ്ഗം എവിടെയാണു്? ഈ ഭൂമിത
ന്നെ സ്വൎഗ്ഗമായിത്തീരുമെന്നാണു് എന്റെ വിശ്വാ
സം. ഈ ലോകം എന്നാണു പരോപകാരം, പ്രീതി,
ഭക്തി എന്നിവകളുടെ വിളനിലമായിത്തീരുന്നതു്,
എന്നാണു മനുഷ്യർ സ്വാൎത്ഥപ്രതിപത്തിയെ ഉപേ
ക്ഷിച്ചു പരോപകാരത്തിൽ ദൃഷ്ടിവയ്ക്കുന്നതു്, അന്നു്
ഈ പൃത്ഥ്വിതന്നെയാണു സ്വൎഗ്ഗം.

പ്രതാപ—എന്റെ കുട്ടി! അതിനൊക്കെ എത്ര കാലം
കഴിയണം?

ഈര—അച്ഛാ! നമ്മൾ അക്കാലത്തോടടുത്തു ജനിച്ചിട്ടി
ല്ലെങ്കിലും ഈ രക്തപ്രവാഹത്തിൽനിന്നു് കഴിഞ്ഞു
പോകുന്നതിനു് ഒരു നിവൃത്തിയുമില്ലേ?

[ബാലകന്റെ വേഷധാരിയായ മേഹരുന്നിസയെ
യുംകൊണ്ടു് അമരസിംഹൻ പ്രവേശിക്കുന്നു.]

പ്രതാപ—അമരസിംഹനോ?—തന്റെ കൂടെ ആരാണു്?

അമര—ഇയ്യാൾ മാനസിംഹന്റെ ദൂതനാണെന്നാണു പ
റയുന്നതു്; പക്ഷേ ഞാനതു വിശ്വസിക്കുന്നില്ല.

[മേഹർ പ്രതാപസിംഹന്റെ നേരെ തുറിച്ചുനോ
ക്കുന്നു.]

പ്രതാപ—താൻ മാനസിംഹന്റെ ദൂതനാണോ?

മേഹർ—അങ്ങുന്നുതന്നെയാണോ പ്രതാപസിംഹൻ? ഈ കുടിലാണോ അങ്ങയുടെ വാസസ്ഥാനം? ഈ ഫലമൂലങ്ങൾ തന്നെയാണോ അങ്ങയുടെ ആഹാരം? ഇപ്പുല്ലുമെത്തയിലാണോ അങ്ങുന്നു ശയിക്കുന്നതു്?

പ്രതാപ—അതേ, ഞാൻ തന്നെയാണു പ്രതാപസിംഹൻ. സത്യം പറയു, താനാരാണു്?

മേഹർ—സത്യം പറയുന്നതിനെനിക്കു ഭയമാകുന്നു. വാസ്തവം പറയുന്നപക്ഷം അങ്ങുന്നു് എന്നെ ഉപേക്ഷിക്കരുതു്.

പ്രതാപ—ഞാൻ തന്നെ ഉപേക്ഷിക്കുകയില്ല.

മേഹർ—അങ്ങുന്നു രജപുത്രവംശപ്രദീപമാണു്. അങ്ങുന്നു മനുഷ്യവംശശിഖാമണിയാണു്. അവിടത്തെപ്പററി പലതും കേട്ടിട്ടുള്ളതിൽ ചിലതു മാത്രമേ ഞാൻ വിശ്വസിച്ചിരുന്നുള്ളു. പക്ഷേ ഇന്നു ഞാൻ കണ്ട കാഴ്ച, സങ്കല്പശക്തിയെക്കൂടി അതിശയിപ്പിക്കുന്ന മഹിമാമയമാണു്. അങ്ങുന്നു സമ്രാട്ടായ അക്ബറിന്റെ അധീനതയെ സ്വീകരിക്കുന്നപക്ഷം അദ്ദേഹം അങ്ങയെ തന്റെ ദക്ഷിണാസനത്തിലിരുത്തി ബഹുമാനിക്കുമായിരുന്നുവെങ്കിലും സ്വാതന്ത്ര്യത്തിനുവേണ്ടി അവിടുന്നു ബുദ്ധിമുട്ടുകളെല്ലാം സഹിച്ചു കൊണ്ടിരിക്കുകയാണെന്നാണു ഞാൻ കേട്ടിട്ടുള്ളതു്. അങ്ങയുടെ അവസ്ഥയെ പ്രത്യക്ഷമായി കണ്ടറിയേണമെന്നു വിചാരിച്ചാണു ഞാൻ ഇങ്ങോട്ടു വന്നതു്. രാണാ തിരുമനസ്സേ?, ഞാൻ ദൂതനും മററുമല്ല. (ഭക്തി, ആശ്ചര്യം, ആനന്ദം എന്നിവക വികാരങ്ങളെക്കൊണ്ടു മേഹറിന്റെ സ്വരം കണ്ഠത്തിൽത്തന്നെ സ്തംഭിക്കുന്നു.)

പ്രതാപ—പിന്നെ ആരാണു്?

മേഹർ—ഞാനൊരബലയാണു്.

പ്രതാപ—സ്ത്രീയായിട്ടു് ഈ വേഷത്തിൽ! ഇവിടെ വരികയോ?

മേഹർ—ഞാൻ മറെറാരു ഉദ്ദേശത്തോടുകൂടെയാണ് ഇങ്ങോട്ടു വന്നത്. പക്ഷേ ഇപ്പോൾ ഇവിടെത്തന്നെ താമസിച്ച് അങ്ങയുടെ കുടുംബത്തെ പരിചരിക്കേണമെന്നാണ് എൻെറ താല്പര്യം.

പ്രതാപ—ഇതുവരെയും നിങ്ങളാരാണെന്നു പറഞ്ഞില്ലല്ലോ.

മേഹർ—സ്ത്രീകളുടെ പേരറിഞ്ഞിട്ടെന്താണ് അവിടേക്ക് ആവശ്യം?

പ്രതാപ—അച്ഛൻെറ പേരു പറഞ്ഞാൽമതി.

മേഹർ—എൻെറ പിതാവ് അങ്ങയുടെ പരമശത്രുവാണെങ്കിലും ഞാനിപ്പോൾ അങ്ങയുടെ ആശ്രമത്തിൽ വന്നിരിക്കുന്നുവല്ലോ. എൻെറ അച്ഛൻെറ പേരു കേട്ടാൽകൂടി എന്നെ പരിത്യജിക്കുകയില്ലെന്നു സത്യം ചെയ്യുന്നതുവരെ ഞാൻ എൻെറ പേരു പറകയില്ല.

പ്രതാപ—ഞാൻ ക്ഷത്രിയനാണ്. ആശ്രിതപരിത്യാഗം ക്ഷത്രിയധർമ്മമല്ലെന്നു നിങ്ങൾ ധരിച്ചുകൊള്ളു.

മേഹർ—എൻെറ അച്ഛൻ—

പ്രതാപ—പറയൂ, പറയൂ

മേഹർ—എൻെറ അച്ഛൻ—അങ്ങയുടെ പരമശത്രുവായ അക്ബർ ചക്രവർത്തിയാണ്.

(പ്രതാപസിംഹൻ നിശ്ചേഷ്ടനായി സ്വല്പനേരം തീവ്രദൃഷ്ടിയോടെ മേഹറുടെ നേരെ നോക്കുന്നു.)

പ്രതാപ—നിങ്ങൾ എന്നെ വഞ്ചിക്കുകയല്ലല്ലോ.

മേഹർ—റാണാതിരുമനസ്സേ; ഞാൻ എൻെറ ആയുഷ്കാലത്തിനിടക്ക് ഒരുവനെയും ചതിക്കുന്നതിനു ശ്രമിച്ചിട്ടില്ല.

പ്രതാപ—അക്ബറുടെ പുത്രി എൻെറ സമീപത്തുവരുവാനെന്താണു കാരണം?

മേഹർ—ഞാൻ ചാടിപ്പോന്നതാണ്.

പ്രതാപ—എന്തിനുവേണ്ടി?

മെഹർ—പറയാം.

ഈര—എനിക്ക മനസ്സിലായി; ഇവർ മെഹരാണ്

പ്രതാപ—നീ ഈ സ്ത്രീയെ അറിയുമോ?

ഈര—അച്ഛാ, ഞാൻ ഇവരെ അറിയും. ഇവർ അക്ബറുടെ പുത്രി മെഹറുന്നിസയാണ.

പ്രതാപ—എവിടെവച്ചാണ പരിചയം?

ഈര—ഹൽദിഘാട്ടി യുദ്ധാങ്കണത്തിൽവെച്ച്.

പ്രതാപ—(വിസ്മയത്തോടെ എഴുനീറ്റു) മെഹറുന്നിസേ; നിങ്ങളെന്റെ ശത്രുപുത്രിയായാലും ഇപ്പോൾ എന്റെ ആശ്രയത്തിലാണല്ലൊ വസിയ്ക്കുന്നത്. ഇപ്പോൾ എന്റെ അവസ്ഥ ഒരുത്തൎക്കും ആശ്രയപ്രദമല്ലാ; ഞാൻ സ്വയമേവ നിരാശ്രയനാണ. എന്നാലും ഞാൻ നിങ്ങളെ ഇവിടെ താമസിപ്പിച്ചുകൊള്ളാം, ഒരിക്കലും ത്യജിക്കുകയില്ല. വരൂ, അകത്തേക്ക പോകാം. കുട്ടികളുടെ അമ്മയുടെ അരികിലേക്ക പോകുക.

(എല്ലാവരും ഗുഹയിലേക്ക പോകുന്നു.)

## നാലാമങ്കം.

### രംഗം 1

സ്ഥാനം—ഫിൻസഹരദുൎഗ്ഗം.

സമയം—ഉച്ച.

[ശക്തസിംഹൻ തനിയെ തോട്ടത്തിൽ ലാത്തുന്നു]

ശക്ത—സലീം, ഞാൻ എത്ര ദിവസമായി ഈ ദുൎഗ്ഗത്തിൽ സ്വസ്ഥനായിരിക്കുന്നു; പക്ഷെ ആ ചവിട്ടിന്റെ പ്രതിക്രിയയുടെ കാൎയ്യം ഞാൻ വിസ്മരിച്ചുപോയെന്നു താൻ വിചാരിക്കേണ്ട. ആഗ്രയിൽനിന്നു പോരുംവഴിക്ക ഞാൻ അനേകം രജപുത്രസൈന്യങ്ങളെ ശേഖ

രിച്ചുകൊണ്ടു് ഇവിടെ വന്നു് ഈ കോട്ട സ്വാധീന
പ്പെടുത്തി. ഇതുകൊണ്ടു ഞാൻ തൃപ്തനായെന്നു താൻ
വിചാരിക്കേണ്ട. തന്നോടു പകരം ചോദിക്കുന്നതിനു
ഞാൻ അവസരം പ്രതീക്ഷിച്ചുകൊണ്ടിരിക്കയാണു്.
ഈ പ്രതിക്രിയക്കുവേണ്ടി എത്ര നിരപരാധികളെയാ
ണു ഹിംസിച്ചതു്, ഇനി എത്രയാണു ഹിംസിക്കുവാൻ
സംഗതിയാകുന്നതു് എന്നു് എനിക്കറിഞ്ഞുകൂട. ഞാ
ൻ ചെയ്തതു് അന്യായമായി എന്നുണ്ടോ? ഇല്ല; തീ
രെ ഇല്ല. പുരുഷോത്തമനായ രാമചന്ദ്രനുംകൂടി സീ
തയെ വീണ്ടെടുക്കുന്നതിനു വേണ്ടി അനേകം സ്വാമിഭ
ക്തന്മാരും ദേശാഭിമാനികളുമായ രാക്ഷസന്മാരെ ഹിം
സിച്ചില്ലേ?

[ഒരു ദൂതൻ പ്രവേശിച്ചു് അഭിവാദ്യം ചെയ്യുന്നു]

ശക്ത—വല്ല വർത്തമാനവും കിട്ടിയോ?

ദൂതൻ—ഉവ്വു്. റാണാ തിരുമനസ്സുകൊണ്ടു് ഇപ്പോൾ
ബിറൂരിലെ കാട്ടിലാണു. മാനസിംഹൻ കോമളമീര
ത്തെ ദഹിപ്പിക്കാൻ പോകുന്നുണ്ടെന്നു കേട്ടവർത്തമാ
നം സത്യംതന്നെയാണു്.

ശക്ത—ഒന്നാന്തരം! നാളെ ഇവിടെനിന്നുകൂടി വല്ലതുമു
ണ്ടാകണം! ദുർഗ്ഗാധികാരിയെ ഇങ്ങോട്ടയക്കു!

(ദൂതൻ പോകുന്നു)

ശക്ത—മാനസിംഹാ! ഞാൻ നിശ്ചയമായും ഇതിനു പ്ര
തിക്രിയ ചെയ്യേക്കാം. അതാ ദൌളത്തുന്നീസ വരു
ന്നുണ്ടല്ലോ.

[സാവധാനത്തിൽ ദൌളത്തുന്നീസ പ്രവേശിക്കുന്നു]

ശക്ത—(ദൌളത്തു മൌനമായി നില്ക്കുന്നതു കണ്ടു്) എ
ന്താണു്? എന്താ വേണ്ടതു്?

ദൌളത്തു—(എന്താണു പറയേണ്ടതെന്നു ശങ്കിച്ചു്) നല്ല
തണല്ലു്.

ശകുന്ത—തന്നാലുള്ളതു ശരിതന്നെയാണ്. വേറെ വല്ലതും പറയാനുണ്ടെങ്കിൽ പറയു; എന്താണുമിണ്ടാത്തതു്?

ദൌളത്തു—നാഥാ!—(വീണ്ടും മൌനിയായി നില്ക്കുന്നു)

ശകുന്ത—ഒരു കാൎയ്യവുമില്ലാതെ ഈ നട്ടുച്ചക്കു കേവലം 'നാഥാ' 'പ്രാണേശ്വരാ' എന്നു പറയുന്നതിനാണോ ഇത്ര ബുദ്ധിമുട്ടി ഇങ്ങോട്ടു വന്നതു്? ഈ സമയത്തു് അപ്രകാരമുള്ള സംബോധനം എത്ര അനുചിതവും അസംബന്ധവുമാണ്? നവംനവമായ പ്രേമം ഉല്പന്നമാകുന്ന സമയത്തു ഇപ്രകാരമുള്ള വാക്കുകൾ ശോഭനങ്ങളാണ്. പക്ഷേ നമ്മുടെ അനുരാഗത്തിനു് ഒരു സംവത്സരത്തിലധികം പഴക്കംചെന്നു കഴിഞ്ഞു. ആ സ്ഥിതിക്കു് ഈ നട്ടുച്ചക്കിവിടെ വന്നു് 'നാഥാ!' 'പ്രാണേശ്വരാ!' എന്നു പറയുന്നതു സന്ദൎഭത്തിനു യോജിക്കാത്തതും അസഹ്യവുമായിട്ടാണു തോന്നുന്നതു്.

ദൌളത്തു—നാഥാ! പുരുഷന്മാരുടെ പ്രേമത്തെ കുറിച്ചു് എനിക്കത്ര പരിചയമില്ല; പക്ഷേ സ്ത്രീകളുടെ അനുരാഗം ശാശ്വതമായിട്ടുള്ളതാണെന്നാണ് എന്റെ അഭിപ്രായം.

ശകുന്ത—പുരുഷന്മാൎക്കു തൃപ്തിവരുമെന്നും സ്ത്രീകൾക്കുണ്ടാകയില്ലെന്നുമാണ് ഇതിന്റെ താല്പൎയ്യം.

ദൌളത്തു—നാഥാ! ഭാൎയ്യാഭൎത്തൃസംബന്ധം ഇത്ര തുച്ഛമാണോ?

ശകുന്ത—സ്ത്രീപുരുഷസംബന്ധം ഇതുതന്നെയാണ്. പുരോഹിതൻ രണ്ടു നാലു ശ്ലോകങ്ങൾ ചൊല്ലുന്നതുകൊണ്ടു് ഒരുവിശേഷവുമുണ്ടാകുമെന്നുതോന്നുന്നില്ല. അതിനും പുറമെ നമ്മുടെ വിവാഹസമയത്തു് അതുകൂടി ഉണ്ടായിട്ടില്ല. അതുകൊണ്ടു സാമുദായികദൃഷ്ടിയിൽ നിങ്ങൾ എന്റെ പത്നിയല്ല, വെറും പ്രേയസി മാത്രം.

ഔളത്തു് — (ശരീരം മുഴുവനും അങ്ങനെവസന്നമായിത്തീരുന്നു.) പ്രഭോ!

ശന്ത — ഔളത്തു് ഇപ്പോൾ ഇവിടെനിന്നു പൊയ്ക്കൊള്ളുക. സ്ത്രീകളുടെ അധരാമൃതപാനമല്ലാതെ പുരുഷന്മാൎക്കു മറ്റു ചില മഹത്തരകൃത്യങ്ങളും ചെയ്യുവാനുണ്ടു്.

(ഔളത്തു തലയും താഴ്ത്തി പോകുന്നു.)

ശന്ത — സ്ത്രീജാതി ഇപ്രകാരമാണു്! എത്ര നിസ്സാരം! എത്ര അപഹാസ്യം! കാമശൂലമാണു നാമിവരെ സുന്ദരികളാണെന്നു വിചാരിക്കുന്നതു്. അവരെത്തന്നെ കുറ്റം പറഞ്ഞിട്ടാവശ്യമില്ല. മനുഷ്യർതന്നെ നികൃഷ്ടങ്ങളും നീചങ്ങളുമായ മൃഗങ്ങളാണു്. നഗ്നന്മാരായ മനുഷ്യരെക്കാൾ സുന്ദരങ്ങളല്ലാത്ത ജന്തുക്കൾ കുറയും. മനുഷ്യശരീരത്തിനു എത്ര ആയാസമാണു്? ഇതിനെ പോഷിപ്പിക്കുന്നതിനുവേണ്ടി ആളുകൾ മാധുൎയ്യമുള്ളതും, രുചികരവുമായ അനേകതരം ഭക്ഷ്യങ്ങളെ ഭക്ഷിക്കുന്നു! (അറപ്പു നടിച്ചുകൊണ്ടു്) പക്ഷേ, എത്ര നികൃഷ്ടപദാൎത്ഥങ്ങളാണു പുറത്തേക്കു പോകുന്നതു്! വിയൎപ്പു മുതലായവതന്നെ എത്ര ദുൎഗ്ഗന്ധമയമാണു്! മരണശേഷം ഒന്നുരണ്ടു ദിവസം കിടക്കുന്നപക്ഷം ഈ ശരീരത്തിന്റെ കഥ പറയാനുണ്ടോ?

(ദുൎഗ്ഗാധികാരി പ്രവേശിക്കുന്നു.)

ദുൎഗ്ഗാധ്യക്ഷൻ — (അഭിവാദ്യംചെയ്തു) നാളെത്തന്നെ പോകേണമെന്നാണോ അങ്ങുന്നു വിചാരിക്കുന്നതു്?

ശന്ത — അതെ. നാളെ ഉഷസ്സിൽതന്നെ. നിങ്ങളുടെ അധീനത്തിൽ ആയിരം യോദ്ധാക്കളുണ്ടല്ലോ. ഔളത്തുനിസ ഇവിടെ താമസിക്കുന്നുണ്ടെന്നുള്ള രഹസ്യം ആൎക്കും മനസ്സിലാകരുതു്.

ദുൎഗ്ഗാ — കല്പനപോലെ.

ശകുന്ത — എന്നാൽ പൊയ്ക്കൊള്ളൂ.

(ദ്വാരാദ്ധ്യക്ഷൻ പോകുന്നു)

ശകുന്ത — സലീം! അക്ബർ! മുഗൾ സാമ്രാജ്യം! നിങ്ങളുടെ അഭിമാനങ്ങളെല്ലാം ഒരേസമയത്തുതന്നെ ഞാൻ നശിപ്പിച്ചുകളഞ്ഞേക്കാം

(പോകുന്നു.)

---

രംഗം 2.

---

സ്ഥാനം — നൌരോജ് ഉത്സവം.

സമയം — സന്ധ്യ.

(പുരോഭാഗത്തു മാലകളുംവെച്ചുകൊണ്ടു രേവ നില്ക്കുന്നു. അവൾ ഇടംകൈകൊണ്ടു മേശമേൽവച്ചു കൈപ്പടംകൊണ്ടു കണ്ഠവും താങ്ങി, അങ്ങുമിങ്ങും ലാത്തിക്കൊണ്ടിരിക്കുന്ന സ്ത്രീകളെ നോക്കിക്കാണുന്നു. തത്സമയം അതിമനോഹരമായ വസ്ത്രം ധരിച്ചുകൊണ്ടു് ഒരു സ്ത്രീരത്നം അവിടേക്കു ചെല്ലുന്നു.)

സ്ത്രീ — നിങ്ങളെന്താണു നില്ക്കുന്നതു്?

രേവ — പൂമാല.

സ്ത്രീ — ഇങ്ങോട്ടു തരൂ, നോക്കട്ടെ. ഈ പുഷ്പത്തിന്റെ പേരെന്താണു?

രേവ — പാരിജാതം.

സ്ത്രീ — പേരു വിശേഷംതന്നെ, പക്ഷേ മാല നന്ന ചെറിയതാണു്. വിലയെന്തു്?

രേവ — അഞ്ചു മോഹർ.

സ്ത്രീ — ഇതാ അഞ്ചു മോഹർ. മാല ഇങ്ങോട്ടു തരൂ. ഞാൻ ഈ മാല ചക്രവർത്തിയുടെ കണ്ഠത്തിൽ ചാർത്തും.

(മാലയുംകൊണ്ടു പോകുന്നു)

രേവ — ഈ സ്ത്രീ ചക്രവൎത്തിനിതന്നെയാണു സംശയമില്ല. ചക്രവൎത്തിയെ ഒരിടത്തും കാണ്മാനില്ലല്ലോ.

(മറെറാരു തരുണി പ്രവേശിക്കുന്നു.)

തരുണി — ഈ പൂമാലകൾ വില്പാനുള്ളവയാണോ?

രേവ — അതേ.

തരുണി — ഇങ്ങോട്ടു തരു; നോക്കട്ടെ. (ഒരു മാലയെടുത്തു നോക്കിയശേഷം മറെറാന്നെടുത്തു്.)

തരുണി — ഇതെന്തു പുഷ്പമാണു്?

രേവ — കടമ്പിൻപൂവ്വാണു്.

തരുണി — ഇതാ വിലയെടുത്തുകൊള്ളു. (ചില നാണയങ്ങൾ കൊടുത്തു മാലയുംകൊണ്ടുപോകുന്നു.)

രേവ — ഇതു് എന്തൊരു മഹത്തായ ഉത്സവമാണു്! ഇവിടെ കിട്ടാത്ത വസ്തുക്കളില്ല. കാശ്മീരത്തെ സാൽവകൾ, ജയപുരത്തെ പിച്ചളപ്പാത്രങ്ങൾ, ചീനത്തെ മൺപാവകൾ, തുൎക്കിസ്ഥാനത്തെ പരവധാനികൾ, സിംഹളത്തിലെ ശംഖുകൾ ഇത്യാദി സൎവ്വവസ്തുക്കളും ഇവിടെ കിട്ടും. ഞാൻ ഇതുവരെ ഇത്ര കേമമായ ഉത്സവം കണ്ടിട്ടില്ല.

[കണ്ഠത്തിൽ മാലയും ചാൎത്തിക്കൊണ്ടു് അൿബർ പ്രവേശിക്കുന്നു]

അൿബർ — ഈ മാലകെട്ടിയതാരാണു്?

രേവ — തിരുമനസ്സു്! ഞാനാണു്.

അൿബർ — നിങ്ങൾ മഹാരാജമാനസിംഹൻെറ സോദരിയാണോ?

രേവ — അതേ.

അൿബർ — (സ്വഗതം) സലിം ഭ്രാന്തുപിടിച്ചോടിനടക്കാനുള്ള കാരണം മനസ്സിലായി. ഇവൾ ഇത്രവലിയ സാമ്രാജ്യത്തിലെ യുവരാജാവിൻെറ പത്നിയായിരിക്കത്തക്ക യോഗ്യതയുള്ളവളാണു, സംശയമില്ല. (രേവ

യോടു) കൊണ്ടുവരൂ, നിങ്ങളുടെമാലകളെല്ലാംകാണട്ടെ (എല്ലാം നോക്കിയതിനശേഷം) ഇതിനെല്ലാംകൂടി വിലയെന്താണ ?

ദേവ — ആയിരം മോഹർ.

അക്ബർ — ഇതാ എടുത്തുകൊള്ളു. നിങ്ങളുടെ മാലകളെല്ലാം ഞാൻ വാങ്ങുന്നു.

(അക്ബർ മോഹർ എണ്ണിക്കൊടുത്തു മാലകളെല്ലാം എടുക്കുന്നു)

ദേവ — ഞാൻ ഇവയെല്ലാം ചക്രവൎത്തിതിരുമനസ്സിലെ കയ്യിൽതന്നെ തന്നയക്കണമൊ?

അക്ബർ — വേണം.

(പോകുന്നു)

---






രംഗം മാറുന്നു !.

---

സ്ഥാനം — അതേ നൌരോജ് ഉത്സവം.

സമയം — രാത്രി.

[ചില നൎത്തകികൾ നൃത്തംചെയ്തുകൊണ്ടു പാടുന്നു.]

തോടിരാഗം — രൂപകം താളം.

1. ഇന്നിദ്ദീപമാലകൊണ്ടലങ്കരിക്കയാ —
   ലീനാഗരിരമ്യയായിശ്ശോഭിച്ചീടുന്നു.
2. സുന്ദരങ്ങളാകും ഹൎമ്മ്യസഞ്ചയങ്ങളിൽ —
   വാദ്യഘോഷമുഴങ്ങുന്നു രാത്രികൾതോറും
3. ചാരുതരതോരണത്തിൽ നിന്നുവന്നിടും,
   സൌരഭ്യം പരന്നിടുന്നു ദിക്കിലെല്ലാമേ
4. സൌന്ദൎയ്യാംഭോരാശികളിൽ ഉള്ളം — കല്ലോല
   തുല്യമെല്ലാഗൃഹങ്ങളും ലാലസിക്കുന്നു

5. കീൎത്തിജിതഹിമാഗേന്ദ്രൻ 'അക്ബറാം മൊഗൾ ചക്രവൎത്തി' ജയിക്കട്ടെ ഭാരതേശ്വരൻ.

---

രംഗം മാറുന്നു 2.

---

സ്ഥലം — നൗരോജ ഉത്സവസ്ഥാനത്തുനിന്നു രാജധാനിയിലേക്കുള്ള ഇടുങ്ങിയ വെളിച്ചക്കുറവോടുകൂടിയ ഒരു മാൎഗ്ഗം.

സമയം — രാത്രി.

[ജോശി വഴിയറിയാതെ തിരിയെ കിടന്നു ചുററുന്നു. മറുഭാഗത്തുകൂടി അക്ബർ പ്രവേശിക്കുന്നു.]

അക്ബർ — ഹേ സുന്ദരി! നിങ്ങളെന്താണു അന്വേഷിക്കുന്നതു്?

ജോശി — എനിക്കു വഴിതെററി. ചക്രവൎത്തി തിരുമനസ്സുകൊണ്ടു് എനിക്കു വഴി കാണിച്ചു തന്നാൽ —

അക്ബർ — ഞാൻ ചക്രവൎത്തിയാണെന്നു നിങ്ങളെങ്ങനെ മനസ്സിലാക്കി?

ജോശി — ചക്രവൎത്തിയല്ലാതെ ഇതരപുരുഷന്മാരാരും ഇവിടെ വരികയില്ലെന്നു ഞാൻ കേട്ടിട്ടുണ്ടു്.

അക്ബർ — വളരെ ശരിയാണു്. സുന്ദരി! നിങ്ങളാരാണെന്നു ഞാൻ ചോദിക്കട്ടെ?

ജോശി — ദർബാർ കവിയായ പൃഥ്വീരാജന്റെ പത്നിയാണു്. മേവാഡുവംശജയാണു്. ജോശീബായി എന്നാണു പേരു്.

അക്ബർ — നന്നായി! നിങ്ങളും ഈ ഉത്സവത്തിനു വന്നതു് ആദ്യത്തെത്തവണയാണോ?

ജോശി — അതേ തിരുമനസ്സുകൊണ്ടു്; ഇനിക്കിവിടത്തെ വഴികളും ലേശം പരിചയമില്ല. അവിടന്നു ദയവുചെയ്തു് എനിക്കു മാൎഗ്ഗം പറഞ്ഞുതന്നെങ്കിൽ —

അക്ബർ — ഇങ്ങോട്ടുവരുവാനുള്ള വഴി വളരെ എളുപ്പ

മാണ്, പക്ഷെ ഇവിടെനിന്നു പുറത്തു കടക്കുന്നതിനു വളരെ പ്രയാസമാണ് എന്നു നിങ്ങൾ ധരിച്ചിട്ടില്ലേ? ഒരു സമയം നിങ്ങൾ —

ജോശി — അവിടുന്നു ദയവുചെയ്തു എനിക്കു പോകുവാനുള്ള വഴി പറഞ്ഞുതരു. ഇതിൽ കൂടെ പോകാമോ?

(പോകുവാൻ ഭാവിക്കുന്നു)

അക്ബർ — (വഴിതടഞ്ഞു്) നിങ്ങൾ ദയവുചെയ്തു് ഇത്രത്തോളം വന്നുവല്ലൊ, ഇനി എന്റെ ശയനമുറിയിൽ കൂടി പ്രവേശിച്ചിട്ടു പോകുന്നതിനു കരുണയുണ്ടാകണം.

ജോശി — അവിടുന്നു വഴിമാറി നില്ക്കു.

അക്ബർ — നിങ്ങൾ തീരെ കഥയില്ലാത്തവളാണ്! എനിക്കു സുന്ദരികളെ എത്ര ബഹുമാനമാണെന്നു നിങ്ങൾ പക്ഷെ അറിഞ്ഞിട്ടില്ലായിരിക്കാം. ഹേ മനോഹരാംഗി! — (മുന്നോട്ടു ചെല്ലുന്നു)

ജോശി — ചക്രവർത്തിയുടെ ദുരാഗ്രഹങ്ങളെ സാധിക്കുന്നതിനു വേണ്ടിയാണു വർഷംപ്രതി ഇപ്രകാരമുള്ള ഉത്സവം നടത്തുന്നതെന്ന് എനിക്കിപ്പോൾ മനസ്സിലായി. ഇതരധരണീശന്മാരിൽ അപഹരണസാമർത്ഥ്യം കാണിക്കുന്നതുപോലെ ഇതരതരുണീമണികളിൽ വിഹരണസാമർത്ഥ്യം കാണിക്കുന്നതിനും ചക്രവർത്തിക്കു വൈദഗ്ദ്ധ്യമുണ്ടെന്നു മൂഢയാണെങ്കിലും എനിക്കിപ്പോൾ ബോധം വന്നു. പക്ഷെ സ്വന്തരാജധാനിയിൽവെച്ചു ഒരു കുലസ്ത്രീയെ അവമാനിക്കത്തക്ക നീചനും നിർല്ലജ്ജനുമാണ് അങ്ങുന്ന് എന്നു ഞാൻ സ്വപ്നത്തിൽ കൂടി വിചാരിച്ചിരുന്നില്ല. അവിടുന്നു വഴിമാറിനില്ക്കു.

അക്ബർ — ഞാൻ വിലമതിക്കാത്ത രത്നാഭരണങ്ങളണിയിച്ചു നിങ്ങളെ ഗൃഹത്തിലേക്കയക്കാം.

ജോശി — പരമേശ്വരാ! ഇതും കേൾക്കേണ്ടിവന്നു!

അക്ബർ — ഞാൻ നിങ്ങൾക്കൊരു ദേശം തന്നേക്കാം

ജോശി—അവിടത്തെ ദേശത്തെ എൻെറ കാലുകൊണ്ടു മർദ്ദിക്കുന്നു.

ആക്ബർ—പ്രിയേ,! കോപംകൊണ്ട് അരുണമായിത്തീൎന്നിരിക്കുന്ന വദനം നിങ്ങളുടെ സ്വാതന്ത്ര്യസിദ്ധമായ കാന്തിയെ ഉത്തേജിപ്പിക്കുന്നു. ഇന്നു നടന്ന സംഗതിയെപ്പററി ഞാൻ ആരോടും ശബ്ദിക്കുകപോലുംചെയ്കയില്ലെന്നുതന്നെയല്ലാ മേലിൽ നിങ്ങളോടൊന്നും ആവശ്യപ്പെടുകയില്ലെന്നും ഞാൻ വാഗ്ദത്തം ചെയ്യാം. നിങ്ങൾക്കു മാനഹാനി വരികയില്ലെന്നു മാത്രമല്ലാ ശ്രേയസ്സു വൎദ്ധിക്കുകയും ചെയ്യും. നിങ്ങളുടെ ഗൎവ്വിഷ്ഠമായ മസ്തകം കുറച്ചുകൂടി ഉന്നമിക്കുകയല്ലാതെ ഒരിക്കലും നമിക്കേണ്ടിവരികയില്ല. വരൂ; നടക്കൂ.

(ആക്ബർ മുന്നോട്ടു ചെന്നു ജോശിയുടെ കൈപിടിക്കുന്നു.)

ജോശി—(പെട്ടെന്നു കൈകുതറി വിടുവിച്ച് അരയിൽനിന്നു കഠാരമെടുക്കുന്നു.) പാപി! ദുരാചാരാ! ധൂൎത്താ! എൻെറ കയ്യിലെന്താണെന്നു ഓൎമ്മവെച്ചുകൊള്ളൂ.

(ആക്ബർ പിന്നാക്കം മാറുന്നു.)

ജോശി—ഞാൻ ഹിന്ദുസ്ത്രീയാണെന്നോൎമ്മവെച്ചുകൊള്ളൂ. കുലാംഗാരകന്മാരായ ചില രാജാക്കന്മാർ തങ്ങളുടെ പത്നിമാരെ ഈ പൈശാചികമായ ഉത്സവത്തിനു ഉന്തിത്തള്ളി അയച്ചു തങ്ങളുടെ മാനം വിററു തിന്നുന്നു—ഇവർ ഹിന്ദുക്കളാണെന്നു ഞാൻ വിചാരിക്കുന്നില്ല. ഇക്കാലത്തു് അസംഖ്യം ഹിന്ദുക്കൾ തങ്ങളുടെ കുലധൎമ്മത്തെ പരിത്യജിച്ചിട്ടുണ്ട്. പ്രജകളുടെ രക്ഷിതാവും ചക്രവൎത്തിയുമായ അങ്ങുന്ന് ഇപ്രകാരം നീചകൃത്യം ചെയ്യുന്നതു യുക്തമല്ല. നോക്കൂ, ഇനി എന്നെ തൊട്ടുവെങ്കിൽ (കത്തി ഉയൎത്തിക്കൊണ്ട്) ഈ കഠാരം കൊണ്ടു മറുപുറം പിളൎക്കും!

ആക്ബർ — ഇല്ല, ഇല്ല. നിങ്ങൾ വ്യത്ഥമായി ശുണ്ഠിയെടുക്കേണ്ടാ. ഞാൻ പവിത്രകളായ സ്ത്രീകളെ ഹൃദയംഗമമായി അഭിനന്ദിക്കുന്നു. ഞാൻ ഒരിക്കലും ഒരു സ്ത്രീയുടെയും ഇഷ്ടത്തിനു വിരോധമായി അവളെ സ്പർശിച്ചിട്ടില്ല. ആക്ബർ മഹത്ത്വത്തെ സ്വയം അൎഹിക്കുന്നില്ലെങ്കിലും മഹത്വത്തെ അറിയുന്നവനാണ്. വരു, ഞാൻ നിങ്ങളെ പുറത്താക്കിത്തരാം.

(ജോശി ആക്ബറുടെ പിന്നാലെ പോകുന്നു)

---

രംഗം ൩.

---

സ്ഥാനം — പൃത്ഥ്വീരാജന്റെ മുറി.

സമയം — രാത്രി.

[പൃത്ഥ്വിരാജൻ കവിതയുണ്ടാക്കുന്നു.]

ബ്രഹ്മലോകേ യഥാ ബ്രഹ്മ സുരലോകേ യഥാ വൃഷാ ।
ഗഹപ്ഥം + തഥാ സമ്രാഡാക്ബർ പാലയതേ സപ-
കാൻ ॥

പൃത്ഥി — ഇതിന്റെ മൂന്നാംപാദത്തിന്റെ മരന്ദസ്സ് ശരിയായിട്ടില്ല. ഒരു ചകാരം ചേൎത്താൽ തരക്കേടില്ല.

[ജോശി പ്രവേശിക്കുന്നു]

പൃത്ഥി — എന്താ ജോശി; ഉത്സവം കണ്ടു മടങ്ങി വന്നുവോ?

ജോശി — ഉവ്വ്. നാഥാ കണ്ടു മടങ്ങിവന്നു!

പൃത്ഥി — വാസ്തവം പറയൂ; വളരെ സന്തോഷമായില്ലേ? ഞാൻ ആദ്യംതന്നെ പറഞ്ഞില്ലേ? ഇപ്രകാരമുള്ള ഉത്സവം ലോകത്തൊരിടത്തും ഉണ്ടാകയില്ല. ചക്രവൎത്തിയുടെ യോഗ്യതക്കു തക്കവണ്ണമുള്ള ഉത്സവമാണ്. (വീണ്ടും അതേ കവിത തന്നെ ചൊല്ലുന്നു.)

ബ്രഹ്മലോകേ യഥാ ബ്രഹ്മാ സുരലോകേ യഥാ വൃഷാ ।
ഗഹാഷ്ടം ച തഥാ സമ്രാഡാക്ബർ പാലയതേ സദാ
കാൻ ॥

ജോശി—ഞാൻ അങ്ങയെ ധിക്കരിക്കുന്നു. ഇപ്രകാരമുള്ള കവിതയുണ്ടാക്കിക്കൊണ്ടിരിക്കുന്ന അങ്ങയുടെ ശിരസ്സു ലജ്ജകൊണ്ടു നമിക്കുന്നില്ലല്ലോ! നാവ് അററു പോകുന്നില്ലല്ലോ! ഇപ്രകാരമുള്ള മുഖസ്തുതി!—

പൃഥ്വി—എന്താ ജോശി, ഇതിലെന്താണ് അസത്യം? ചക്രവർത്തി യഥാർത്ഥത്തിൽ ഈ സ്തുതിക്ക് അർഹനാണെന്നാണ് എൻെറ വിശ്വാസം. അദ്ദേഹത്തെ ഇതിലധികം പ്രശംസിച്ചാൽകൂടി അത് അതിശയോക്തിയായിരിക്കയില്ല. അദ്ദേഹം തൻെറ ബാഹുബലംകൊണ്ടു കാബൂൾമുതൽ ബങ്കാളംവരെയുള്ള ദേശമെല്ലാം പിടിച്ചടക്കി, ഹിന്ദുക്കളേയും മുസൽമാന്മാരേയും ഒരേ പ്രേമസൂത്രംകൊണ്ടു ബന്ധിച്ചിരിക്കുന്നു—

ജോശി—ഹാ ഹാ, പറയൂ—അദ്ദേഹം ഹിന്ദുരാജാക്കന്മാരുടെ സ്ത്രീകളെ തൻെറ ഭോഗസാധനങ്ങളാണെന്നുകൂടി വിചാരിച്ചുവരുന്നു—

പൃഥ്വി—എന്നാൽ നിങ്ങൾ അക്ബറെ കണ്ടിട്ടില്ല, അതുകൊണ്ടാണ് ഇപ്രകാരം സംസാരിക്കുന്നത്.

ജോശി—നാഥാ! കണ്ടു, ഞാനിന്നു കണ്ടു. കാരം ഇന്നെന്നെ സ്സഹായിച്ചില്ലെങ്കിൽ അങ്ങയുടെ ധർമ്മപത്നിയും അക്ബറുടെ വേശ്യാസ്ത്രീകളുടെ വർഗ്ഗത്തിൽ ഉൾപ്പെട്ടുമായിരുന്നു!

പൃഥ്വി—ഹൈ! എന്താണു പറയുന്നത്?

ജോശി—പറയുന്നതെന്താണെന്നോ? അങ്ങുന്നു ക്ഷത്രിയനോ, മനുഷ്യനോ, അഥവാ ഒരു പുരുഷനോ ആണെന്നു വരുകിൽ ഇതിനു പ്രതിക്രിയ ചെയ്യണം. അല്ലാത്തപക്ഷം ഞാൻ അനാഥയാണെന്നു വിചാരിക്കും.

ഞാൻ വിധവയാണ്. പത്നീഭാവത്തിൽ എന്നെ സ്പർശിക്കുന്നതിനുപോലും അങ്ങേക്കധികാരമുണ്ടെന്നു വിചാരിക്കേണ്ടാ — എന്താണു മിണ്ടാത്തത്? ഭീരുക്കളും കുലപാംസനന്മാരും, ചോണയില്ലാത്തവരും, പ്രാണഭയം നിമിത്തം ശങ്കിതന്മാരുമായ ഹിന്ദുനാമധാരികളെ കണ്ടിട്ട് എനിക്കു പുരുഷവംശത്തോടുകൂടി വെറുപ്പു തോന്നുന്നു. ഇപ്പോൾ രക്ഷയ്ക്കുവേണ്ടി നമ്മളെല്ലാവരും വാളെടുക്കണം. കഷ്ടം! ഒരു അസ്പൃശ്യയവനൻ വന്ന് എന്നെ കണ്ണോത്തോടണയ്ക്കുന്നതിനിച്ഛയോടെ എന്റെ കൈ കടന്നുപിടിച്ചു. എന്തൊരു കഥയാണ്! ഇതു കേട്ടുകൊണ്ട് അങ്ങുന്നു സ്വസ്ഥനായി നില്ക്കുന്നുവല്ലോ.

പൃഥ്വി — ഇസ്സംഗതി വാസ്തവംതന്നെയാണോ?

ജോശി — വളരെ യഥാർത്ഥമാണ്. ഒരു കുലസ്ത്രീ അസത്യമായി തന്നെത്താൻ കറപ്പെടുത്തുന്നതു സംഭാവ്യമാണോ? ഇതിലും അധികമായി വല്ലതും അറിയേണമെന്നുണ്ടെങ്കിൽ അങ്ങു പോയി സ്വന്തജ്യേഷ്ഠന്റെ ഭാര്യയോടു ചോദിക്കൂ. അവൾ തന്റെ പാതിവ്രത്യത്തെയും ധർമ്മത്തെയും കൈവെടിഞ്ഞ് അക്ബർ ദാനംചെയ്ത ഭൂഷണങ്ങളുമണിഞ്ഞുകൊണ്ടു സന്തോഷത്തോടെ ഗൃഹത്തിലേക്കു മടങ്ങിയിരിക്കുന്നു. അങ്ങയുടെ സഹോദരൻ രായസിംഹൻ ഒട്ടും ശങ്കിക്കാതെ ഈ കുലടയെ തന്റെ ഗൃഹത്തിൽ കയററി പാർപ്പിച്ചിരിക്കുന്നു. ധനം വാങ്ങി പത്നിമാരെ പരപുരുഷസംസർഗ്ഗം ചെയ്യിക്കുന്നതിനുകൂടി ആര്യവംശക്കാർക്കു ലജ്ജയില്ലാത്ത കാലം വന്നുവല്ലോ! ആര്യാവർത്തത്തിന് ഇത്ര അധോഗതി സംഭവിച്ചുവല്ലോ! നിന്ദ്യം തന്നെ.

(ക്രോധത്തോടെ പോകുന്നു)

പൃഥ്വി — ഈ കേട്ടതെന്താണ്! ഇതെല്ലാം ശരിതന്നെയാണോ? എന്താണു ചെയ്യേണ്ടതെന്ന് എനിക്കു മന

സ്സിലാകുന്നില്ല. അഥവാ എന്നെക്കൊണ്ടെന്തു കഴിയും? എനിക്കൊരു ഉപായവും തോന്നുന്നില്ല.

---

## രംഗം ൭.

സ്ഥാനം—പൎവ്വതഗുഹ.

സമയം—സന്ധ്യ.

[ഈര രോഗാതുരയായി കിടക്കുന്നു. സമീപത്തു മെഹരുന്നിസ ഇരിക്കുന്നു.

ഈര—മേഹർ!

മേഹർ—എന്താണു ജ്യേഷ്ഠത്തി!

ഈര—അമ്മ കരഞ്ഞുകൊണ്ടു് എഴുന്നേറ്റു പുറത്തേയ്ക്കു പോയതെന്തിനാണു്? ഞാൻ മരിക്കാൻ പോകുന്നതുകൊണ്ടാണോ?

മേഹർ—അല്ല. അങ്ങനെ പറയരുതു്!

ഈര—പറഞ്ഞാലെന്താണു്? ഇതിനേക്കാൾ വാസ്തവമായ മറ്റൊരു സംഗതി ലോകത്തിലുണ്ടോ? ആയുസ്സു് എത്രകാലത്തേയ്ക്കുണ്ടെന്നു നിൎണ്ണയിക്കവയ്യാ; എങ്കിലും മൃത്യു ശാശ്വതമാണു്. ജീവനത്തെ മായയെന്നോ ഭ്രമമെന്നോ എന്തുതന്നെ നാമകരണം ചെയ്താലും വേണ്ടില്ലാ; മരണം ഉറച്ച കാൎയ്യമാണു്—ധ്രുവമാണു്. മൃത്യുരൂപിയായ സമുദ്രത്തിലെ തരംഗങ്ങൾക്കു തുല്യം ജീവികൾ അല്പസമയം ഇളകിക്കൊണ്ടിരുന്നതിനുശേഷം വീണ്ടും അതിൽതന്നെ ലയിക്കുന്നു. അനാദിയായിരിക്കുന്ന അവിദ്യാനിദ്രയിൽ പെട്ടുകിടക്കുന്ന ഈ ജീവൻ, കള്ളുകുടിയന്റെ സ്വപ്നത്തോടു തുല്യം ആവിൎഭവിക്കുകയും തിരോഭവിക്കുകയും ചെയ്യുന്നു.

മേഹർ—എന്താണു്?

ഈര—നോക്കൂ; നിങ്ങൾ മുഗൾരാജകന്യകയും, ഞാൻ രജപുത്രകന്യകയുമാണ്. നിങ്ങളുടെ അച്ഛനും എന്റെ പിതാവും ബദ്ധവൈരികളുമാണ്. അന്യോന്യമുഖദർശനംകൂടി കാംക്ഷിക്കാതിരിക്കത്തക്കവിധം പരമശത്രുക്കൾ. പക്ഷെ നിങ്ങളെന്റെ സഖിയാണ്. പൂർവ്വജന്മാർജ്ജിതമായ മൈത്രിയാണെന്നു തോന്നുംവണ്ണം നാം തമ്മിലുള്ള സ്നേഹം ദൃഢതയെ പ്രാപിച്ചിരിക്കുന്നു. നമ്മൾതമ്മിൽ പരിചയമായിട്ട് അല്പദിവസങ്ങളേ ആയിട്ടുള്ളൂ. നമ്മുടെ പ്രഥമദർശനമുണ്ടായത് എളയച്ഛന്റെ കൂടാരത്തിൽവച്ചാണ്. മെഹറിനോർമ്മയില്ലേ?

മെഹർ—ഉവ്വ്; നല്ല ഓർമ്മയുണ്ട്.

ഈര—അതിനുശേഷം സ്വപ്നത്തിലാരോ വന്നു നമ്മെ സ്നേഹപാശംകൊണ്ടു ബന്ധിച്ചു ആ സ്വപ്നം അല്പനേരത്തിനുള്ളിൽ മാഞ്ഞുപോയെങ്കിലും വളരെ മാധുര്യമുള്ളതാണ്. ഇനി ഒരിക്കലും സംഗമത്തിനിടവരാത്തവിധം ഞാൻ നിങ്ങളോടു വേർപിരിയുമെന്ന് എനിക്കു തോന്നുന്നു.

മെഹർ—വീണ്ടും സംഗമം സംഭവിക്കും—എവിടെവെച്ച്?

ഈര—(ആകാശത്തിലേക്കു ചൂണ്ടിക്കാണിച്ച്) അവിടെവച്ച്! ഇപ്പോൾ നിങ്ങൾക്കാസ്ഥാനം കാണ്മാൻ സാധിക്കുകയില്ല. സൂര്യന്റെ തീവ്രപ്രകാശത്തിൽ അസംഖ്യം നക്ഷത്രങ്ങൾ ഒളിഞ്ഞുകിടക്കുന്നതുപോലെതന്നെ ജീവനത്തിന്റെ പ്രകാശത്തിൽ മൃത്യുവുമൊളിഞ്ഞുകിടക്കുന്നു. ജീവന്റെ ഈ തേജസ്സു കെടുന്ന സമയത്ത് ആ അപൂർവ്വതേജോമയമായ രാജ്യം മിന്നി പ്രകാശിച്ചുതുടങ്ങും. ഹാ! ആ കാഴ്ച എത്ര മനോഹരമാണ്!

(മെഹർ മൌനമായി ഈരയുടെ മുഖത്തു നോക്കുന്നു.)

ഈര—നോക്കൂ. മെഹർ!, നിങ്ങൾക്ക് ആകാശം കാണ്മാനില്ലേ? എത്ര നീലവും സുന്ദരവുമാണ്! സന്ധ്യാസമയ

ഈ സൂൎയ്യാസ്തമനം കണ്ടാൽ ഉരുകിയ തങ്കപ്രവാഹത്തിൽ ഈ പൃത്ഥ്വികൂടി ഒഴുകിപ്പോകുമോ എന്നു തോന്നും! ആകാശത്തിൽ വിവിധവൎണ്ണമായ ഈ മേഘമാല അതാതു വൎണ്ണങ്ങളോടുകൂടി ക്രീഡിക്കുന്നതു കണ്ടാൽ ശബ്ദശൂന്യമായ രാഗിണിയുടെ മട്ടായ തോന്നും. ഇക്കാണുന്ന വസ്തുക്കളെല്ലാം യഥാൎത്ഥങ്ങളാണെന്നു മേഹർ വിചാരിക്കുന്നുണ്ടോ?

മേഹർ — അല്ലാത്തപക്ഷം ഇന്നു കണ്ടവയെത്തന്നെ നാളെയും കാണുന്നതെങ്ങിനെയാണ്?

ഈര — ഇവയെല്ലാം വാസ്തവികസൌന്ദൎയ്യത്തിന്റെ പ്രതിബിംബം മാത്രമാണ്. പാരമാൎത്ഥികസൌന്ദൎയ്യം തിരശ്ശീലകൊണ്ടു മറയ്ക്കപ്പെട്ടിരിക്കുന്നു. ഈ സൂൎയ്യന്റെയും ഈ ആകാശത്തിന്റെയും പിന്നിൽ —

മേഹർ — (മൌനമായി ഈരയുടെ മുഖത്തു നോക്കിക്കൊണ്ടിരിക്കുന്നു.)

ഈര — (അല്പനേരം കഴിഞ്ഞതിന്നുശേഷം) എനിക്ക് ഉറക്കം വരുന്നു. ഞാൻ ഉറങ്ങട്ടെ.

[പതുക്കെ പതുക്കെ പ്രതാപസിംഹൻ പ്രവേശിക്കുന്നു.]

പ്രതാപ — (പതുക്കെ) ഈര ഉറങ്ങുകയാണോ?

മേഹർ — അതെ, ഇപ്പോഴ്ത്തന്നെ ഉറങ്ങിയേ ഉള്ളു.

പ്രതാപ — മേഹർ, ഇനി നിങ്ങളും പോയി വിശ്രമിക്കു; ഞാൻ ഇവിടെ ഇരിക്കാം.

മേഹർ — വേണ്ട; ഞാൻ ഇരുന്നുകൊള്ളാം. പകൽ മുഴുവനും ജോലിയെടുത്തു ക്ഷീണിച്ചിരിക്കുന്നതുകൊണ്ട് അവിടുന്നുതന്നെ വിശ്രമിക്കുക.

പ്രതാപ — എനിക്കു വിശ്രമിക്കേണ്ട. നിങ്ങളും പോയി അല്പനേരം സ്വസ്ഥമായിരിക്കു. ആവശ്യമുള്ളപ്പോഴ് ഞാൻ വിളിക്കാം.

മേഹർ— അവിടത്തെ ഇഷ്ടംപോലെ. (എഴുന്നേറ്റു പോകാൻ ഭാവിക്കുന്നു.)

പ്രതാപ— ലക്ഷ്മി എവിടെ?

മേഹർ— പചിക്കുകയാണെന്നാണു തോന്നുന്നതു്. ഞാൻ പോയി അവരെ വിളിച്ചു കൊണ്ടുവരാം.

പ്രതാപ— ജോലി കഴിഞ്ഞതാൽ ഇവിടെയൊന്നു വന്നാൽ തരക്കേടില്ലെന്നു പറയു.

(മെഹറുന്നീസ പോകുന്നു)

പ്രതാപ— ഇങ്ങനെയാണു് എന്റെ ദിനചര്യ. മൂന്നുദിവസമായിട്ടു കാടുതോറും ചുറ്റിത്തിരിഞ്ഞു മുഗൾസൈന്യങ്ങളിൽനിന്നൊരുവിധം രക്ഷപ്പെട്ടു. ഭക്ഷണത്തിനു കൂടി സമയമില്ല. അതും പോരെങ്കിൽ ഇസ്സാധ്വി കിടപ്പിലുമാണു്. കുട്ടികൾക്കുകൂടി ക്ഷുത്തൃട്സമയത്തു് അന്നപാനാദികളില്ല. അഹോരാത്രം ഇപ്രകാരം കിടന്നു ചക്രം തിരിയുന്നു. (പത്നിയുടെ ശയ്യയുടെ സമീപം ഇരിക്കുന്നു. പെട്ടെന്നു കുട്ടികളുടെ കരച്ചിൽ കേൾക്കുന്നു.)

പ്രതാപ— ഇന്നലെ ഞാൻ മുഗളന്മാരുടെ കൈവശം പെട്ടുപെട്ടില്ലെന്നായിട്ടു് ഒരുവിധം രക്ഷപ്പെട്ടു. വിശ്വസ്തനായ ഭീൽസൈന്യാധിപനു് എന്നിൽ കൃപ തോന്നിയില്ലെന്നു വരികിൽ ഞാൻ നിശ്ചയമായും അവരുടെ കൈവശം പെട്ടുമായിരുന്നു. ആ ഭീൽസൈന്യാധിപൻ എന്റെ പ്രാണനെ രക്ഷിക്കുന്നതിനുവേണ്ടി സ്വപ്രാണനെ ത്യജിച്ചു. ഇപ്രകാരം എന്റെ പ്രാണത്രാണത്തിനിടയിൽ എത്ര വീരകേസരികൾക്കാണു പ്രാണാപായം വന്നിട്ടുള്ളതു്? ആ വീരശിഖാമണികളുടെ പത്നികൾ അനാഥകളും വിധവകളുമായിത്തീർന്നിരിക്കുന്നു. അവരുടെ സന്താനങ്ങൾ നിരാശ്രയന്മാരായി. ഇതിനെല്ലാം കാരണഭൂതനാരാണു്? ഞാനല്ലാതെ മറ്റാരാണു്? എന്റെ പ്രതിജ്ഞ ഇനി അധികകാലം നിലനില്ക്കുകയില്ലെന്നു തോന്നുന്നു, എന്റെ ശ

പദത്തെ പരിപാലിക്കുന്നതിനു ഞാൻ തീരെ അസമ
ൎത്ഥനായിത്തീൎന്നുപോയി.

[ലക്ഷ്മി പ്രവേശിക്കുന്നു.]

ലക്ഷ്മി—ഇതാ ഉറങ്ങുകയാണോ?

പ്രതാപ—അതേ, ഉറങ്ങുകയാണ്. എന്തിനാണ കുട്ടികൾ നിലവിളിച്ചതു്?

ലക്ഷ്മി—അവരിരുവരുംകൂടി റൊട്ടി തിന്നുന്ന സമയത്തു് ഒരു കാട്ടുപൂച്ച വന്നു റൊട്ടി കടിച്ചുകൊണ്ടുപോയി.

പ്രതാപ—ഇന്നു് അവരെന്താണ് അത്താഴം കഴിക്കുക?

ലക്ഷ്മി—എന്റെ ഓഹരി ഞാൻ അവൎക്കു കൊടുത്തു. ഒരു പട്ടിണികൊണ്ടൊന്നും നമുക്കു കേടു പററുകയില്ലല്ലോ.

പ്രതാപ—(അല്പനേരം മിണ്ടാതിരുന്നതിനുശേഷം)ലക്ഷ്മി!

ലക്ഷ്മി—നാഥാ!

പ്രതാപ—ലക്ഷ്മി, എന്നെ ആശ്രയിച്ചിരിക്കുന്നതുകൊണ്ടാണ നിങ്ങൾക്കീകഷ്ടമെല്ലാം അനുഭവിക്കേണ്ടിവന്നിരിക്കുന്നതു്. ഇനി അധികം ബുദ്ധിമുട്ടേണ്ടിവരികയില്ല. ഞാൻ ശത്രുഭടന്മാരുടെ കയ്യിലകപ്പെടുവാൻ ഭാവിക്കുകയാണ്.

ലക്ഷ്മി—പ്രഭോ! എന്തു്?

പ്രതാപ—ഞാൻ തീരെ അശക്തനായിത്തീൎന്നിരിക്കുന്നു. നിങ്ങളുടെ കഷ്ടപ്പാടു കാണുമ്പോൾ എന്റെ നെഞ്ചു തകരുന്നു. കുറുക്കന്മാരെപ്പോലെ ഗുഹകളിലും മടകളിലും എത്ര കാലം ഒളിച്ചിരിക്കുവാൻ സാധിക്കും? ഉദരപൂരണത്തിനുതക്ക ഭക്ഷണമോ വസിക്കുന്നതിനൊരു വസതിയോ ഇല്ല. അതും പോരാ; ഒരു ദിവസമെങ്കിലും സുഖനിദ്ര ചെയ്യുന്നതിനുകൂടി സാധിക്കുന്നില്ല. എനിക്കിതുകൊണ്ടൊന്നും കൂസലില്ലെങ്കിലും നിങ്ങൾ—

ലക്ഷ്മി—ഞാൻ!—നാഥാ! അങ്ങയുടെ ആജ്ഞയെ അനുഷ്ഠിക്കുന്നതാണ് എനിക്കു് ഏററവും ആനന്ദകരം.

പ്രതാപ--കഷ്ടപ്പാടുകളെ സ്സഹിക്കുന്നതിന് കരുതിയുണ്ട്. ഞാൻ പുരുഷനാകുന്നതുകൊണ്ടു സൎവ്വവും സഹിക്കുന്നതിനുള്ള ശക്തി എനിക്കു സ്വതസ്സിദ്ധമാണ്. പക്ഷെ പ്രകൃത്യാ അബലകളായ സ്ത്രീകൾക്കിതിൻ തക്ക ബലമുണ്ടാകുകയില്ല.

ലക്ഷ്മി--ഞാനൊരു സ്ത്രീയാണെന്നു വിചാരിച്ച് അങ്ങ് എന്നെ ഇപ്രകാരം അവമാനിക്കരുത്. പതിയുടെ സുഖത്തെ തന്റേതായി കരുതുന്നതിനും അദ്ദേഹത്തിന്റെ ദുഃഖങ്ങളെ മൌനമായി പങ്കുകൊള്ളുന്നതിനും സ്ത്രീകൾക്കറിയാം. അബലകൾക്കു പലപ്രകാരത്തിലും ബുദ്ധിമുട്ടുകൾ സഹിക്കേണ്ടതായിവരുന്നു. അവരുടെ ജീവിതംതന്നെ ക്ലേശങ്ങളനുഭവിക്കുന്നതിൽ ഉദ്യുക്തമാണു. സ്വാൎത്ഥപരിത്യാഗം തങ്ങളുടെ കൎത്തവ്യമാണെന്നു മാത്രമല്ല, പരമാനന്ദമാണെന്നുകൂടി അവർ വിശ്വസിക്കുന്നുണ്ട്. നാഥാ! അങ്ങയുടെ കാലിൽ ഒരു ചെറിയ മുറിവു പററിയാൽകൂടി എന്റെ ഹൃദയത്തിൽ എത്ര വേദനയുണ്ടെന്ന് അവിടേക്കറിയാമൊ? തനാംഗികളായ ഞങ്ങൾ മാതാപിതാക്കന്മാരെ പ്രാണതുല്യം സ്നേഹിക്കുകയും, പതിയെ ഈശ്വരാംശമായി കരുതിക്കൊണ്ടു തങ്ങളുടെ സൎവ്വസ്വത്തെയും അദ്ദേഹത്തിൽ അൎപ്പിക്കുകയും, ഹൃദയരക്തം കൊടുത്തിട്ടു സമുദായത്തെ രക്ഷിക്കുകയും ചെയ്യുന്നു.

പ്രതാപ--ഞാൻ മൂലം ഈ സാധ്വികൾക്കുകൂടി ഈ പ്രകാരം കഷ്ടതകളനുഭവിക്കേണ്ടിവന്നുവല്ലോ!

ലക്ഷ്മി--ഒരു രാജാവിന്റെ ധൎമ്മം പ്രജാപരിപാലനമോ സ്വസന്താനപരിപാലനമോ?

പ്രതാപ--ലക്ഷ്മി, നീ ധന്യയാണ്. നിനക്കു സദൃശയായ സ്ത്രീ ഈ ലോകത്തിലില്ല. സൎവ്വസ്വനാശം സംഭവിച്ചിരിക്കുന്ന ഈ സമയത്തുകൂടി നിങ്ങളെന്നെ അ

ധഃപതിക്കുന്നതിനനുവദിക്കുന്നില്ല. എന്നെക്കൊണ്ടൊന്നും സാധിക്കുകയില്ല. ഞാൻ ദുർബ്ബലനാണ്, നിങ്ങൾതന്നെ എന്നെ ബലവാനാക്കിത്തീർക്കണം. ഞാൻ അന്ധകാരത്തിൽപെട്ടു വലയുന്നു; നിങ്ങൾ എനിക്കു വെളിച്ചം കാണിച്ചുതരണം.

ഈശ—അമ്മേ!

ലക്ഷ്മി—എന്താ മകളേ!

ഈശ—എത്ര മനോഹരമായിരിക്കുന്നു! അമ്മേ നോക്കൂ, എത്ര കമനീയം!

ലക്ഷ്മി—എന്താണ് ഈശേ?

ഈശ—ഈ ദുഃഖസമുദ്രം! ഇതിൽ ദേഹമുക്തങ്ങളായ എത്ര ആത്മാക്കളാണ് ഒഴുകിപ്പോകുന്നത്. എത്ര തേജഃഖണ്ഡങ്ങളാണ് ഓടുന്നത്. ആകാശത്തുനിന്ന് ഇടവിടാതെ ശബ്ദബ്രഹ്മാമൃതം കേൾക്കുന്നു.

പ്രതാപ—(ലക്ഷ്മിയോട്) ഇവൾ സ്വപ്നം കാണുകയാണെന്നാണു തോന്നുന്നത്.

ഈശ—(ഞെട്ടിക്കൊണ്ട്) എല്ലാം മാഞ്ഞുപോയി! ഇതെന്താണ്? അമ്മേ; നാമളിപ്പോളെവിടെയാണ്?

ലക്ഷ്മി—മകളേ നോക്കൂ. എല്ലാവരും ഇവിടെത്തന്നെ ഉണ്ട്.

ഈശ—അമ്മേ, മേഘർ എവിടെയാണ്?

ലക്ഷ്മി—വിളിക്കട്ടേ?—അതാ അവൾ വരുന്നു.

(മൌനമായി മേഘർ പ്രവേശിക്കുന്നു)

ഈശ—മേഘർ എവിടെ ആയിരുന്നു? ഈ സമയത്ത് എന്നെ ഉപേക്ഷിച്ചുപോയല്ലോ. നോക്കൂ, ഞാൻ ഇതാ പോകുന്നു. വരൂ, എന്നോടു രണ്ടു വാക്കു സംസാരിക്കൂ.

ലക്ഷ്മി—ഛേ! ഈശേ, നീയെന്തെല്ലാമാണു പറയുന്നത്?

ഈശ—അല്ലാ അമ്മേ, എനിക്കു പോകേണ്ട സമയമായി. നിങ്ങൾക്കറിഞ്ഞുകൂടാ. എനിക്കെല്ലാം മനസ്സിലാ

യി. ഞാൻ ഇതാ പോകുന്നു. അതിനു മുമ്പ് എനി
ക്കു രണ്ടു വാക്കു പറയാനുണ്ട്. കേട്ടോളൂ. അച്ഛനു തീ
രെ ശരീരസുഖമില്ലാത്തപ്പോഴും അമ്മ എന്തിനാണ്
അദ്ദേഹത്തെ ഈ നിഷ്പ്രയോജനമായ യുദ്ധത്തിനു
പ്രോത്സാഹിപ്പിക്കുന്നത്. കഷ്ടതകളനുഭവിക്കുന്നതി
ന് അദ്ദേഹത്തിനു ത്രാണിയില്ല—അല്ലാ! അച്ഛനു
വ്യർത്ഥമായി പോരാടുന്നതെന്തിനാണ്? മനുഷ്യരെ
കൊണ്ടു സാദ്ധ്യമായിട്ടുള്ളതെല്ലാം അച്ഛനു ചെയ്തുക
ഴിഞ്ഞു. അക്ബർ മനുഷ്യധർമ്മത്തെ കൈവെടി
ഞ്ഞു ചിത്തോർ കരസ്ഥമാക്കുന്നതിനുദ്യമിക്കുന്നപക്ഷം
അവിടുന്ന് അദ്ദേഹത്തിന്റെ ഇഷ്ടത്തിനു വിരോധം
ചെയ്യേണ്ട. പ്രയോജനംകൂടാതെ പ്രാണിദ്രോഹം
ചെയ്യുന്നതു കഷ്ടമല്ലേ? അച്ഛന് എല്ലാം വിട്ടുകൊടു
ത്തേക്കു. സാമ്രാട്ടിനു ചിത്തോർ കരസ്ഥമാക്കേണമെ
ന്നുണ്ടെങ്കിൽ അതും എടുത്തുകൊള്ളട്ടെ അവിടത്തെ
കൈവശമുള്ളതെല്ലാം കൊടുക്കണം. എല്ലാം അദ്ദേ
ഹം എടുത്തോട്ടെ. ഇതെല്ലാം എത്ര കാലത്തേക്കു
നിലനില്ക്കും? ഞാൻ പോകുന്നു; എന്റെ സ്ഥാന
ത്തു മേഹറെ ആക്കീട്ടു പോകുന്നു. അവളെ എന്നെ
പ്പോലെ വിചാരിക്കണം. എന്തൊരു ഭാഗ്യമുഹൂർത്തത്തി
ലാണു മേഹർ ഇവിടെ വന്നത്! അവൾ ഇവിടെ വന്നി
ട്ടില്ലായിരുന്നുവെങ്കിൽ ഞാൻ ആരെയാണു പകരമാ
ക്കീട്ടു പോകുക? മേഹർ നമുക്കന്യോന്യമുള്ള സ്നേഹം
പോലെ നമ്മുടെ പിതാക്കന്മാർതമ്മിൽ മിത്രതയില്ല.
നിങ്ങൾക്കു സാധിക്കുമെങ്കിൽ ഇവരെ യോജിപ്പിക്ക
ണം. നോക്കൂ; മറക്കരുത്.

മേഹർ—ഈശ്വരാ! ജ്യേഷ്ഠത്തി, നിങ്ങൾ പറയുന്ന വാക്കു
കൾ ശിലാരേഖപോലെ എന്റെ ഹൃദയത്തിൽ പതി
ഞ്ഞിട്ടുണ്ട്.

ഈശ്വര — എനിക്കു സന്തോഷമായി, ഞാൻ ഇതാ പോകുന്നു. (മാതാപിതാക്കന്മാരുടെ ചരണങ്ങളെ സ്പൎശിച്ചുകൊണ്ടു്) അനുജത്തി, ഞാൻ ഇതാ പോകുന്നു. എന്റെ മരണം അത്യന്തം സുഖകരമാണു്. ഞാൻ മാതാപിതാക്കന്മാരുടെ മടിയിൽ കിടന്നു് അവരോടു സംഭാഷണം ചെയ്തുകൊണ്ടു മരിക്കുന്നു. ഞാൻ ഇതാ പോകുന്നു!

ലക്ഷ്മി — ഈശ്വരെ! ഈശ്വരെ!

പ്രതാപ — ഈശ്വരാ! ഭഗവാനേ!

---

## രംഗം 5.

---

സ്ഥാനം — അക്ബറിന്റെ സഭാമണ്ഡപം.
സമയം — ഉച്ച.

[അക്ബർ കയ്യിലൊരെഴുത്തു പിടിച്ചുകൊണ്ടു് ഉത്സാഹപൂൎവ്വം അങ്ങുമിങ്ങും ലാത്തുന്നു. പുരോഭാഗത്തു മാനസിംഹൻ നില്ക്കുന്നു.]

അക്ബർ — രാജൻ, അങ്ങുന്നു ധന്യനാണു്. അങ്ങേക്കു സാദ്ധ്യമല്ലാത്ത കാൎയ്യമില്ല; അങ്ങയെക്കൊണ്ടു ജയിക്കാൻ സാധിക്കാത്ത ശത്രുവുമില്ല. അങ്ങു പ്രതാപസിംഹനെക്കൂടി കൊമ്പു കുത്തിച്ചു. ഇനി പൃഥ്വിരാജൻ വരാത്തതെന്താണു്?

[മഹാബത്തുഖാൻ പ്രവേശിച്ചു് ആദരവോടെ വന്ദനം ചെയ്യുന്നു.]

അക്ബർ — മഹാബത്തു്! ഇന്നു പട്ടണം മുഴുവനും വിജയമഹോത്സവം കൊണ്ടാടട്ടെ; ഗൃഹംതോറും പട്ടുകൊടികൾ പാറിക്കട്ടെ; രാജവീഥികളിൽ നൃത്തഗീതാദികൾ നടക്കട്ടെ; ദില്ലിയിലെ ആസ്ഥാനമണ്ഡപശാലയിൽ ഹിന്തുക്കളുടെയും മുസൽമാന്മാരുടെയും വിദ്വാന്മാരുടെ സഭ ചേരട്ടെ; ക്ഷേത്രങ്ങളിലും പള്ളിക

ളിലും പ്രാർത്ഥന നടത്തണം; ആഗ്രയിൽ ദീപാവലി വേണം; സാധുക്കൾക്കു ദ്രവ്യദാനവും ഉടുപുടവകളും കൊടുക്കണം; ജനങ്ങളെല്ലാവരും സന്തുഷ്ടചിത്തന്മാരായിരിക്കണം. ഇന്നു പ്രതാപസിംഹൻ എന്റെ മുമ്പിൽ കുമ്പിട്ടിരിക്കുന്നു; മനസ്സിലായോ മഹാബത്തു്! വേഗം പോകൂ.

മഹാബത്തു്—കല്പനപോലെ. (പോകുന്നു)

[പൃഥ്വീരാജൻ പ്രവേശിക്കുന്നു.]

അക്ബർ—വരൂ കവിരാജൻ! ഇന്നു് അങ്ങേയ്ക്കൊരു സന്തോഷവർത്തമാനമുണ്ടു്. ഇതിനെക്കുറിച്ചു് അങ്ങു് ഒരു കവിതയുണ്ടാക്കണം.

പൃഥ്വി— അത്ഭുതം തന്നെ സന്തോഷവർത്തമാനമെന്താണെന്നു കേട്ടാൽ വേണ്ടില്ല.

അക്ബർ—പ്രതാപസിംഹൻ എനിക്കു കീഴടങ്ങിയിരിക്കുന്നു.

പൃഥ്വി—തിരുമനസ്സുകൊണ്ടു [illegible] പറയുകയല്ലല്ലോ.

അക്ബർ—ഈ കത്തെടുത്തു വായിച്ചുനോക്കൂ. (പൃഥ്വീരാജന്റെ കയ്യിൽ പത്രം കൊടുക്കുന്നു)

പൃഥ്വി—(പത്രം വായിക്കുന്നു.)

അക്ബർ—രാജൻ! പ്രതാപസിംഹനെന്തു മറുപടിയാണു കൊടുക്കേണ്ടതു്?

മാനസിം—"ചക്രവർത്തി പരമപ്രീതനായിരിക്കുന്നു. അങ്ങയുടെ ആഗമനം പ്രതീക്ഷിച്ചിരിക്കുകയാണു്" എന്നുതന്നെ. തിരുമനസ്സിലെ സൽക്കരിക്കുന്ന പ്രകാരം തന്നെ മേവാഡിലെ വീരശിരോമണിയെ സൽക്കരിക്കണം. (അല്പനേരം മൗനം ധരിച്ചിട്ടു സ്വഗതം) പാവം പ്രതാപ! ഇപ്പോൾ അങ്ങയോടുള്ള ബഹുമതിയെല്ലാം പോയിരിക്കുന്നു. ഡില്ലി ദർബ്ബാരി ന

ശത്രുക്കളുടെ ഇടയിൽ പതിരിക്കുന്ന വ്യാജമുത്തിനെ വിലമതിക്കുന്നതുപോലെയാണ് അങ്ങയെ സൽക്കരിക്കുക.

പൃഥ്വി — തിരുമനസ്സുകൊണ്ട്, ഈ കത്തു വ്യാജമാണ്!

അക്ബർ — (പരിഭ്രമത്തോടെ) ഇതു വ്യാജമാണെന്ന് അങ്ങെയ്ക്കെങ്ങനെ മനസ്സിലായി?

പൃഥ്വി — തിരുമേനി! എനിക്കിതിൽ വിശ്വാസമില്ല. അഗ്നി ശീതളമായിപ്പോയേക്കാം; സൂര്യൻ കറുത്തുവെന്നുവന്നേക്കാം; കമലം വിരൂപമായിത്തീർന്നേക്കാം; സംഗീതവും കർക്കശമായി തോന്നിയേക്കാമെങ്കിലും പ്രതാപൻ ഒരുത്തരുടേയും മുമ്പിൽ കുമ്പിടുകയില്ല.

അക്ബർ — അതേ, അതേ. ഇതു പ്രതാപൻതന്നെ എഴുതിയതാണ്. പൃഥ്വീരാജൻ! നാളെ പ്രഭാതംമുതൽക്ക് അർദ്ധരാത്രിവരെ ആഗ്രായിൽ മഹോത്സവം കൊണ്ടാടി ജനങ്ങളെ സന്തോഷിപ്പിക്കേണമെന്നു ഞാൻ കല്പന കൊടുത്തിട്ടുണ്ട്. ഞാൻ ഇപ്പോൾ പോകുന്നു. രാജൻ! അങ്ങുന്ന് ആഘോഷങ്ങൾക്കൊരു ഹാനിയും കൂടാതിരിക്കുന്നതിന് പ്രത്യേകം ദൃഷ്ടിവയ്ക്കണം.

(ബദ്ധപ്പെട്ടു പോകുന്നു.)

മാനസിം — പറയൂ, അങ്ങയുടെ അഭിപ്രായമെന്താണ്?

പൃഥ്വി — നമുക്കുണ്ടായിരുന്ന ആ ഒരൊററ ആശയും അസ്തമിച്ചു. രജപുത്താനായിലെ അന്തിമമായ ആശാദീപവും കെട്ടുപോയി. ഇനി സമ്രാട്ടിന് ഇഷ്ടംപോലെ പ്രവർത്തിക്കാം. ഇനി അദ്ദേഹത്തിന് ആരെയാണു ഭയപ്പെടാനുള്ളതു്? അദ്ദേഹത്തിന്റെ സ്വേച്ഛാചാരത്തെ തടയുന്നതിന് ഇനി ആരാണുള്ളതു്?

മാനസിം — അങ്ങയുടെ ആന്തരം മനസ്സിലായി. അങ്ങക്ക് അക്ബറോടു മുഷിയുവാനുള്ള കാരണവും ഞാനറിയും. മേവാഡിൽ ചെന്നു പ്രതാപസിംഹനെ വീണ്ടും പ്രോത്സാഹിപ്പിക്കുന്നതിന് അങ്ങക്കാഗ്രഹമുള്ളപക്ഷം

അതിന്നൊരു പ്രയാസവുമില്ല. ഞാൻ ഒരു പ്രതിബന്ധവും ചെയ്യുകയില്ല.

പൃത്ഥ്വി—നിങ്ങൾ വളരെ ഉദാരാശയനാണു്.

(പോകുന്നു)

മാനസിം—പ്രതാപ! പ്രതാപ! അങ്ങ് ഇതു ചെയ്യുന്നതെന്തിനാണ്? ഇന്നു മേവാഡിലെ സൂര്യൻ അസ്തമിച്ചു; ഇന്നു പർവ്വതശിഖരം അറ്റുവീണു.

(സാവധാനത്തിൽ പോകുന്നു)

---

## രംഗം ൬.

സ്ഥാനം—പൃത്ഥ്വിരാജന്റെ മാളികയുടെ പുരോഭാഗം.

സമയം—പ്രഭാതം.

[ബിക്കാനേർ, മാർവാഡ്, ഗ്വാളിയർ, ചന്ദേരി മുതലായ രാജാക്കന്മാരും പൃത്ഥ്വിരാജനും ഇരിക്കുന്നു.]

മാർവാഡ്—നൌരോജ്ജ ഉത്സവവും കഴിഞ്ഞു.

ഗ്വാളിയർ—പ്രതിവർഷം നടന്നുവരുന്നതായ രാജപുത്രസ്ത്രീകളുടെ മാനഭംഗമഹോത്സവവും സമാപിച്ചു.

ചന്ദേരി—(ബിക്കാനേർ രാജാവിനോട്) അങ്ങും വല്ലതും പറയൂ. എന്താണ് ആലോചിക്കുന്നത്?

ബിക്കാനേർ—ഞാനെന്താണു പറയേണ്ടത്?

ചന്ദേരി—ഇദ്ദേഹത്തിന്റെ ഭാവം പകർന്നിരിക്കുന്നു. നിശ്ചയമായിട്ടും വല്ലതും പറ്റീട്ടുണ്ടായിരിക്കണം!

ഗ്വാളിയർ—ഇത്തവണ നൌരോജ് ഉത്സവത്തിലൊരു വിശേഷമുണ്ടായിയെന്നു ജനശ്രുതിയുണ്ട്. അതു വാസ്തവംതന്നെയോ?

ബിക്കാനേർ—തീരെ നുണയാണ്.

ഗ്വാളിയർ—പൊളിയോ!—നൌരോജ് ഉത്സവം കണ്ടു

മടങ്ങിവന്നിരിക്കുന്ന ബീക്കാനേർ റാണിയുടെ ആഭര
ണങ്ങളുടെ കിലുക്കം ഞങ്ങളുടെ മാളികമുകളിലിരു
ന്നാൽ കേൾക്കാം. ഹാ! ഹാ! എന്തൊരു കിലുക്കമാ
ണ്—റിനികി; ഝിനികി; ഝിനിനി—ഇപ്രകാരമുള്ള
നാദം ദേശീയഭൂഷണങ്ങൾക്കില്ല! അവയുടെ നാദം
ഝിനിനി; ഝിനിനി; ഝിനിനി എന്നാണ്—മുഗൾത്ത
ട്ടാന്മാൎക്കല്ലാതെ റിനികി; ഝിനികി; ഝിനിനി എന്ന
നാദം പുറപ്പെടുവിക്കുന്നതിനു സാധിക്കുകയില്ല!

മാർവാഡ്—ആട്ടെ; ഇത്തവണ റാണിയെ ഏതുവിധ
മാണു സൽക്കരിച്ചതു്? സത്യം പറയൂ?

ബീക്കാനേർ—വിധിപോലെ സ്വാഗതം ചെയ്തു.

ഗ്വാളിയർ—ഏതു തരത്തിലാണ്! സത്യം കേൾക്കട്ടെ?

ചന്ദേരി—ഹാ ഹാ പറയൂ; ഇന്നു പറയൂ?

ബീക്കാനേർ—നിങ്ങളെല്ലാവരും അവരവരുടെ മാളിക
യിൽ ചെന്നു ചോദിക്കുന്ന പക്ഷം റാണിമാരെ ഏതു
വിധത്തിലാണു സൽക്കരിച്ചതെന്നു മനസ്സിലാകും. എ
ല്ലാവരും വിശ്വാസപൂൎവ്വം സത്യം പറയണമെന്നു ആ
ദ്യംതന്നെ ചട്ടംകെട്ടണം. അവരുടെ സന്താനങ്ങളു
ടെ മൂൎദ്ധാവിൽ കൈവെച്ചുകൊണ്ടു ധൎമ്മത്തെ സാ
ക്ഷിയാക്കി, തങ്ങളെ ഏതുപ്രകാരമാണു സ്വാഗതം
ചെയ്തതെന്നു സത്യം ചെയ്യിക്കണം. നാലുംകൂടുന്ന വ
ഴിയിൽ എല്ലുവിതറിയിട്ടെന്താഫലം?

[കണ്ണു ചുമപ്പിച്ചു തലമുടിയുമഴിച്ചു വിതറി മലിന
വസ്ത്രവും ധരിച്ചുകൊണ്ടു ജോശി പ്രവേശിക്കുന്നു. ഈ ഭ
യങ്കരസ്വരൂപം കണ്ടു ഉടനെ എല്ലാവരും എഴുന്നേ
ൽക്കുന്നു].

ജോശി—(കൈരണ്ടും ഉയൎത്തിപ്പിടിച്ചുംകൊണ്ടു കഷ്ടമാ
കുവെന്നും ഉറക്കെപ്പറയുന്നു.) ഹേ രജപുത്രരാജാക്കന്മാ
രേ! ഹേ രജപുത്രജാതി! ഭഗവാ ധൎമ്മമേ! ഇന്നു പൃ

ധിരാജന്റെ ധർമ്മപത്നിയായ ജോശീബായി കുലമ
ര്യാദയെ പരിത്യജിച്ചു തന്റെ കളങ്കവാർത്തയെ പറ
യുന്നതിനുവേണ്ടി നിങ്ങളുടെ മുമ്പിൽ വന്നിരിക്കുന്നു.
ഇസ്സംഗതി സ്വഹൃദയത്തിൽ ഗോപനംചെയ്യുന്നതി
നു ഞാൻ ശക്തയല്ലാ എന്റെ ശരീരം മുഴുവനും ജ്വ
ലിക്കുന്നു. കേൾക്കുവിൻ—ഖുശ്‌രോജ ഉത്സവം കാണ്മാ
ൻ ഞാനും പോയിരുന്നു; പക്ഷെ ഏതുതരത്തിലാണു
മടങ്ങിവന്നതു്? പോയതു മാനത്തോടുകൂടിയാണെങ്കി
ലും അവമാനത്തോടെയാണു തിരിച്ചുപോന്നതു്. പ്രതി
വർഷം നടക്കുന്ന ഈ മഹോത്സവത്തിൽവച്ചു കുറഞ്ഞ
പക്ഷം പകുതി രജപുത്രസ്ത്രീകൾ മാനത്തിനുവേണ്ടി
സമ്മാനത്തെ ഉപേക്ഷിച്ചും ബാക്കിയുള്ളവർ ധർമ്മ
ത്തെ പരിത്യജിച്ചു സമ്മാനത്തെ സ്വീകരിച്ചും മടങ്ങി
വന്നിരിക്കുന്നു. ലജ്ജാവഹവും അവമാനകരവുമായ വൃ
ത്താന്തത്തെ വിവശയായിട്ടു നിങ്ങളുടെ സമക്ഷം എ
നിക്കു പറയേണ്ടിവന്നിരിക്കുന്നു. പുണ്യനിദ്രയെ പ്രാ
പിച്ചിരിക്കുന്ന സമയത്തു് ഇപ്രകാരമുള്ള ദൂതുകളെ
കൊണ്ടാണല്ലോ നിദ്രാഭംഗം വരുന്നതു്. ഹിന്ദുക്കൾ
എത്രതന്നെ അധഃസന്മാരായാലും സ്ത്രീകളുടെ സതീത്വ
ത്തെ പരിപാലിക്കുന്നതിനുവേണ്ടി തങ്ങളുടെ പ്രാണ
നെപ്പോലും പരിത്യജിക്കുമെന്നു ഞാൻ വിശ്വസിച്ചി
രുന്നു. അതിനും അവർക്കു ശക്തിയില്ലെന്നു എനിക്കി
പ്പോൾ മനസ്സിലായി. ഹിന്ദുസ്ത്രീകളുടെ പാതിവ്രത്യര
ക്ഷക്കുവേണ്ടി ഒരു വിരൽ പൊക്കുന്നതിനുകൂടി ത്രാണി
യുള്ള ഒരുവനും ഈ രാജപുത്രവംശത്തിലില്ലാതാ
നല്ലോ.

ജോധ്പൂർ—ആരുമില്ലെന്നോ? പ്രതാപസിംഹനില്ലേ?

ജോശി—ഇല്ലാ, ഇപ്പോൾ അദ്ദേഹവുമില്ല. ഇത്രകാല
ത്തോളം പ്രതാപസിംഹൻ സ്വദേശത്തെ ബാധിച്ചിരു
ന്ന നീചതയിൽ മുങ്ങാതെ തന്റെ മസ്തകത്തെ ഉന്നമി

പ്പിച്ചുകൊണ്ടു നിന്നിരുന്നു. അദ്ദേഹത്തിന്റെ അജേയ
മായ ഹൃദയം അധഃപതിച്ചിരിക്കുന്ന ഈ മാനഗൌര
വസ്തൂപത്തിന്റെ ഉപരിഭാഗത്തുകാണാമായിരുന്നു.
രാജഭോഗപ്രിയന്മാരും നീചന്മാരുമായ രജപുത്രകുലാം
ഗാരകന്മാരുടെ ഇടയിൽ അദ്ദേഹം മാത്രം ഇക്കാലമെ
ല്ലാം മഹത്വസമ്പൂർണ്ണമായ ദാരിദ്ര്യത്തെ തന്റെ വി
ശാലമായ മാറ്റിടത്തോടു ചേർത്തിരുന്നു. പക്ഷേ ഇ
പ്പോൾ അദ്ദേഹവും അക്ബറുടെ സന്നിധാനത്തിൽ
ശിരസ്സിനെ നമിപ്പിച്ചിരിക്കുന്നുവെന്നൊരു ശ്രുതിയുണ്ടു്.
ഇതുവരെ ഈ ദേശത്തെ പതിവ്രതമാർ അദ്ദേഹത്തെ
തങ്ങളുടെ രക്ഷിതാവാക്കി കല്പിച്ചിരുന്നു. ഇപ്പോൾ
അദ്ദേഹം പ്രതാപസിംഹനല്ലാതായിരിക്കുന്നു. രജപുത്ര
ന്മാർ തങ്ങളുടെ സ്ത്രീകളെ പൂജിക്കാതിരിക്കുന്ന കാല
ത്തു് — അതായതു ഭർത്താവു ഭാര്യയുടെ ധർമ്മത്തെ പരി
പാലിക്കാത്തകാലത്തു് — ഒരു ഉപായം മാത്രമേ ശേഷി
ച്ചിട്ടുള്ളു. (കഠാരം ഊരിയെടുത്തു്) നോക്കൂ, ഒരുസമ
യം ഇതുകൊണ്ടു ഹിന്ദുക്കളുടെ കണ്ണുകൾ തുറന്നേക്കാം,
നിദ്രയെ പ്രാപിച്ചിരിക്കുന്ന അവരുടെ മനുഷ്യത്വത്തി
നു് ഉണർച്ചവന്നേക്കാം!

(ജോശി തന്റെ ഹൃദയത്തിൽ കഠാരം തറച്ചു മറി
ഞ്ഞു വീഴുന്നു)

(എല്ലാവരും ആശ്ചര്യത്തോടെ നോക്കി നില്ക്കുന്നു.)

പൃഥ്വി — ജോശി! ജോശി! നിങ്ങൾ ഇതു ചെയ്തതെന്തി
നാണു്?

(ജോശിയുടെ സമീപം ചെല്ലുന്നു)

ജോശി — മതി മതി; അങ്ങുന്നു മാറിനില്ക്കൂ. അങ്ങുന്നു
പോയി എന്നെ അവമാനിച്ച മഹാത്മാവിന്റെ ചര
ണങ്ങളെ ചുംബനം ചെയ്യൂ; അയാളുടെ ഗുണഗണങ്ങ
ളെ ഗാനം ചെയ്തുകൊള്ളൂ. അതുപക്ഷം ധർമ്മത്തിനും ത

മ്മിൽ അന്തരമുള്ള കാലത്തു ഞാൻ അങ്ങയെ ഉപേക്ഷിച്ച ധൎമ്മത്തെ സ്വീകരിക്കും. പതിക്കു തന്റെ പത്നിയെ രക്ഷിക്കുന്നതിനു സാമൎത്ഥ്യമില്ലെങ്കിൽ പത്നി സ്വയമേവ തന്റെ ധൎമ്മത്തെ പരിപാലിക്കും.

രംഗം 7.

സ്ഥാനം—പൎവ്വതഗുഹ.

സമയം—രാത്രി.

[പ്രതാപസിംഹനും ലക്ഷ്മിയും.]

പ്രതാപ—മെഹരുന്നീസ എവിടെയാണു്?

ലക്ഷ്മി—ഭക്ഷണം തയ്യാറാക്കുകയാണു്!

പ്രതാപ—ഞാൻ മെഹരുന്നീസയെ എന്റെ മകളെപ്പോലെ സ്നേഹിക്കുന്നുണ്ടു്. എന്റെ സീനാബയും ഇവളെപ്പോലെ ഗുണവതിയായിരിക്കണമെന്നു ഞാൻ ഈശ്വരനോടു പ്രാൎത്ഥിക്കുന്നു.

(ലക്ഷ്മി മൌനം ധരിക്കുന്നു.)

പ്രതാപ—ദേവി, നിങ്ങൾ പിന്നെയും ദുഃഖിക്കുന്നു! നിങ്ങളുടെ മകൾ സ്വൎഗ്ഗത്തേയ്ക്കാണു പോയിരിക്കുന്നതു്. പിന്നെ എന്തിനാണു വ്യസനിക്കുന്നതു്?

ലക്ഷ്മി—നാഥാ! (കരയുന്നു.)

പ്രതാപ—ഇനി നമ്മൾ എത്ര കാലം ജീവിച്ചിരിക്കും? കരയേണ്ടാ, വേഗത്തിൽ നമുക്കും പുത്രീസമീപത്തു ചെന്നുചേരാം!

ലക്ഷ്മി—നാഥാ! അവിടുന്നു ക്ഷമിക്കണം, ഇനി ഞാൻ കരകയില്ല. അങ്ങു് എന്റെ ഗുരുവാണു്. പ്രാണേശ്വരാ! അങ്ങേയ്ക്കനുരൂപയായ ശിഷ്യത്തിയായാൽ കൊള്ളാമെന്നേ എനിക്കു മോഹമുള്ളു.

(പോകുന്നു.)

[ഗോവിന്ദസിംഹൻ പ്രവേശിക്കുന്നു.]

ഗോവിന്ദ—മഹാരാജൻ, അവിടന്നു് അക്ബർ ചക്രവർത്തിക്കു കീഴടങ്ങിയിരിക്കുന്ന സന്തോഷവർത്തമാനം പ്രമാണിച്ചു് ഇന്നു് ആഗ്രയിൽ മഹോത്സവം തന്നെയാണു്. മാളികമുകളിൽ കൊടികൾ പാറുന്നു. രാജമാർഗ്ഗങ്ങളിൽ ഘോഷയാത്ര. ഗൃഹംതോറും ഗീതനൃത്തനാദികൾ മുഴങ്ങുന്നു. ഇതു് അങ്ങേയ്ക്കു് അഭിമാനാവഹമാണു്.

പ്രതാപ—(ഹാസ്യഭാവത്തോടെ ചിരിച്ചുകൊണ്ടു്) അഭിമാനകരംതന്നെയാണു്!

ഗോവിന്ദ—ദർബാറിൽ സിംഹാസനത്തിനു വലത്തുഭാഗത്തുള്ള ആസനമാണു് അങ്ങേയ്ക്കൊഴിച്ചിട്ടിരിക്കുന്നതു്.

പ്രതാപ—സമ്രാട്ടിന്റെ അളവററ അനുഗ്രഹം!

[ശക്തസിംഹൻ പ്രവേശിക്കുന്നു.]

ശക്ത—ജ്യേഷ്ഠനെവിടെയാണു്?

പ്രതാപ—ആരു്? ശക്തനോ?

ശക്ത—അതേ ജ്യേഷ്ഠാ!, ഞാൻ തന്നെയാണു്. മുഗളന്മാരോടു യുദ്ധം ചെയ്യുന്നതിനു് അങ്ങയെ സഹായിക്കാനാണു ഞാൻ വന്നിരിക്കുന്നതു്.

പ്രതാപ—വേണ്ടാ അനുജാ!, ഇപ്പോൾ എനിക്കു് ആരുടേയും സഹായത്തിന്റെ ആവശ്യകതയില്ല. ഞാൻ മുഗളന്മാരുമായി സന്ധിചെയ്വാൻ നിശ്ചയിച്ചുകഴിഞ്ഞു.

ശക്ത—ഛെ! അവിടന്നു് അക്ബറോടു തോററുവോ?

പ്രതാപ—കഷ്ടം, ഇപ്പോൾ അക്ബറുമായിട്ടു് എനിക്കൊരു വഴക്കുമില്ല. മേവാഡും ചിത്തോരും കോമളമീരും എല്ലാം പൊയ്ക്കോട്ടെ.

ശക്ത—ലോകം പരിഹസിക്കും.

പ്രതാപ—പരിഹസിച്ചോട്ടെ!

ശക്ത—മാർവാഡും ചന്ദേരിയും ചിരിക്കും

പ്രതാപ—ചിരിച്ചോട്ടെ.

ശക്ത—മാനസിംഹൻ പരിഹസിക്കും.

പ്രതാപ—(ദീർഘശ്വാസം വിട്ടുകൊണ്ട്) പരിഹസിച്ചോട്ടെ, എന്തുചെയ്യാം.

ശക്ത—ജ്യേഷ്ഠാ! അങ്ങയുടെ മുഖത്തുനിന്ന് ഇപ്രകാരമുള്ള വാക്കുകൾ പുറപ്പെടുമെന്നു ഞാൻ സ്വപ്നത്തിൽ പോലും വിചാരിച്ചിരുന്നില്ല.

പ്രതാപ—അനുജാ! ഞാൻ എന്താണു ചെയ്യേണ്ടത്? ദുഃഖം ഒരേസ്ഥിതിയിൽതന്നെ കാലം കഴിച്ചുകൂട്ടുന്നതിനു സാധിക്കുകയില്ല.

ശക്ത—ഒരുവനും എല്ലാകാലവും ഒരുപോലെ ഇരിക്കുകയില്ലെന്നുതന്നെയാണ് എന്റെയും വാദം. ഇതുവരെ മേവാഡിനു കഷ്ടകാലമായിരുന്നു, മേലിൽ നല്ല കാലമായിക്കൊള്ളും. ഈ സംഗതിയറിയിക്കുന്നതിനാണു ഞാൻ വന്നത്!

(പ്രതാപസിംഹൻ മൌനം ധരിക്കുന്നു.)

ശക്ത—ജ്യേഷ്ഠാ! ഞാൻ ഫിൻസഹാരൊദ്ദ്ഗ്ഗം കരസ്ഥമാക്കീട്ടാണു വന്നിരിക്കുന്നത്.

പ്രതാപ—താനോ! താനിക്കു സൈന്യങ്ങളെവിടെനിന്നു ലഭിച്ചു?

ശക്ത—ഞാൻ പോരുംവഴിക്ക് അനവധി യോദ്ധാക്കളെ ശേഖരിച്ചു. "ഞാൻ പ്രതാപസിംഹന്റെ അനുജനായ ശക്തിസിംഹനാണ്. അദ്ദേഹത്തെ സഹായിക്കുന്നതിനു മനസ്സുള്ളവരെല്ലാം, എന്നോടൊരുമിച്ചുവരുവിൻ" എന്നു മുറവിളിച്ചുകൂട്ടിക്കൊണ്ടാണു ഞാൻ വന്നത്. ആ പേരിന്റെ മഹിമകൊണ്ടു ഗൃഹസ്ഥന്മാരെല്ലാം പത്നിമാരെയും, പിതാക്കന്മാർ സന്താനങ്ങളെയും, പിശുക്കന്മാർ ധനത്തെയും ഉപേക്ഷിച്ച് എന്നെ സഹായിക്കുന്നതിനു വന്നുതുടങ്ങി. വഴിയിൽ ഗതാഗ

ത്തം ചെയ്തിരുന്ന ചുമട്ടുകാർക്കൂടി തങ്ങളുടെ ശിരോഭാഗത്തെ താഴ്ത്തിട്ടും ക്ഷത്രന്മാർ തങ്ങളുടെ മാർവ്വിടത്തെ നിവർത്തികൊണ്ടും അസൂയമെടുത്തിരിക്കുന്നു. എന്റെ പിമ്പേ യോദ്ധാക്കൾക്കു മീതെ യോദ്ധാക്കൾ വന്നുചേർന്നിട്ടുണ്ട്. അങ്ങയുടെ പോരിന്റെ ഇന്ദ്രജാലം അങ്ങറിയുന്നില്ല. പക്ഷേ എനിക്കറിയാം

[ഭാമാശാഹനൊരുമിച്ചു പൃത്ഥിരാജൻ പ്രവേശിക്കുന്നു]

പൃത്ഥി—റാണയെവിടെ?

പ്രതാപ—എന്തു ? പൃത്ഥിരാജനോ! നിങ്ങളെങ്ങനെയാണു ഇങ്ങോട്ടുവന്നതു ?

പൃത്ഥി—അവിടുന്നു അക്ബർക്ക് കീഴടങ്ങിയോ?

പ്രതാപ—ഉം, പൃത്ഥിരാജ്.

പൃത്ഥി—ഹതഭാഗ്യയായ ഭാരതമേ! ഒടുവിൽ റാണാ തിരുമനസ്സുകൊണ്ടും അവിടത്തെ ഉപേക്ഷിച്ചു! ഞങ്ങൾ പണ്ടുതന്നെ ഭ്രഷ്ടന്മാരാണു. ഞങ്ങൾ ദാസന്മാരായി തീർന്നിട്ടു വളരെക്കാലമായെങ്കിലും അങ്ങൊരുവൻ മാത്രം തന്റെ സ്വാതന്ത്ര്യത്തെ പരിപാലിച്ചു പോരുന്നുണ്ടെന്നുള്ള അഭിമാനം ഞങ്ങൾക്കത്യന്തം ആശ്വാസപ്രദമായിരുന്നു. അക്ബരുടെ സന്നിധാനത്തിൽ ഉത്തമാംഗത്തെ നമിപ്പിക്കാത്ത ഒരുവനെങ്കിലും ഉണ്ടെന്നു ഞങ്ങൾ അന്യോന്യം പറഞ്ഞു സന്തോഷിക്കാറുണ്ടു. ഇപ്പോൾ ആ ആദർശംകൂടി നഷ്ടമായിപ്പോയി!

പ്രതാപ—നിങ്ങൾ, നിങ്ങളുടെ ജ്യേഷ്ഠൻ ബീക്കാനേർ, ഗ്വാളിയർ, മാർവാഡ് ഇത്യാദി സകല രാജാക്കന്മാരും നീചങ്ങളായ വിലാസങ്ങളിൽ ഏർപ്പെട്ടു അക്ബറിന്റെ സ്തുതി പാഠകന്മാരായിത്തീർന്നിരിക്കുമ്പോൾ ഞാൻ ഒരുവൻ മാത്രം ദിനംപ്രതി ക്ഷുത്തടക്കുന്നതിനുള്ള ഭക്ഷണംപോലും ലഭിക്കാതെ കഷ്ടപ്പെട്ടു നിങ്ങൾക്കൊരാദർശമായി വാഴേണമെന്നു പറയുന്നതിൽ ലജ്ജതോന്നുന്നില്ലേ?

പൃഥ്വി—തിരുമേനി! അധമനായ കരടി മാനുഷകിങ്കരനായി ഗൃഹംതോറും നൃത്തം ചെയ്തുകൊണ്ടു നടക്കുന്നു; പക്ഷേ സിംഹം പട്ടിണി കിടന്നു ചത്താലും ആൎക്കും കീഴടങ്ങുകയില്ല! ദീപങ്ങൾ അസംഖ്യമുണ്ടെങ്കിലും സൂൎയ്യൻ ഒന്നേ ഉള്ളൂ. സസ്യശ്യാമളയായ ഭൂമിയെ കൃഷിക്കാർ കരികൊണ്ടു് ഉഴുകയും കാലുകൊണ്ടു ചവിട്ടുകയും ചെയ്യുന്നുണ്ടെങ്കിലും ഉത്തുംഗമായ പൎവ്വതം ദാരിദ്ര്യാവസ്ഥയിൽകൂടി ശിഖരത്തെ നമിപ്പിക്കുന്നില്ല; ലോകത്തിലുള്ള സാധാരണ ജീവികൾ തങ്ങളുടെ ക്ഷുദ്രമായ പ്രാണനെ, ക്ഷുദ്രങ്ങളായ സുഖദുഃഖങ്ങൾ, ക്ഷുദ്രങ്ങളായ വിലാസങ്ങൾ ഇത്യാദികളിൽ ഭ്രമിച്ചു സത്യധൎമ്മാദിയെ കൈവെടിഞ്ഞു് ഇന്ദ്രിയപരിതൃപ്തി വരുത്തിക്കൊണ്ടു് ജീവിക്കുന്നതിനിടക്കു, സംയതേന്ദ്രിയനായ ഒരു സന്യാസി വന്നു അവൎക്കു ജ്ഞാനോപദേശം ചെയ്യുന്നു. അക്രമികളുടെ ഖഡ്ഗം അദ്ദേഹത്തിന്റെ സത്യത്തിന്റെ ജ്യോതിസ്സിനെ വൎദ്ധിപ്പിക്കുകയാണു ചെയ്യുന്നതു്. കാരാഗൃഹത്തിലെ അന്ധകാരം അദ്ദേഹത്തിന്റെ മഹിമയെ ഉജ്ജ്വലിപ്പിക്കുന്നു. ജ്വലിക്കുന്ന അഗ്നിയുടെ സ്ഫുലിംഗങ്ങൾ അദ്ദേഹത്തിന്റെ കീൎത്തിയെ ദിക്കാസകലം പ്രസരിപ്പിക്കുന്നു. അങ്ങുന്നു് അപ്രകാരമുള്ള സിദ്ധയോഗീശ്വരന്മാരേക്കാൾ ഉൽകൃഷ്ടനാണു്. സ്വദേശത്തെ ഉദ്ധരിക്കുന്നതിനുമാത്രമല്ല, സ്വദേശോദ്ധാരണസമ്പ്രദായത്തെ ജനങ്ങളെ പഠിപ്പിക്കുന്നതിനും വേണ്ടിയാണു് അങ്ങുന്നു അവതരിച്ചിട്ടുള്ളതു്. അങ്ങേക്കു് അന്യാധീനത്തിലിരിക്കുന്നതിനു ശക്തിയുണ്ടോ?

പ്രതാപ—ഭാരതവൎഷത്തെ മുഗളന്മാരുടെ അധീനത്തിൽനിന്നു വീണ്ടെടുക്കുമെന്നു രജപുത്രന്മാരെല്ലാവരുംകൂടി ശപഥം ചെയ്യുന്നപക്ഷം മുഗൾസിംഹാസനം എത്ര ദിവസത്തേക്കു നിലനില്ക്കും? ഞാൻ അന്യസ

ഹായംകൂടാതെ ഏകദേശം ഇരുപതുസംവത്സരത്തോ
ളം മുഗളന്മാരോടു പൊരുതി നിന്നിട്ടുണ്ടെന്നു നിങ്ങൾ
ക്കെല്ലാവക്കും അറിയാമല്ലോ; ഇതിനിടക്കു് എനി
ക്കോ, സ്വദേശത്തിനോ, സ്വധമ്മത്തിനോ വേണ്ടി
രാജാക്കന്മാരാരും ഒരു സഹായവും ചെയ്തിട്ടില്ല. ഈ
ശ്വരാ! എന്റെ സവ്വസ്വവും നശിച്ചതിനു പുറമെ
ഞാൻ ഇപ്പോഴും ഘോരമായ പുത്രശോകത്തിലകപ്പെ
ട്ടിരിക്കുന്നു. പൃത്ഥ്വിരാജൻ!, എന്റെ പുത്രി ഈയി
ഹലോകം വെടിഞ്ഞു. ഈ വിപിനത്തിൽ അവൾക്ക
ക്ഷുത്തടക്കുന്നതിനുള്ള ഭക്ഷണമോ, ശൈത്യത്തെ നി
വാരണം ചെയ്യുന്നതിനു തക്ക വസ്ത്രങ്ങളോ ഇല്ലാത്ത
തിനാൽ ആ സാധുവിനു പ്രാണവിയോഗം വന്നു. ഇ
പ്പോഴും ഞാൻ പണ്ടത്തെ പ്രതാപസിംഹനല്ലാ; സിം
ഹന്റെ അസ്ഥിക്കൂടം മാത്രം.

പൃത്ഥ്വിയും ശക്താനും—(പരിഭ്രമത്തോടെ) ഈയി മരി
ച്ചുവോ?

പ്രതാപ—ഉവ്വ്, ഈ ഭാഗ്യദേവതയുടെ കഠോരതുഷാ
രപാതം നിമിത്തം അവൾ അന്തിമദശയെ പ്രാ
പിച്ചു.

പൃത്ഥ്വി—ഈശ്വരാ. സജ്ജനങ്ങളുടെ ഫലം ഇതുതന്നെ
യാണോ? തിരുമനസ്സുകൊണ്ടു്! ഞാനും അങ്ങയോടു
സമാനം ദുഃഖിതനാണു്. അങ്ങുന്നു മഹാനുഭാവനും
ഞാൻ നീചനുമാണു്; എങ്കിലും ദുഃഖത്തിൽ നാമിരു
വരും തുല്യന്മാരാണു്. ജോശിയും ലോകാന്തരഗമനം
ചെയ്തു.

പ്രതാപ—ജോശി മരിച്ചുവോ?

പൃത്ഥ്വി—എന്റെ കളങ്കത്തെ ഞാനെങ്ങനെയാണു വി
വരിക്കേണ്ടതു്? നൌരോജ ഉത്സവത്തിൽ ഹാജരാകുന്ന
തിനു് എന്റെ നവോഢയായ പത്നിക്കൊരു ക്ഷണം
ലഭിച്ചതനുസരിച്ചു ഞാൻ അവളുടെ ഇഷ്ടത്തിനുവിപ
രീതമായി അങ്ങോട്ടു പോകുന്നതിനു് അവളെ നിർ
ബ്ബന്ധിച്ചു. അക്ബർ പൈശാചികമായ കാമംകൊ

ണ്ടു മതിമറന്നു അവളെ കടന്നുപിടിച്ചുവെങ്കിലും അവൾ കഠാരമെടുത്തു തന്റെ സതീത്വത്തെ രക്ഷിച്ചു. ഒടുവിൽ അവൾ ഗൃഹത്തിലേക്കു മടങ്ങി വന്നു സർവ്വരജപുത്രരാജാക്കന്മാരുടേയും സമക്ഷത്തുവച്ചു് അതേകഠാരംകൊണ്ടുതന്നെ മാറു പിളൎന്നു അന്തരിക്കുകയും ചെയ്തു.

പ്രതാപ — ഹിന്ദുരാജാക്കന്മാരെമാത്രം അവമാനിച്ചതുകൊണ്ടു തൃപ്തി വരാഞ്ഞിട്ടു ഹിന്ദുസ്ത്രീകളെക്കൂടി ആക്രമിക്കുന്നതിനു മുതിൎന്നുവോ? അക്ബർ! താൻ വാസ്തവത്തിൽ ഭാരതവൎഷം മുഴുവനും ജയിച്ച വീരൻതന്നെയാണു്.

ശക്ത — ഞാൻ ഇതിനു പ്രതിക്രിയ ചെയ്തേക്കാം.

പൃഥ്വി — തിരുമനസ്സു്! ഇതിനു പ്രതിക്രിയ ചെയ്യുന്നതിനു് അങ്ങയുടെ സഹായത്തെ അപേക്ഷിപ്പാൻ വേണ്ടിയാണു ഞാൻ ആഗ്രയിൽനിന്നു ഇങ്ങോട്ടുവന്നതു് ഞാൻ അങ്ങയെ ശരണം പ്രാപിച്ചിരിക്കുന്നു, അങ്ങുന്നുതന്നെ എന്നെ രക്ഷിക്കണം.

ഗോവിന്ദ — ഈ ദീനസ്വരം കേട്ടിട്ടുകൂടി റാണാ തിരുമനസ്സുകൊണ്ടു തല താഴ്ത്തി മൌനമായിരിക്കുന്നതെന്താണു്?

പ്രതാപ — ഞാനെന്താണു ചെയ്യേണ്ടതു്? എന്റെ പക്കൽ സൈന്യമോ യുദ്ധസാമഗ്രികളോ ഇല്ല. ഞാൻ തനിയെ എന്താണു ചെയ്യേണ്ടതു്? എന്റെ സ്വാധീനത്തിൽ പത്തു ഭടന്മാർ തികച്ചില്ല.

ശക്ത — ഞാൻ ഒരു പുതിയ സൈന്യത്തെ ശേഖരിക്കാം.

പ്രതാപ — എന്റെ കൈവശം ധനമുണ്ടെന്നുവരികിൽ ഞാനും ഒരു സേനയെ ഏൎപ്പാടു ചെയ്യാമായിരുന്നു. ഭണ്ഡാരത്തിൽ ഒരു പൈപോലുമില്ല.

ഭാമാ — തിരുമനസ്സുകൊണ്ടു്! ധാരാളമുണ്ടു്.

പ്രതാപ — മന്ത്രിവൎയ്യാ! ധനമെവിടെ? എന്റെ അര

വിൽ പെട്ടകത്തോളം ഖജാനയിൽ ഒരു കവിടിപോലുമില്ല.

ഭാമാ—രാജഭണ്ഡാരത്തിൽ കവിടിയില്ലെങ്കിലും പണത്തിന്ന ക്ഷാമമില്ല.

പ്രതാപ—വൃഥാ. നിങ്ങൾക്ക ചിത്തഭ്രമം വന്നുപോയോ. നിങ്ങളെന്താണു അസംബന്ധം പറയുന്നത്. ധനം എവിടെ നിന്നു കിട്ടും.

ഭാമാ—തിരുമനസ്സ്! ചിത്തോറിന്റെ ഐശ്വൎയ്യകാലത്തു് എന്റെ പൂൎവ്വികന്മാർ രാജവംശത്തിൽനിന്നു വളരെ ധനം സമ്പാദിച്ചിട്ടുണ്ട്. ആ മുതലെല്ലാം ഇപ്പോഴും അവിടത്തെ സേവകന്റെ അധീനത്തിലുണ്ട്. അവിടന്നു കല്പിക്കുന്നപക്ഷം എല്ലാം കൊണ്ടുവന്ന് അങ്ങയുടെ ചരണങ്ങളിൽ സമൎപ്പിച്ചേക്കാം.

പ്രതാപ—നിങ്ങളുടെ കൈവശംഎത്ര മുതലുണ്ട്.

ഭാമാ—മഹാരാജാ! ആശ്ചൎയ്യപ്പെടരുതു. ഇരുപതിനായിരം സൈന്യങ്ങൾക്ക പതിനാലു വൎഷത്തേക്ക ശമ്പളം കൊടുക്കുന്നതിന്ന വേണ്ടുന്ന സ്വത്തുണ്ട്.

(എല്ലാവരും വിസ്മയത്തോടെ അന്യോന്യം നോക്കുന്നു.)

പ്രതാപ—മന്ത്രിവൎയ്യാ! നിങ്ങളുടെസ്വാമിഭക്തിയെഞാൻ മനഃപൂൎവ്വം അഭിനന്ദിക്കുന്നു! പക്ഷേ മേവാഡ് രാജാക്കന്മാർ തങ്ങളുടെ സേവകന്മാൎക്ക് ദാനംചെയ്ത സ്വത്തു തിരിയെ വാങ്ങിക്കുക പതിവില്ല. ആ ധനം നിങ്ങൾക്കനുഭവിക്കുന്നതിനാണു തന്നിരിക്കുന്നത്. നിങ്ങൾ തന്നെ അതനുഭവിച്ചുകൊള്ളണം.

ഭാമാ—തിരുമേനി. ഇപ്രകാരമുള്ള പ്രാണസങ്കടത്തിൽ സേവകന്മാരുടെ ധനം വാങ്ങിക്കുന്നതുകൊണ്ട് ഒരുദോഷവുമില്ല. ഇന്നത്തെ മേവാഡിന്റെ അവസ്ഥ എത്ര ശോചനീയമാണ്. ഹിന്ദുസ്ത്രീകൾക്ക വന്നിരിക്കുന്ന ദുൎദ്ദശയെ ഒന്നാലോചിച്ചുനോക്കൂ. ഹിന്ദുക്കളുടെ തല്ക്കാലാവസ്ഥയെന്താണ്. അവരുടെ ദേശം, ധൎമ്മം, ധനം

എന്നിവകളെല്ലാം നശിച്ചതിനുപുറമെ സ്ത്രീകളുടെ സതീത്വത്തിനുകൂടി ഹാനി സംഭവിച്ചുതുടങ്ങി. തിരുമനസ്സുകൊണ്ട് അവരെ രക്ഷിക്കണം. ഹിന്ദുധർമ്മത്തെയും സ്ത്രീകളുടെ പാതിവ്രത്യത്തെയും പരിപാലിക്കുന്നതിനു വേണ്ടിയാണു ഞാൻ എന്റെ പൂർവ്വജന്മാരുടെ സ്വത്തിനെ അങ്ങയുടെ പാദങ്ങളിൽ സമർപ്പിക്കുന്നതു്. അങ്ങുന്ന് അതെടുത്തു സ്വദേശരക്ഷയ്ക്കുവേണ്ടി ചെലവാക്കിയാലും. (മുട്ടുകുത്തിക്കൊണ്ടു കൊടുക്കുന്നു.)

ശക്ത — (മുട്ടുകുത്തിക്കൊണ്ട്) ജ്യേഷ്ഠാ! അങ്ങുന്നു സ്വദേശരക്ഷയ്ക്കുവേണ്ടി ഈ ധനം സ്വീകരിക്കണം.

പ്രതാപ — എന്നാൽ അങ്ങനെയാകട്ടെ. ഞാൻ ഇതിനെ സ്വീകരിക്കാം. ഒരു രജപുത്രയോദ്ധാവെങ്കിലും ജീവിച്ചിരിക്കുന്ന കാലത്തോളം ഹിന്ദുസ്ത്രീകളുടെ സതീത്വത്തെ രക്ഷിച്ചുകൊള്ളാം. അക്ബർ! താൻ സ്വപ്നത്തിന്റെ അളയിൽപ്പെട്ടു. (പോകുന്നു.)

പൃഥ്വി — ഇനി ഭയപ്പെടാനില്ല. ഉറങ്ങിയിരുന്ന സിംഹം ഉണർന്നുപോയി. മഹർഷിവര്യാ! ദൈത്യന്മാരോടു പോരാടേണ്ടിവന്ന സമയത്തു വജ്രായുധത്തിന്റെ ആവശ്യം നേരിട്ടപ്പോൾ ദധീചിമുനി തന്റെ അസ്ഥിയെല്ലുപോലും ഇന്ദ്രനു നൽകിയതായി ഞാൻ പുരാണത്തിൽ വായിച്ചിട്ടുണ്ട്! അന്നു സത്യയുഗമായിരുന്നു; ഈ കലിയുഗത്തുകൂടി ഇപ്രകാരം ഉദാരചിത്തന്മാരുണ്ടെന്നു ഞാൻ സ്വപ്നത്തിൽപോലും വിചാരിച്ചിരുന്നില്ല.

രാമ — കവിരാജൻ! ഹിന്ദുസ്ത്രീകളുടെ പാതിവ്രത്യം അപകടത്തിൽപ്പെടുമ്പോൾ അതിനെ രക്ഷിക്കുന്നതിനു തുനിയാത്തവർ ഹിന്ദുക്കളാകുമോ?

ശക്ത — ഞാൻ പോയി സൈന്യങ്ങളെ ശേഖരിക്കട്ടെ. ഇന്നു മുതൽ ഒരു മാസത്തിനകം ഇരുപതിനായിരം യോദ്ധാക്കളെ തയ്യാറാക്കിയേക്കാം.

(പോകുന്നതിനു ഭാവിക്കുന്നു.)

പൃഥ്വി—(ശക്തനെ തടഞ്ഞിട്ടു്) നില്ക്കൂ. ഞാനും ഒരു മിച്ചു വരാം. ദേശത്തെ മുഴുവനും ഉജ്ജീവിപ്പിക്കത്തക്ക ഒരു ഗീതത്തെ ഗാനം ചെയ്യണമെന്നു ജോശി എന്നോടു പലപ്പോഴും പറയാറുണ്ടു്. ഇന്നു ഞാൻ അപ്രകാരം ഒരു പാട്ടു പാടട്ടെ. ആ ഗാനത്തിന്റെ പ്രതിധ്വനികൊണ്ടു് ആകാശം മുഴങ്ങട്ടെ. ആ ഗാനം ദേശമാസകലം ഉജ്ജീവിപ്പിക്കും. അതു രാജപുത്താനായിലെ പർവ്വതങ്ങളിലുള്ള ശിലകളെക്കൂടി ഉണർത്തും. റാണാപ്രതാപസിംഹൻ സർവ്വോൽക്കർഷേണ വർത്തിക്കട്ടെ!

എല്ലാവരും—റാണാ പ്രതാപസിംഹൻ സർവ്വോൽക്കർഷേണ വർത്തിക്കട്ടെ.

(എല്ലാവരും പോകുന്നു.)




രംഗം ൬

സ്ഥലം—പർവ്വതഗുഹ.

സമയം—പ്രഭാതം.

[പൃഥ്വിരാജനും പാട്ടുകാരും. അല്പം ദൂരത്തായി നാട്ടുകാർ നില്ക്കുന്നു. പൃഥ്വിരാജനും ഗായകന്മാരും പാടുന്നു]

പദ്യം.

പോരിന്നായിട്ടൊരുങ്ങീടുക മരുതലവ-
ന്നൊത്തി, നാം ഭാരതോർവ്വീ-
മാതാവെ കാത്തിടേണ്ടും ചുമതലകൾ വഹി-
ക്കുന്ന സന്താനമല്ലേ?
ജ്യായസ്സും തന്റെ മാതാവിനധികവിപ-
ത്തെത്തിടുമ്പോൾ സജീവ-
ത്യാഗം ചെയ്യാൻ മടിക്കുന്നതു കുലപുരുഷ-
ന്നോർത്താലധർമ്മമാമോ?

ഓൎത്താൽ സ്വപ്നോപമമാം ഐഹികമതുലവിലാ-
സങ്ങളിൽ ശ്രദ്ധവച്ചി-
ട്ടാലസ്യത്തോടു കാലം വെറുതെയിഹകഴി-
ക്കുന്നൊരസ്സമ്പ്രദായം
ആൎയ്യന്മാരേ! വെടിഞ്ഞിപ്പൊഴുണരുവിൻ
മാതൃഭൂമിക്കടുക്കു-
ന്നാപത്തെത്തീൎത്തിടേണ്ടുന്നതു നിജ തനയ-
ന്മാൎക്കെഴും കൃത്യമല്ലേ? 2

ലക്ഷം ശത്രുക്കൾ നേരിട്ടണകിലുമണുവും
പേടികൂടാതെ മുമ്പോ-
ട്ടാക്ഷേപം വിട്ടു കേറീട്ടക ജനനി വിപ-
ത്തിങ്കലാക്കണ്ണൊത്തുകൊൾവിൻ
ശസ്ത്രാസ്ത്രം കൂട്ടിമുട്ടും നിനാദവുമിടിയോ-
ടൊക്കമാൎപ്പും രണത്തിൽ
പ്രത്യേകം കാഹളധ്വാനവുമിഹ നിതരാം
മാറ്റൊലിക്കൊണ്ടിടട്ടേ. 3

ധൎമ്മം പാലിപ്പതിന്നായ് ജയമഹിതമിതാ-
ഞങ്ങൾ പോകുന്നു രക്ഷാ-
കൎമ്മത്തിൽ ശൌൎയ്യമേറും പുരുഷരിവിടെയു-
ണ്ടെങ്കിലാ വന്നുകൊൾവിൻ
അമ്മയ്ക്കത്യന്തമാപത്തണവതു തനിയെ-
ത്തീൎത്തു രക്ഷിക്കുവാനാ-
യോൎമ്മിക്കുന്നെങ്കിൽ വന്നീടുവിനസ്സു ഞാനുമെ-
ന്നോൎത്തുടൻ പോരടിപ്പിൻ.

(എല്ലാവരും പോകുന്നു.)

## അഞ്ചാമങ്കം.

---

### രംഗം 1.

---

സ്ഥാനം മാനസിംഹന്റെ മാളിക.

സമയം — സന്ധ്യ.

(മാനസിംഹനും മഹാബത്ഖാനും.)

മാനസിം — ശക്തസിംഹൻ നമ്മുടെ പ്രധാന കച്ചവടത്താവളമായ മാലപുരത്തെ കൊള്ളചെയ്തുവോ?

മഹാബത്ത് — ഉവ്വ്, മഹാരാജാ!

മാനസിം — അദ്ദേഹത്തിന്റെ ഗർവ് ഇത്രത്തോളം വർദ്ധിച്ചുവോ?

മഹാബത്ത് — പ്രതാപസിംഹൻ കോമളമീരത്തെ സ്വാധീനപ്പെടുത്തി അവിടെ കോട്ട പണിയുകയാണ്.

മാനസി — നിങ്ങൾ പതിനായിരം മുഗൾയോദ്ധാക്കളെയുംകൊണ്ടു ചെന്ന് സഹോദരകോട്ട പെട്ടെന്നാക്രമിക്കു. വേണ്ടിവരുന്നപക്ഷം ഞാൻ കുറെ സൈന്യങ്ങളേയും കൂടി അയക്കാം.

മഹാബത്ത് — കല്പനപോലെ!

(പോകുന്നു.)

മാനസിം — ദേവാരത്തിലെ ഈ യുദ്ധം അത്യാശ്ചര്യം തന്നെയായിരുന്നു. അതിൽവെച്ചു പ്രതാപസിംഹൻ തന്റെ വൈദഗ്ദ്ധ്യം മുഴുവനും പ്രദർശിപ്പിച്ചു. മുഗൾ സേനാപതി ശാഹബാജന്റെ സൈന്യത്തെ കാററത്തു കരിയിലപോലെ പറപറപ്പിച്ചു. പ്രതാപസിംഹാ! അങ്ങു ധന്യനാണ്. ഇന്ന് ഈ ആര്യാവർത്തത്തിൽ അങ്ങക്കു തുല്യനായ ഒരു വീരനില്ല. ഏതു വിധത്തിലെങ്കിലും

അങ്ങയുടെ കുടുംബവുമായി ഒരു വിവാഹബന്ധം സ്ഥാപിക്കാൻ സാധിച്ചിരുന്നുവെങ്കിൽ ഞാൻ എത്ര ഉൽക്കൃഷ്ടനാകുമായിരുന്നു; പക്ഷേ ഞങ്ങളുടെ ഭാഗ്യചക്രം പിന്നാക്കം തിരിയുവാനാണു ഭാവിക്കുന്നതു്. അങ്ങയുടെ ശിരസ്സു ശരീരത്തിൽനിന്നു വേർപെട്ടേക്കാമെങ്കിലും അതു കുമ്പിടുകയില്ല. മുഗളന്മാരുമായുള്ള സംബന്ധത്തെ അകററുവാൻ ശ്രമിക്കുന്തോറും അവരുമായുള്ള ബന്ധം വർദ്ധിക്കാനാണ് ഇടവരുന്നതു്. എനിക്കുമുസൽമാൻ സമ്പ്രദായത്തോടു ദിനംപ്രതി വൈരാഗ്യം വർദ്ധിച്ചുവരികയാണെന്നു കൌശലക്കാരനായ അക്ബർ മനസ്സിലാക്കിട്ടുണ്ടു്. തന്നിമിത്തം സലീമിനു രേവയെ വിവാഹം ചെയ്തുകൊടുത്തു് എന്റെ ബന്ധത്തെ ഒന്നുകൂടി മുറുക്കുന്നതിനു ശ്രമിക്കുന്നു. അതിനുപുറമെ സലീമും ഞാനും തമ്മിലുള്ള വൈരവും ഇതുകൊണ്ടു തീർക്കാമെന്നുകൂടി വിചാരമുണ്ടു്. അക്ബറിന്റെ നീതി എത്ര കുടിലമാണ്?

[പതുക്കെ പതുക്കെ രേവ പ്രവേശിക്കുന്നു]

മാനസിം—രേവയോ?

രേവ—അതേ!

മാനസിം—എന്താണ്?

രേവ—എന്റെ വിവാഹം നിശ്ചയിച്ചു കഴിഞ്ഞുവോ?

മാനസിം—ഉവ്വ്.

രേവ—സലീമുമായോ?

മാനസിം—അതേ, അനുജത്തി!

രേവ—ജ്യേഷ്ഠന്റെ സമ്മതംതന്നെയാണോ?

മാനസിം—എനിക്കു സമ്മതമാണെങ്കിലും അല്ലെങ്കിലും ഫലം ഒന്നുതന്നെയാണ്. ഇതു് അക്ബറിന്റെ ഇച്ഛയാണ്! അദ്ദേഹത്തിന്റെ ഇച്ഛ ആജ്ഞതന്നെയാണ്.

രേവ—ജ്യേഷ്ഠന്റെ സമ്മതമല്ലെന്നു താല്പര്യം? അല്ലേ?

മാനസിം—രേവേ!

രേവ—എന്നാൽ ഈ കല്യാണം നടക്കുകയില്ല.

മാനസിം—ഛെ! കഥയില്ലാത്ത വാക്കു പറയരുതു്. ഇതു സമ്രാട്ടിന്റെ ഇച്ഛയാണു്!

രേവ—സമ്രാട്ടിന്റെ അധികാരം വിശ്വം മുഴുവനും ബാധിച്ചേക്കാം, പക്ഷേ രേവ വിശ്വത്തിനു പുറത്താണു്. ഈ വിവാഹം നടക്കുകയില്ല.

മാനസിം—വിഡ്ഢിത്വം പറയാതിരിക്കൂ. ഞാൻ വാക്കു കൊടുത്തു കഴിഞ്ഞു.

രേവ—ജ്യേഷ്ഠാ, എന്നോടു ചോദിക്കാതെ നിങ്ങൾ വാഗ്ദത്തം ചെയ്തുവോ? സമ്മതം ചോദിക്കാതെ പുരുഷന്മാർക്കു ബോധിച്ചപോലെ ആർക്കെങ്കിലും പിടിച്ചുകൊടുക്കത്തക്ക നിസ്സാരജീവികളാണോ സ്ത്രീകൾ?

മാനസിം—ഭാവിയിൽ നിങ്ങളിരുവരുടെ ജീവിതം സുഖസമ്പൂർണ്ണമായിത്തീരുമെന്നു വിശ്വസിച്ചാണു ഞാൻ സമ്മതം കൊടുത്തതു്.

രേവ—സമ്രാട്ടിനെ ഭയപ്പെട്ടു ചെയ്തതല്ലല്ലോ.

മാനസിം—അല്ല.

രേവ—ജ്യേഷ്ഠനു പൂർണ്ണസമ്മതമാണോ?

മാനസിം—അതേ;

രേവ—എന്നാൽ പിന്നെ എനിക്കു വിരോധമൊന്നുമില്ല.

മാനസിം—രേവേ, നിനക്കീവിവാഹം അത്ര സമ്മതമല്ലെന്നുണ്ടോ?

രേവ—ജ്യേഷ്ഠാ, അങ്ങേക്കിഷ്ടമാണെങ്കിൽ പിന്നെ എന്റെ സമ്മതം നോക്കാനുണ്ടോ? ജ്യേഷ്ഠനു സമ്മതമായ കാര്യം എനിക്കും ഗുണകരമായിരിക്കുമെന്നാണു് എന്റെ വിശ്വാസം. അതുതന്നെയാണു് എന്റെ കർത്തവ്യം.

മാനസിം—രേവേ, നിനക്കീവിവാഹംകൊണ്ടു സൌഖ്യം ലഭിക്കും.

രേവ — എന്നാൽ തരക്കേടില്ല, പക്ഷേ എനിക്കു തീരെ വിശ്വാസമില്ല. (സാവധാനത്തിൽ പോകുന്നു)

മാനസിം — എന്റെ ഈ സഹോദരിയെപ്പോലെ ഉദാസീനയും അനാസക്തയും കൎത്തവ്യപരായണയുമായ മറ്റൊരു ബാലികയെ കാണ്മാൻ പ്രയാസം. അതാ അവൾ പാടുന്നു. പാട്ടുകേട്ടാൽ വിശേഷവിധിയായ ഒന്നും തന്നെ സംഭവിച്ചിട്ടില്ലെന്നു തോന്നും. അവളുടെ സ്വരമാധുൎയ്യം അസാധാരണമാണു. ദർബാറിലേക്കു പോകട്ടെ; സമയമായി.

[മാനസിംഹൻ ചിന്തയെ അഭിനയിച്ചുകൊണ്ടു പോകുന്നു. അല്പനേരം കഴിഞ്ഞശേഷം രേവ വീണ്ടും പാടിക്കൊണ്ടു മുറിക്കകത്തു പ്രവേശിക്കുകയും ഉടനേ തന്നെ പുറത്തേക്കു പോകുകയും ചെയ്യുന്നു.]



രംഗം 2.

സ്ഥാനം — രഹിൻസഹരത്ഥം.

സമയം — പ്രഭാതം.

[ശക്തസിംഹൻ ശസ്ത്രപാണിയായി ലാത്തുന്നു.]

ശക്ത — ഹിംസ! ഹിംസ! ഹിംസ! സൎവ്വത്ര ഹിംസ; ഈ ലോകംതന്നേ ഒരൊന്നാന്തരം കശാപ്പുശാലയാണ്. ഭൂകമ്പം, വെള്ളപ്പൊക്കം, രോഗം, ദാരിദ്ര്യം ഇത്യാദികൾ നിമിത്തം ലോകത്തിൽ നിത്യം എത്ര ജീവനാശമാണു സംഭവിക്കുന്നതു്? അതുകൊണ്ടും സന്തുഷ്ടിയുണ്ടാകാഞ്ഞിട്ടോ എന്നു തോന്നുംവണ്ണം ലോകം കാമക്രോധാദികൾക്കു വശംവദമായി യുദ്ധം കലഹം, പരദ്രോഹം, തുടങ്ങിയ ദുഷ്കൃത്യങ്ങളെ പ്രതിദിനം വൎദ്ധി

പ്പിച്ചുവരുന്നു. നമ്മളാരെങ്കിലും ഒരുവനെക്കൊന്നുപോയാൽ അതു മഹാ പാപമായിട്ടാണു കരുതിപ്പോരുന്നതു; പക്ഷെ ഈശ്വരൻ എത്രതന്നെ ഹിംസചെയ്താലും അദ്ദേഹത്തിനു പാപമില്ലെന്നു വരുമോ? ഒരുവൻ യദൃച്ഛയായി മറ്റൊരുവനെ ഹിംസിച്ചുപോയാൽ അവൻ കൊലപാതകിയാണെന്നു ലോകം പറയുന്നു. എങ്കിലും ഒരുവൻ സമരാങ്കണത്തിൽവച്ച് എത്ര സഹജീവികളെ ഹനിക്കുന്നുവോ അത്രയുമധികം വീരനാണെന്നാണു കരുതിവരുന്നതു്. മനുഷ്യരുടെ ധർമ്മശാസ്ത്രം ഒന്നാന്തരംതന്നെ. (അല്പം ദൂരത്തായി പീരങ്കികൾ ഗർജ്ജിക്കുന്നതു കേട്ട്) ഓഹോ, അതാ ഹിംസയ്ക്കുള്ള വട്ടം കൂട്ടിത്തുടങ്ങി. ഇതു മൃത്യുവിന്റെ ഉൽകോചമാണ്!— അതാ വീണ്ടും കേൾക്കുന്നു!

(ദുർഗ്ഗാധ്യക്ഷൻ പരിഭ്രമിച്ചുകൊണ്ടു പ്രവേശിക്കുന്നു)

ശക്ത—പറയൂ, എന്താ വർത്തമാനം?

ദുർഗ്ഗാ—തിരുമനസ്സ്!, ദുർഗ്ഗത്തിന്റെ പൂർവ്വഭാഗത്തെ മതിൽ ഇടിഞ്ഞുവീണു. ഇനി രക്ഷയ്ക്കു യാതൊരു മാർഗ്ഗവുമില്ല.

ശക്ത—ദുർഗ്ഗത്തെ വളയുന്നതിനു മുമ്പു തിരുമനസ്സിലേക്കയച്ച കത്തിനു മറുപടി കിട്ടീട്ടില്ലല്ലോ.

ദുർഗ്ഗ—ഇല്ല, തിരുമനസ്സുകൊണ്ട്.

ശക്ത—ഇരിക്കട്ടെ, ധൈര്യം ത്യജിക്കരുത്. 'ജൌഹർ' വ്രതാനുഷ്ഠാനത്തിനുവേണ്ടുന്ന ഒരുക്കങ്ങൾ ചെയ്തുകൊള്ളൂ.

(ദുർഗ്ഗാധ്യക്ഷൻ അഭിവാദ്യം ചെയ്തുകൊണ്ടു പോകുന്നു)

ശക്ത—മഹാബത്ത്ഖാൻ യുദ്ധതന്ത്രജ്ഞനാണ്! അയാൾ ആദ്യംതന്നെ ഈ ദുർഗ്ഗത്തിന്റെ കിഴക്കേ മതിൽ ബലംകുറഞ്ഞതാണെന്നു മനസ്സിലാക്കിയല്ലോ. ഇനി ഒരു നിവൃത്തിയുമില്ല. ഞാൻ മൃത്യുവിന്റെ വായിൽ ചാടുന്നതിനു സദാ സന്നദ്ധനാണ്. പക്ഷെ സലീം!

തന്നോടു പ്രതിക്രിയ ചെയ്യാൻ സാധിക്കുകയില്ലല്ലോ!

[തലമുടിയുമഴിച്ചു വിതറിക്കൊണ്ടു ദൌളത്തുന്നീസ പ്രവേശിക്കുന്നു.]

ശക്ത — ദൌളത്തുന്നീസ! നിങ്ങളിങ്ങോട്ടു വന്നതെന്താണ്?

ദൌളത്ത് — നാഥാ, അങ്ങുന്ന് ഇത്ര നേരത്തേതന്നെ എങ്ങോട്ടാണു പോകുന്നതു ?

ശക്ത — മരിക്കുന്നതിന്. ഉത്തരം കിട്ടിയില്ലേ? ഇനി മാളികയിലേയ്ക്കു പോകാം. എന്താണു നില്ക്കുന്നതു്? സംഗതി മനസ്സിലായില്ലെന്നുണ്ടോ? എന്നാൽ കേട്ടോളൂ; ഞാൻ വിസ്തരിച്ചുപറയാം. മുഗളന്മാർ ഈ കോട്ടയെ ആക്രമിച്ചിരിക്കുന്ന വിവരം നിങ്ങളറിഞ്ഞിട്ടില്ലേ?

ദൌളത്ത് — ഉവ്വ്.

ശക്ത — അവരിപ്പോൾ ഏകദേശം ഇതിനെ ജയിച്ചുവെന്ന മട്ടായി. കോട്ട ശത്രുക്കളുടെ കൈവശം അകപ്പെടുന്നതിനുമുമ്പു പ്രാണത്യാഗം ചെയ്യുന്നതു രജപുത്രന്മാരുടെ കുലധർമ്മമാണ്. അതുകൊണ്ടു ഞാൻ സേനാസമേതം ദുർഗ്ഗത്തിന്റെ ബഹിർഭാഗത്തു പ്രവേശിച്ചു ശത്രുക്കളോടു പോരാടി പ്രാണൻ കളയുന്നതിനു ഭാവിക്കുകയാണ്! (വീണ്ടും പീരങ്കികളുടെ ഗർജ്ജനം കേൾക്കുന്നു) അതാ, കേട്ടുകൊള്ളൂ. ഇപ്പോൾ എന്നെ അലട്ടേണ്ട. ഞാൻ പോട്ടെ.

ദൌളത്ത് — നില്ക്കൂ, ഞാനുംകൂടെ വരാം

ശക്ത — നിങ്ങളും പോരാമെന്നോ? പോർക്കളത്തിലേക്കോ? ദമ്പതിമാർക്കു സുഖനിദ്ര ചെയ്യുന്നതിനുള്ള ശയ്യാഗൃഹമല്ലാ സമരഭൂമിയെന്നു നിങ്ങൾ പക്ഷേ അറിഞ്ഞിട്ടില്ലായിരിക്കാം. അതു മൃത്യുവിന്റെ കേളീരംഗമാണ്.

ദൌളത്ത് — നാഥാ! എനിക്കും മരിക്കാനറിയാം.

ശരത — നിങ്ങൾ സന്ധ്യയ്ക്കുമുമ്പ് എട്ടുപത്തു പ്രാവശ്യം മരിക്കുന്നു; പക്ഷെ ഈ മരണം വളരെ പ്രയാസമുള്ളതാണ്.

ദൌളത്തു് — എനിക്കെല്ലാം അറിയാം. ഞാൻ മുഗൾവംശത്തിലാണു ജനിച്ചിരിക്കുന്നതു്. എനിക്കു മൃത്യുവിനെ ഭയമില്ല. പോർക്കളത്തോടു ഞാൻ അത്ര അപരിചിതയുമല്ല. ഞാനും അങ്ങയൊന്നിച്ചുവരും.

ശരത — (അല്പനേരം ആശ്ചര്യത്തോടെ ദൌളത്തിനെ നോക്കീട്ടു്) മരിക്കുന്നതിനു നിങ്ങൾക്കെന്താണിത്ര താല്പര്യം? നിങ്ങൾക്കിപ്പോഴും ചെറുപ്പമല്ലേ? കുറേ കാലത്തേയ്ക്കുകൂടി സംസാരസുഖമനുഭവിക്കുന്നതിനു നിങ്ങൾക്കിടയുണ്ടു്.

(ദൌളത്തുന്നിസയുടെ മുഖം ചുവക്കുന്നു.)

ശരത — മനസ്സിലായി ഈ നിറപ്പകർച്ചയുടെ താല്പര്യം മനസ്സിലായി. നിങ്ങൾ എന്നെ സ്നേഹിക്കുന്നു പക്ഷെ ഞാൻ ഇത്ര നിഷ്ഠുരനാണല്ലോ എന്നാണു നിങ്ങളുടെ വിചാരം; ദൌളത്തു്! എന്നെക്കാളധികം സുന്ദരന്മാരായ പുരുഷന്മാർ ധാരാളമുണ്ടു്.

ദൌളത്തു് — (പെട്ടെന്നു ശരതസിംഹന്റെ നേരെ തിരിഞ്ഞുനിന്നുകൊണ്ടു സ്വച്ഛസ്വരത്തിൽ സ്ഥിരതയോടെ വീണ്ടും പറയുന്നു) നാഥാ! പുരുഷന്മാരുടെ സ്നേഹത്തെപ്പററി എനിക്കൊട്ടുംതന്നെ പറയാനാമില്ല. എങ്കിലും സ്ത്രീകൾക്കു ഒരു പ്രാവശ്യം മാത്രമേ അനുരാഗമുണ്ടാകയുള്ളുവെന്നു എനിക്കറിയാം. ഇന്ദ്രിയപ്രീതി വരുത്തുന്നതിനു ഉതകുന്ന കാലത്തോളമേ പുരുഷന്മാർക്കൊരു വസ്തുവിൽ സ്നേഹമുണ്ടാകയുള്ളു. സ്ത്രീകളുടെ സ്നേഹം അവരുടെ ജന്മാന്തരവും ഇന്നിപ്പിടിപ്പിച്ചിരിക്കുന്ന കണ്ണാണു്. വിരഹം, നിരാശ, മാനഹാനി

എന്നീ അവസ്ഥകളിലും അബലകളുടെ പ്രേമം 'ധ്രുവ'നക്ഷത്രത്തോടു തുല്യം സ്ഥിരമായി സ്ഥിതിചെയ്യുന്നു.

ശകു — നിങ്ങൾ ഭഗവൽ ഗീതാപാരായണം ചെയ്തിട്ടുണ്ടെന്നു തോന്നുന്നുവല്ലോ. ഇഷ്ടംപോലെ ആകട്ടെ എന്നോടൊരുമിച്ചു വന്നുകൊള്ളൂ. ദൌലത്തിനു മരണത്തിൽ ഭയമില്ലെന്നുവരുകിൽ എന്റെകൂടെ വരുന്നതിനു വിരോധമില്ല ഏതുവേഷത്തിൽ മരിക്കണമെന്നാണു നിങ്ങളുടെ ആഗ്രഹമെന്നു പറയൂ?

(വീണ്ടും പീരങ്കികളുടെ ഗർജ്ജനം കേൾക്കുന്നു.)

ദൌലത്തു് — വീരന്മാരുടെ വേഷത്തിൽ വേണമെന്നാണു് എന്റെ താല്പര്യം. എനിക്കു് അങ്ങയുടെ സമീപത്തുനിന്നു യുദ്ധംചെയ്തു മരിക്കണം.

ശകു — (പുഞ്ചിരിതൂകിക്കൊണ്ടു) വാക്കുകൊണ്ടുള്ള യുദ്ധമല്ലാതെ ആയുധംകൊണ്ടുള്ള യുദ്ധവും നിങ്ങൾക്കറിയാമോ?

ദൌലത്തു് — ഇതുവരെ യുദ്ധംചെയ്തു നോക്കീട്ടില്ലെങ്കിലും ഞാൻ മുഗൾവംശത്തിൽ പിറന്നവളാണു്. എനിക്കു വാളെടുത്തു പൊരുതുന്നതിനറിയാം.

ശകു — എന്നാൽ തരക്കേടില്ല. വേഗം പോയി യുദ്ധത്തിനുള്ള വേഷം കെട്ടിവരൂ. നോക്കൂ, വലിയ തോക്കിന്റെ ഉണ്ടവന്നു പ്രിയതമനെപ്പോലെ നിങ്ങളെ ചുംബനം ചെയ്യുമെന്നുള്ള തെററിദ്ധാരണയരുതു്.

(ദൌലത്തുന്നീസ പോകുന്നു. ദൃഷ്ടിയിൽനിന്നു മറയുന്നതുവരെ അദ്ദേഹം അവളെത്തന്നെ നോക്കിക്കൊണ്ടു നില്ക്കുന്നു.)

ശകു — ഇവൾ വാസ്തവത്തിൽ എന്നോടൊരുമിച്ചു മരിക്കുന്നതിനൊരുങ്ങിയിരിക്കുകയാണോ? സ്ത്രീകളുടെ പ്രേമം കേവലം വിലാസം — കേവലം സംഭോഗം — മാത്രമല്ലെന്നാണോ? ശത്രുക്കൾ ഒരു ഭാഗത്തു ലഹളയാരംഭിച്ചിരിക്കുന്നു!

[ദുർഗ്ഗാദ്ധ്യക്ഷൻ വീണ്ടും പ്രവേശിക്കുന്നു.

ശകുന്ത — പട്ടാളം തയ്യാറായോ?

ദുർഗ്ഗാ — ഉവ്വ്; തിരുമനസ്സുകൊണ്ട്.

ശകുന്ത — ഞാനിതാ വരുന്നു.

(ഇരുവരും പോകുന്നു.)

---

രംഗം മാറുന്നു.

---

സ്ഥാനം — ചിൻസറ ദുർഗ്ഗത്തിന്റെ മതിൽ.

സമയം — പ്രഭാതം.

[മതിലിന്റെ മുകളിൽ ശകുന്തസിംഹനും വീരവേഷധാരിണിയായ ഔളത്തുന്നിസ്സയും നില്ക്കുന്നു.]

ശകുന്ത — (ചൂണ്ടിക്കാണിച്ചുകൊണ്ട്) നോക്കു, അതാ ശത്രുസൈന്യം; നമുക്ക് അവരുടെ വ്യൂഹത്തെ പിളൎക്കണം. ഇതു നിങ്ങളെക്കൊണ്ടു സാധിക്കുന്ന കാൎയ്യമാണോ?

ഔളത്തു് — അതെ; സാധിക്കുന്നതുതന്നെയാണ്.

ശകുന്ത — എന്നാൽ പോകുക. കുതിരകൾ തയ്യാറുണ്ട്. ഈ യുദ്ധത്തിൽ മരണം നിശ്ചയമാണെന്നു ധരിച്ചുകൊള്ളു.

ഔളത്തു് — അതെ; എനിക്കറിയാം.

ശകുന്ത — പോകുക. എന്താ താമസം? ധൈൎയ്യമെല്ലാം പോയോ?

ഔളത്തു് — അങ്ങുന്ന് എന്റെ സമീപത്തുള്ളപ്പോൾ എനിക്കെന്താണു ഭയപ്പെടാനുള്ളതു്? അങ്ങയെ മൃത്യുമുഖത്തുകണ്ടിട്ടുകൂടി എനിക്കു ഭയമോ? എന്റെ സൎവ്വസ്വവും നശിക്കാൻപോകുന്ന സമയത്തു് എനിക്കെന്താപേടിക്കാനുള്ളതു്? ഇതുവരെ അങ്ങേക്കെന്നിൽ പ്രേമം ജനിച്ചിട്ടില്ലെങ്കിലും എപ്പോഴെങ്കിലും അപ്രകാരം സംഭ

വിച്ചേക്കാമെന്നൊരാശയുണ്ടായിരുന്നു; എന്നെ പ്രേമപൂർണ്ണമായി കടാക്ഷിക്കും; അനുരാഗത്തോടെ 'പ്രിയതമെ' എന്നു വിളിക്കുന്നതു കേൾപ്പാൻ സംഗതിവരും; എന്നുള്ള ആശാബലം മാത്രമാണു ഞാൻ ഇതുവരെ ജീവിച്ചിരുന്നതു്. ഇന്നത്തോടുകൂടി അതും അസ്തമിക്കും; പിന്നെ എന്തിനാണു ഞാൻ ഭയപ്പെടുന്നതു്?

ശക്ത—പോകുക!

ദൌലത്തു്—പോകുക.-(ശക്തസിംഹന്റെ പാണിദ്വയത്തെ ഗ്രഹിച്ചുകൊണ്ടു നില്ക്കുന്നു.)

ശക്ത—എന്താ വേണ്ടതു്?

ദൌലത്തു്—നാഥാ! നാമിരുവരും മൃത്യുവിന്റെ വായിൽ ചാടുവാനാണു ഭാവിക്കുന്നതു്. അതിനുമുമ്പു്, ശത്രുസൈന്യങ്ങളുടെ സമക്ഷം ഈ യുദ്ധകോലാഹലത്തിനിടയിൽ, ജീവനമരണസന്ധിസ്ഥലത്തുവെച്ചു് അങ്ങയുടെ മുഖത്തുനിന്നു 'ഞാൻ നിങ്ങളെ സ്നേഹിക്കുന്നു' എന്ന തേന്മൊഴി ഒരിക്കലെങ്കിലും കേൾക്കുന്നതിനിടയായാൽ കൊള്ളാമെന്നാഗ്രഹമുണ്ടു്.

(അണിയറയിൽ യുദ്ധകോലാഹലം മുഴങ്ങുന്നു)

ശക്ത—ദൌലത്തു്, കാമിനീകാമുകന്മാർക്കു സുഖനിദ്രക്കുള്ള സ്ഥാനമല്ല പോർക്കളമെന്നു ഞാൻ മുമ്പുതന്നെ പറഞ്ഞിട്ടുണ്ടല്ലോ!

ദൌലത്തു്—നാഥാ, അതെനിക്കറിയാമെങ്കിലും ഈ നിർഭാഗ്യയുടെ കടുകത്തെ അപേക്ഷയെ—ഈ അവസാനപ്രാർത്ഥനയെ—തള്ളിക്കളയരുതേ! ബന്ധുക്കളേയും പരിജനങ്ങളേയും ഭോഗവിലാസങ്ങളേയും ഉപേക്ഷിച്ചിട്ടാണു ഞാൻ അങ്ങയെശ്ശരണം പ്രാപിച്ചിരിക്കുന്നതു്. പ്രേമപുരസ്സരം അങ്ങയുടെ വദനാരവിന്ദത്തിൽനിന്നു ഗളിതമായ മധുരമൊഴിയെ പാനം ചെയ്താൽ കൊള്ളാമെന്ന മോഹം തുടങ്ങീട്ടു വളരെ കാലമായ

ങ്കിലും ഇതുവരെ അതിനു സംഗതി വന്നിട്ടില്ല. മരിക്കുന്നതിനുമുമ്പു് ആ ആഗ്രഹം സാധിപ്പിച്ചുതന്നാലും. അനുരാഗത്തോടെ എന്റെ മുഖത്തു നോക്കിക്കൊണ്ടു് 'എന്റെ പ്രിയതമേ' എന്നു് ഒരു തവണയെങ്കിലും പറഞ്ഞാൽ എനിക്കു തൃപ്തിയായി.

ശാന്ത—അതിനു തക്ക സമയം ഇതാണോ?

ഔളത്തു്—ഇപ്പോൾതന്നെയാണു വേണ്ടതു്. അതാ അംബുജബന്ധു പൂർവ്വാശയെ ചുംബിക്കുന്നു. (പീരങ്കികളുടെ ഗർജ്ജനം കേട്ടു്) അതാ മൃത്യുവിന്റെ ഹുങ്കാരം കേൾക്കുന്നു. പുരോഭാഗത്തു്, മൃത്യുവും പിൻഭാഗത്തു ജീവനവും. ഈ ശുഭമുഹൂർത്തത്തിൽ 'എന്റെ പ്രിയേ' എന്നു് ഒരു പ്രാവശ്യം പറഞ്ഞാൽ മതി. അങ്ങയുടെ വദനത്തിൽനിന്നു വീഴാത്തതുകൊണ്ടു ഞാൻ ഇതുവരെ ആ സുധാമൃതത്തിന്റെ സ്വാദനുഭവിച്ചിട്ടില്ല. ചാതകം, കാർമേഘത്തോടു ജലബിന്ദുക്കളെ അർത്ഥിക്കുന്നതുപോലെ, ആ സുധാമൃതത്തെ പാനം ചെയ്യുന്നതിനുവേണ്ടി ഞാൻ എത്രകാലമായി പിപാസയോടെ ആശിച്ചുകൊണ്ടിരിക്കുന്നു! ഒരു പ്രാവശ്യമെങ്കിലും ആ തേന്മൊഴി എന്നെ കേൾപ്പിക്കണേ! മരിക്കുന്നതിനുമുമ്പു് ആ അമൃതധാരയെ പാനം ചെയ്യുന്നതിനു് എനിക്കു സംഗതിവരുത്തണേ! എന്നാൽ എനിക്കു സമാധാനത്തോടെ മരിക്കാം.

ശാന്ത—ഹൈ! ഇതെന്താണു്? എന്റെ നയനങ്ങളിൽ അശ്രുബിന്ദുക്കൾ പൊടിയുന്നതെന്താണു്? ഇല്ല, ഔളത്തു്! ഇപ്പോൾ എന്നെക്കൊണ്ടു് അതു പറയാൻ സാധിക്കുകയില്ല.

ഔളത്തു്—പറയൂ, പറയൂ. (ശാന്തസിംഹന്റെ കാലു പിടിച്ചു്) മരിക്കലെങ്കിലും പറയൂ.

ശകുന്ത — ഞാൻ പറഞ്ഞാൽ നിങ്ങൾ വിശ്വസിക്കുമോ?

ഇന്ദു — (ബാഷ്പപൂർണ്ണദൃഷ്ടികൊണ്ടു കണ്ണും സ്തംഭിക്കുന്നു.)

ദൌളത്ത് — നല്ല കാര്യം, അങ്ങു പറഞ്ഞാൽ ഞാൻ വിശ്വസിക്കുകയില്ലെന്നോ? തീരെ അപരിചിതനായ അങ്ങയുടെ പാദങ്ങളിൽ വിശ്വാസപൂർവ്വം എന്റെ സർവ്വസ്വത്തെയും അർപ്പിച്ച സ്ഥിതിക്ക് അങ്ങയുടെ വാക്കു മാത്രം ഞാൻ വിശ്വസിക്കയില്ലെന്നോ? അങ്ങയുടെ വാക്ക് അസത്യമായാൽകൂടി തരക്കേടില്ല. ഞാൻ മറ്റൊന്നും യാചിക്കുകയോ തർക്കിക്കുകയോ ചെയ്യുകയില്ല. ഇതുവരെ അപ്രകാരം ചെയ്തിട്ടുമില്ല; ജീവത്യാഗത്തിനാരംഭിക്കുന്ന സമയത്ത് ഇനി ചെയ്യുകയുമില്ല. ഇതു കേട്ടിട്ടെന്താണു പ്രയോജനം എന്നു ചോദിക്കുന്ന പക്ഷം ഞാൻ ഒരബലയാണ്; സ്ത്രീവർഗ്ഗത്തിന് ഇതിലും വലുതായ ഇച്ഛ ലോകത്തിലില്ലെന്നാണു സമാധാനം. ഇന്ന് അനുഗ്രഹസിദ്ധിവരുന്നപക്ഷം എനിക്കു സുഖമായി മരിക്കാം. പറയൂ — ശരിക്കല്ലെങ്കിലും പറയൂ.

ശകുന്ത — ദൌളത്ത്! നിങ്ങളെന്തൊരു സുന്ദരിയാണ്! നിങ്ങളുടെ മുഖത്തു ദിവ്യജ്യോതിസ്സു വിളയാടുന്നു. സ്വരത്തിനെന്തൊരു മാധുര്യമാണ്. ഇതരവനിതാസാധാരണമായ ഈ യോഗ്യതയെ ഒട്ടുംതന്നെ ശ്രദ്ധിക്കാത്ത ഞാൻ ഒരു മൂർഖൻതന്നെ. തീരെ അന്ധനും സ്വാർത്ഥിയുമാണ്. തന്മൂലം ലോകമാസകലം സ്വാർത്ഥമയമായിട്ടാണു ഞാൻ കാണുന്നതു്. ഈ കാര്യം സ്വപ്നത്തിൽകൂടി ഞാൻ വിചാരിച്ചിട്ടില്ല. ദൌളത്ത്! ദൌളത്ത്! ഇന്നു നിങ്ങളെന്തൊരു വിദ്യയാണു പ്രയോഗിച്ചതു്? എന്റെ രക്തത്തിൽകൂടി വ്യാപിച്ചിരുന്ന ഈ ദൃഢവിശ്വാസത്തെ നിങ്ങളിന്നു തീരെ ദൂരീകരിച്ചിരിക്കുന്നു! ഈ ഇന്ദ്രജാലം പ്രയോഗിക്കുന്നതിന് ഇത്ര വൈകിച്ചതെന്താണ്?

ദൌളത്ത് — പറയൂ, പറയൂ. 'ഞാൻ നിങ്ങളെ സ്നേഹിക്കുന്നു' എന്ന് ഒരിക്കലെങ്കിലും പറയൂ. അതാ യുദ്ധകാഹളം മുഴങ്ങുന്നു; ഇനി താമസിക്കേണ്ട, വേഗം പറയൂ, (വീണ്ടും ശക്തസിംഹൻെറ കാലു പിടിച്ച്) ഒരു തവണ — ഒരു തവണ മതി.

ശക്ത — ദൌളത്ത്! ഞാൻ സത്യമായിട്ടും നിങ്ങളെ സ്നേഹിക്കുന്നു. ഞാൻ നിങ്ങളെ ഹൃദയംഗമമായി സ്നേഹിക്കുന്നു. എൻെറ ഹൃദയപ്രവാഹത്തെ തടഞ്ഞുനിന്നിരുന്ന പാറക്കല്ലിനെ നിലെളിന്നു നീക്കിക്കളഞ്ഞു. ദൌളത്ത്, പ്രിയതമേ! ഇതെന്തൊരു കഥയാണ്! എൻെറ മുഖത്തുനിന്ന് ഇപ്രകാരമുള്ള വാക്കുകൾ പുറപ്പെടുന്നതെന്താണ്? കെട്ടിനിന്നിരുന്ന പ്രവാഹം തുറന്നുപോയി. അതിൻെറ ശക്തിയെ തടയുന്നതിനു ഞാൻ ശക്തനല്ലാതായിത്തീർന്നിരിക്കുന്നു. ദൌളത്തു! സത്യമായിട്ടും ഞാൻ നിങ്ങളെ സ്നേഹിക്കുന്നു, അത്യന്തം സ്നേഹിക്കുന്നു. എൻെറ പ്രേമത്തെ പ്രദർശിപ്പിക്കുന്നതിന് ഇനി ഒരവസരം ലഭിക്കയില്ലല്ലോ എന്നൊരു ദുഃഖം മാത്രമേ എനിക്കുള്ളൂ. ഞാൻ യമലോകത്തേക്കു പുറപ്പെട്ടു നിൽക്കുകയാണ്. എൻെറ പ്രേമം ഇവിടെ വെച്ച് ഉദിക്കുകയും അസ്തമിക്കുകയും ചെയ്യും.

ദൌളത്ത് — അവസാനചുംബനം ലഭിച്ചാൽ കൊള്ളാമെന്നുകൂടി എനിക്കൊരാഗ്രഹമുണ്ട്.

ശക്ത — (ദൌളത്തിനെ കണ്ഠത്തോടണച്ചു മുഖത്തു ചുംബിച്ചുകൊണ്ടു ഗൽഗദസ്വരത്തിൽ) ദൌളത്തു! എൻെറ ദൌളത്ത്!

ദൌളത്ത് — മതി, മതി, ഇതു് ഏററവും മധുരമായ മുഹൂർത്തമാണ്! അതിമധുരമായ സ്വപ്നം! മരിക്കുന്നതിനുമുമ്പ് ഇതു തിരോഭവിക്കരുത്. ഇപ്പോൾത്തന്നെ സംയോഗസാഗരതരംഗങ്ങളിൽ ചാടണം.

ശക്ത — പോകുക; അശ്വങ്ങൾ തയ്യാറുണ്ട്.

(ഇരുവരും അവിടെനിന്നു താഴത്തിറങ്ങുന്നു. അണിയറയിൽ യുദ്ധകോലാഹലം മുഴങ്ങുന്നു. ദുർഗ്ഗാദ്ധ്യക്ഷൻ മതിലിന്നു താഴെ ചെല്ലുന്നു.)

ദുർഗ്ഗാ — യുദ്ധം ആരംഭിച്ചു. ജയം നേടുന്നതിന്നു് ഒരു ഉപായവും കാണുമാറില്ല. എതിരുഭാഗത്തു പതിനായിരം മുഗളന്മാർ; ഇവിടെ ആയിരം രജപുത്രന്മാർ മാത്രം! എന്തൊരു കോലാഹലം! എന്തൊരു ഭീഷണഗർജ്ജനം!

(അണിയറയിൽ "റാണാപ്രതാപസിംഹൻ ജയിക്കട്ടെ" എന്നു മുറവിളി കേൾക്കുന്നു.)

ദുർഗ്ഗാ—(ആശ്ചര്യത്തോടെ) ഇതെന്താണ്?

(അണിയറയിൽ വീണ്ടും "റാണാപ്രതാപസിംഹൻ ജയിക്കട്ടെ" എന്നുള്ള ശബ്ദം കേൾക്കുന്നു.)

ദുർഗ്ഗാ—ആവൂ, ഇനി ഭയപ്പെടാനില്ല. റാണാതിരുമനസ്സു കൊണ്ടു ദുർഗ്ഗത്തെ രക്ഷിക്കുന്നതിന്നു സൈന്യസമേതം വന്നിട്ടുണ്ട്. ഇനി പേടിക്കേണ്ടാ. (പോകുന്നു)



രംഗം ൩.

സ്ഥാനം—ദുർഗ്ഗത്തിന്റെ സമീപത്തുള്ള പോർക്കളം—
പ്രതാപസിംഹന്റെ കൂടാരം.

സമയം—സന്ധ്യ.

[പ്രതാപസിംഹൻ, ഗോവിന്ദസിംഹൻ, പൃത്ഥ്വിരാജൻ എന്നിവർ ആയുധപാണികളായി നിൽക്കുന്നു.]

പ്രതാപ—ഇതെല്ലാം ദേവിയുടെ പ്രസാദംതന്നെ.

പൃത്ഥ്വി—മഹാബത്തുഖാൻകൂടി തടവുകാരനായല്ലോ.

ഗോവിന്ദ—എണ്ണായിരം മുഗൾസൈന്യം നശിച്ചുപോയി.

പ്രതാപ—ഗോവിന്ദസിംഹാ, മഹാബത്തിനെ ഇങ്ങോട്ടു കൊണ്ടുവരൂ.

(ഗോവിന്ദസിംഹൻ പോയി കൈവിലങ്ങിലിട്ടിരിക്കുന്ന മഹാബത്തിനെ ശിപായിമാരോടുകൂടെ കൊണ്ടുവരുന്നു.)

പ്രതാപ—കൈവിലങ്ങഴിക്കുവിൻ.

(ശിപായി മഹാബത്തിന്റെ കയ്യാമം ഊരുന്നു.)

പ്രതാപ—മഹാബത്ത്! പോകാം. ഞാൻ തന്നെ വിട്ടയക്കുന്നു. താൻ ഇപ്പോൾതന്നെ ആഗ്രയിലേക്കു പോകണം. ഈ യുദ്ധത്തിനിടയിൽ എനിക്കു മാനസിംഹനുമായി സമാഗമമുണ്ടാകുമെന്നു ഞാൻ പ്രതീക്ഷിച്ചിരുന്നുവെന്ന് അദ്ദേഹത്തോടു പറയണം. അദ്ദേഹം ഈ സമരത്തിനു വന്നിരുന്നെങ്കിൽ എനിക്കു ഹൽദിഘാട്ടിക്കു പകരംവീട്ടാമായിരുന്നു. മുഗൾസേനാപതി മാനസിംഹനോട് ഒരു തവണയെങ്കിലും പൊരുതി നോക്കിയാൽകൊള്ളാമെന്ന് എനിക്ക് ആഗ്രഹമുണ്ടെന്ന് അദ്ദേഹത്തെ അറിയിക്കണം. എന്നാലിപ്പോൾ പോകാം.

(മഹാബത്തു മൌനമായി തലയും താഴ്ത്തിപ്പോകുന്നു)

പൃഥ്വി—ഉദയപുരം അവിടത്തെ അധീനത്തിലായില്ലേ?

പ്രതാപ—ഉവ്വ്.

പൃഥ്വി—ഇനി ചിത്തോർ മാത്രമേ ബാക്കിയുള്ളൂ; അല്ലേ?

(ശക്തസിംഹൻ പ്രവേശിക്കുന്നു.)

പ്രതാപ—അനുജാ വരു! (എഴുന്നേറ്റു ശക്തസിംഹനെ മാറോടണയ്ക്കുന്നു) അനുജാ! ക്ഷണനേരം വൈകിപ്പോയെന്നുവരുകിൽ എനിക്കു തന്നെ ജീവനോടെ കാണ്മാൻ സാധിക്കുകയില്ലായിരുന്നു.

ശക്ത—ജ്യേഷ്ഠാ! അങ്ങ് എന്നെ രക്ഷിച്ചു; പക്ഷേ (ദീർഘശ്വാസം വിട്ട്) ഈ യുദ്ധത്തിൽ എന്റെ സർവ്വസ്വവും നശിച്ചു.

പ്രതാപ—എന്താണു സംഭവിച്ചത്?

ശക്ത—എന്റെ പത്നി ദൌലത്തുന്നീസ മരിച്ചുപോയി!

പ്രതാപ—തന്റെ ഭാൎയ്യ ദൌലത്തുന്നിസയോ!!!

ശക്ത—അതേ, എന്റെ ഭാൎയ്യ ദൌലത്തുന്നിസ.

പ്രതാപ—താൻ മുസൽമാൻസ്ത്രീയെ വിവാഹം ചെയ്തുവോ?

ശക്ത—ഉവ്വ്, ജ്യേഷ്ഠാ! ഞാൻ മുസൽമാൻസ്ത്രീയെ കല്യാണംചെയ്തു..

പ്രതാപ—(അല്പനേരം മൌനമായി നിന്നതിന്നശേഷം രണ്ടു കൈകൾകൊണ്ടും ശിരസ്സിലടിച്ചിട്ട്) അനുജാ! അനുജാ! താൻ ഇതു ചെയ്തുവല്ലോ. എന്റെ സൎവ്വസ്വവും കളഞ്ഞിട്ടും ഇത്രകാലത്തോളം ഞാൻ എന്റെ വംശത്തെ രക്ഷിച്ചുവന്നു. (ദീൎഘശ്വാസം വിട്ടുകൊണ്ട് അല്പനേരം മിണ്ടാതെനിന്നതിന്നശേഷം വീണ്ടും, തൊണ്ടയിടറിക്കൊണ്ടാണെങ്കിലും ദൃഢതയോടെ) ഇല്ല ശക്തസിംഹാ! എന്റെ പ്രാണനേക്കാൾ പ്രിയനായാൽകൂടി ഞാൻ ഇതു സഹിക്കയില്ല. ഇന്നുമുതൽ താൻ എന്റെ സോദരനല്ല; എന്റെ ആരുമല്ല. മേവാഡുരാജവംശത്തോടു തനിക്കൊരു സംബന്ധവുമില്ല. ഭിൻസഹരദുൎഗ്ഗം താൻതന്നെ കൈവശപ്പെടുത്തിയതാണ്. അവിടേനിന്നു തന്നെ ഓടിക്കുന്നതിന് എനിക്കു യാതൊരധികാരവുമില്ല. ഇന്നുമുതൽ തന്നെയും ആ ദുൎഗ്ഗത്തേയും മേവാഡുരാജ്യത്തിൽനിന്നു ബഹിഷ്ക്കരിച്ചിരിക്കുന്നു.

പൃഥ്വി—തിരുമനസ്സുകൊണ്ട് എന്താണു ചെയ്വാൻപോകുന്നത്?

പ്രതാപ—പൃഥ്വിരാജാ! ഞാൻ ചെയ്യുന്നതെന്താണെന്ന് എനിക്കു നല്ലപോലെ അറിയാം. ശക്തസിംഹാ; ഇന്നുമുതൽ തനിക്കു മേവാഡുരാജവംശവുമായി യാതൊരു ബന്ധവുമില്ല. (ക്രോധംകൊണ്ടും ദുഃഖംകൊണ്ടും പരവശനായിട്ടു പാണിദ്വയംകൊണ്ടു മുഖംപൊത്തുന്നു.)

ഗോവിന്ദ—തിരുമനസ്സ്—

പ്രതാപ—ഗോവിന്ദസിംഹാ! മിണ്ടാതിരിക്കു. എന്റെ പ്രാണനെക്കൊണ്ടു കളിച്ചിട്ടുകൂടി ഞാൻ ഇതുവരെ ഈ പവിത്രവംശത്തിന്റെ മഹത്വത്തെ രക്ഷിച്ചുവന്നു. ഇതിനുവേണ്ടി എന്റെ ഭാര്യ, പുത്രൻ, സോദരൻ എന്നിവരെക്കൂടി ഞാൻ ഉപേക്ഷിക്കും. എന്റെ കൂട്ടിൽ പ്രാണനുള്ള കാലത്തോളം ഞാൻ ഈ വംശത്തിന്റെ മഹത്വത്തെ പരിപാലിക്കും. എന്റെ കാലശേഷം വരുന്നതെല്ലാം വന്നുകൊള്ളട്ടെ.

പൃത്ഥ്വി— തിരുമനസ്സ്! ശക്തസിംഹൻ ഈ യുദ്ധത്തിൽ—

പ്രതാപ—എന്റെ വലങ്കയ്യായിരുന്നു. പക്ഷെ വ്യാധിഗ്രസ്തമായാൽ വലങ്കയ്യുകൂടി ഛേദിച്ചുകളകയല്ലാതെ നിവൃത്തിയില്ലല്ലോ. (പോകുന്നു)

പൃത്ഥ്വി—കഷ്ടം! നിർഭാഗ്യമായ രാജസ്ഥാനമേ! (പോകുന്നു. അദ്ദേഹത്തിന്റെ പിമ്പേ ഗോവിന്ദസിംഹൻ മൌനമായി ഗമിക്കുന്നു)

ശക്ത—ജ്യേഷ്ഠാ! ഞാൻ അങ്ങയെ ഈശ്വരന്മാൎക്കു തുല്യം വന്ദിക്കുന്നുവെങ്കിലും അങ്ങയെ തൃപ്തിപ്പെടുത്തുന്നതിനുകൂടി ഞാൻ ദൌലത്തുന്നീസയെ ഉപേക്ഷിക്കുകയില്ല. ഞാൻ അവളെ വിവാഹം ചെയ്തിട്ടുണ്ടെന്ന് ഒരിക്കലല്ല പല പ്രാവശ്യം പറയാം. ഞങ്ങളുടെ വിവാഹസമയത്തു മംഗളവാദ്യങ്ങളോ, പുരോഹിതന്റെ മന്ത്രോച്ചാരണമോ, അഗ്നിഭഗവാന്റെ സാക്ഷ്യമോ ഉണ്ടായിട്ടില്ലെങ്കിലും അതും യഥാൎത്ഥപരിണയംതന്നെയാണ്. ഞാൻ അവളെ വിവാഹംചെയ്തിട്ടുണ്ടെന്നു പറയുന്നതുതന്നെ എനിക്കഭിമാനകരമാണ്. റാണാതിരുമനസ്സുകൊണ്ട്!, അങ്ങുന്നു ദേവനാണെന്നു ഞാൻ സമ്മതിക്കാം; പക്ഷെ ദൌലത്തുന്നീസയും ഒരു ദേവിയാണ്. അങ്ങുന്ന് എന്റെ കണ്ണുകളെ മിഴിപ്പിച്ചു പ

ഷന്മാരുടെ മഹത്വത്തെ പ്രദർശിപ്പിച്ചതന്നപ്രകാരംതന്നെ അവളും സ്ത്രീജാതിയുടെ ശ്രൈഷ്ഠ്യത്തെ എന്റെ ബുദ്ധിക്കു വിഷയമാക്കിത്തന്നു. പുരുഷന്മാരെല്ലാം സ്വാർത്ഥികളാണെന്നായിരുന്നു ഞാൻ വിചാരിച്ചിരുന്നതു. എങ്കിലും ലോകത്തിൽ സ്വാർത്ഥത്യാഗം തങ്ങളുടെ വ്രതമായി ഗണിച്ചുവരുന്ന നരവംശശിഖാമണികളുണ്ടെന്ന് അങ്ങുന്ന് എനിക്കു ദൃഷ്ടാന്തപ്പെടുത്തിത്തന്നു. സ്ത്രീകൾ അതിതുച്ഛകളും നിസ്സാരകളും വിരൂപിണികളുമാണെന്നും ഞാൻ വിചാരിച്ചിരുന്നു; പക്ഷേ അവർ യഥാർത്ഥത്തിൽ സൌന്ദര്യവതികൾതന്നെയാണെന്ന് എന്റെ പത്നിതന്നെ മതിയായ ദൃഷ്ടാന്തമാണ്. ഹാ! ആ സൌന്ദര്യം എത്ര ആശ്ചര്യകരവും പ്രഭാവപൂർണ്ണവുമായിരുന്നു! ഇന്നു പ്രാതഃകാലത്തുകൂടി ആ വിഗ്രഹം എന്റെ പുരോഭാഗത്തു നിന്നിരുന്നു. അവളുടെ മുഖത്ത് എന്തൊരു ദിവ്യചൈതന്യം!, എന്തൊരു സ്വർഗ്ഗീയതേജസ്സ്, എന്തൊരു സ്വർഗ്ഗീയശോഭയാണു വിളയാടിക്കൊണ്ടിരുന്നത്! അവളുടെ ജ്യോതിർമ്മയസ്വരൂപം കണ്ടാൽ അപ്സരസ്സോ മറ്റോ ആണെന്നു ശങ്കിച്ചുപോകും. പൂർവ്വപുണ്യസഞ്ചയമാകുന്ന തീർത്ഥംകൊണ്ടു പദാരവിന്ദത്തെ ക്ഷാളനംചെയ്തുവോ എന്നു തോന്നും. അവളുടെ ചരണപങ്കജസ്പർശത്തിനു സംഗതി വന്നതുകൊണ്ടു പൃഥ്വികൂടി സ്വയം ധന്യയാണെന്നു കരുതിയിരുന്നു. ഹായ്, എന്തൊരു ശോഭയായിരുന്നു. മൃതിരാക്ഷസിയുടെ ധൂമിളിതമായ നിശ്വാസത്തിൽ — സംഹാരസമയത്തുള്ള ആ പ്രളയകല്ലോലമാലകളിൽ — ജീവിതത്തിന്റെ അസ്തമനസമയത്ത് — അവൾ എത്ര മനോഹരയായിരുന്നു!

(സാവധാനത്തിൽ പോകുന്നു.)

## രംഗം 4.

സ്ഥാനം — കോമളമീരത്തിലെ ഉഭയസാഗരസരസ്തീരം.

സമയം — ചന്ദ്രികയുള്ള രാത്രി.

[മേഹരുന്നീസ തനിയെ ഇരുന്നു പാടുന്നു.]

മേഹർ — എത്ര മനോഹരമായ രാത്രി! നാലുഭാഗത്തും എന്തൊരു നിശ്ശബ്ദത! എങ്ങിനെയുള്ള നിലാവു്! (അല്പനേരം താമസിച്ചിട്ടു) പക്ഷേ, സ്വസ്ഥയായിരിക്കുന്ന സമയത്തു് അദ്ദേഹത്തിന്റെ വാക്കുകൾ ഓർമ്മവരുന്നതെന്താണു്! ഇത്രയും കാലമെല്ലാം കഴിഞ്ഞിട്ടും അദ്ദേഹത്തെ മറക്കുന്നതിനു് എനിക്കു സാധിച്ചിട്ടില്ലല്ലോ. എന്റെ പിതാവിന്റെ അപാരമായ സ്നേഹത്തേയും ആഗ്രയിലെ മാളികയേയും ഞാൻ സ്വച്ഛയാ ത്യജിച്ചു; വീണ്ടും എന്നെ ഇങ്ങോട്ടാകർഷിച്ചതാരാണു്?—ആ ശക്തസിംഹൻതന്നെ. എന്റെ പുരോഭാഗത്തു വന്നാൽകൂടി അദ്ദേഹത്തിന്റെ നേരെ നോക്കുകയില്ലെന്നു ഞാൻ ഇവിടെ വന്ന ഉടനെ പ്രതിജ്ഞ ചെയ്തിട്ടുണ്ടു്. ഇതുവരെ ഞാൻ ആ സത്യത്തെ നിർവ്വഹിക്കുകയും ചെയ്തു. എങ്കിലും ഇവിടംവിട്ടു പോകുന്നതിനു് എനിക്കു മനസ്സുവരാത്തതെന്താണു്? അഹർന്നിശം അദ്ദേഹത്തിന്റെ നാമശ്രവണത്തിനിടവരുന്നതുതന്നെയായിരിക്കാം. പക്ഷേ അതിനുള്ള കാരണം. അദ്ദേഹത്തിന്റെ പേരു കേൾക്കുന്നതുതന്നെ എനിക്കെത്ര ആനന്ദകരമാണു്! എനിക്കിവിടെ താമസിക്കുവാൻ സാധിക്കാത്ത മട്ടായി. ഇതുവരെ എനിക്കു് ഈരയുടെ സഹായമുണ്ടായിരുന്നു. ആ മഹതിയുമായിട്ടുള്ള സഹവാസംകൊണ്ടു് ഈ പ്രലോഭനത്തിൽനിന്നും, ഈ ചിന്തയിൽനിന്നും ഞാൻ എന്റെ പ്രാണനെ രക്ഷിച്ചുവന്നു. ഇപ്പോൾ ആ ആശ്രയവും ന

ശിച്ചുപോയി. ഇനി ഇവിടംവിട്ടു പോകയാണു ഉത്തമം. എൻെറ ഉള്ളുകള്ളി പുറത്തായാൽ ഔരംഗത്തുന്നിസക്കു് അത്യന്തദുഃഖത്തിനിടയാകും. എൻെറ പ്രിയസോദരി! ഞാൻ നിങ്ങളെകണ്ടിട്ടെത്ര കാലമായി? യോഗക്ഷേമമറിയുന്നതിനുകൂടി എനിക്കു സാധിച്ചിട്ടില്ല. റാണാ തിരുമനസ്സിനെ ഭയപ്പെട്ടു ശക്തസിംഹൻ ആ സംഗതി ഗൂഢമായി വച്ചിരിക്കുകയാണെന്നാണു തോന്നുന്നതു്. ഒരുതവണ ഈ രഹസ്യം കാററുവഴിക്കു റാണയുടെ ശ്രോത്രപഥത്തെ വ്യാപിച്ചെന്നുവരുകിലും അദ്ദേഹം അതത്ര വിശ്വസിച്ചില്ല. അതു കേട്ടു ഉടനെ അദ്ദേഹത്തിൻെറ ഭാവം പകർന്നതു ഞാൻ കണ്ടു. പ്രേമത്തിൻെറ സ്വാതന്ത്ര്യത്തു് ഇപ്രകാരം നിരർത്ഥകമായ സാമുദായികനിയമങ്ങളുടെ ആവശ്യം എത്രത്തോളമുണ്ടെന്നു് എനിക്കു മനസ്സിലാകുന്നില്ല. ഈ തരത്തിലുള്ള വിഭാഗമെന്തിനാണു്? ഈ ജാതിത്തിരിവുമെന്തിനാണു്? അനുജത്തി!, ഔരംഗത്തുന്നിസേ! ഞാൻ വല്ല അപരാധവും ചെയ്തിട്ടുണ്ടെങ്കിൽതന്നെ അതു നിങ്ങളുടെ സൌഖ്യത്തിനുവേണ്ടി മാത്രമാണു്! നിങ്ങൾക്കു സുഖമാണെങ്കിൽ ഞാൻ കൃതാർത്ഥയായി. അനുജത്തിയുടെ സന്തോഷത്തിൽ ഞാനും പങ്കുകൊള്ളുന്നു.

[ദാസി പ്രവേശിക്കുന്നു]

ദാസി — രാജകുമാരിതിരുമനസ്സേ!

മെഹർ — (ഞെട്ടികൊണ്ടു്) ആരാണു്?

ദാസി — റാണാതിരുമനസ്സുകൊണ്ടു മടങ്ങിവന്നിരിക്കുന്നു. അമ്മതിരുമനസ്സുകൊണ്ടു് അവിടത്തെ അന്വേഷിക്കുന്നുണ്ടു്. ചക്രവർത്തിമഹാരാജാവിൻെറ അടുക്കൽനിന്നു തിരുമേനിക്കൊരു തിരുവെഴുത്തു വന്നിട്ടുണ്ടു്.

മെഹർ — എനിക്കൊരെഴുത്തോ? എവിടെ?

ദാസി—രാണാതിരുമനസ്സിലെ കൈവശമുണ്ടു്. കുമാരൻ തിരുമേനി ഇങ്ങോട്ടു വന്നില്ലേ?

മെഹർ—ഇല്ല.

ദാസി—എന്നാൽ പിന്നെ അദ്ദേഹം എവിടെപ്പോയി? ഞാൻ പോയി അദ്ദേഹത്തെ അന്വേഷിക്കട്ടെ.

(ദാസി പോകുന്നു)

മെഹർ—അള്ളാ! അള്ളാ! അങ്ങേയ്ക്കു് ഇപ്പോഴെങ്കിലും എന്നെ ഓർമ്മ വന്നുവല്ലോ. എഴുത്തിലെ വർത്തമാനമെന്താണെന്നു നോക്കട്ടെ. ആരാണു്? അമരസിംഹനോ?

(അമരസിംഹൻ പ്രവേശിക്കുന്നു.)

അമര—അതേ, ഞാൻതന്നെ.

മെഹർ—ഇപ്പോൾതന്നെ അങ്ങയെ അന്വേഷിച്ചുകൊണ്ടു നമ്മുടെ ദാസി ഇവിടെ വന്നിരുന്നു. നടക്കൂ, പോകുക.

അമര—നില്ക്കൂ, അല്പനേരം കഴിഞ്ഞിട്ടു പോകാം. (സമീപം ചെന്നു മെഹരുന്നീസയുടെ കൈ കടന്നുപിടിക്കുന്നു.)

മെഹർ—ഛെ! ഇതെന്തൊരു കഥയാണു്! എന്റെ കയ്യു വിടൂ.

അമര—വിടാം; പക്ഷേ ആദ്യംതന്നെ ഞാൻ പറയുന്നതു കേൾക്കൂ. എനിക്കൊരു കാര്യം പറവാനുണ്ടു്.

മെഹർ—ശബ്ദം കേട്ടാൽ അങ്ങു മദ്യം സേവിച്ചിട്ടുണ്ടെന്നു തോന്നുമല്ലോ. പറയൂ, എന്താണു വേണ്ടതു്?

അമര—ഞാൻ നിങ്ങളോടു പറഞ്ഞിരുന്ന സംഗതി ഓർമ്മയുണ്ടോ? നോക്കൂ, ഈ സരസ്സിൽ ചന്ദ്രബിംബം എത്ര വ്യക്തമായി പ്രതിബിംബിച്ചിരിക്കുന്നു! കാണ്മാൻ എന്തൊരു കൌതുകമാണു്! നോക്കൂ.

മെഹർ—ഉവ്വു്, കണ്ടു.

അമര—നീലവർണ്ണമായ ആകാശം, സർവ്വേശ്വരിയുടെ പു
ഞ്ചിരിപോലെ മനോഹരമായ ചന്ദ്രിക, എന്നിവയെ
ല്ലാം കണ്ടുവോ? ഈ സൗന്ദര്യമെല്ലാം എന്തിനുവേ
ണ്ടിയാണു തയ്യാറാക്കീട്ടുള്ളതു്?

മെഹർ—എനിക്കറിഞ്ഞുകൂടാ നടക്കൂ, ഗൃഹത്തിലേക്കു
പോകുക.

അമര—നിങ്ങൾക്കറിഞ്ഞുകൂടെങ്കിൽ എനിക്കറിയാം. സു
ഖത്തിനുവേണ്ടിയാണ് ഇതെല്ലാം തയ്യാറാക്കിയിരി
ക്കുന്നതു.

മെഹർ—വഴി മാറി നില്ക്കൂ.

അമര—മെഹർ! ഒരുവൻ ഈ ഗ്ലാസ്സിലുള്ളതു മുഴുവൻ
കുടിച്ചുതീർക്കാഞ്ഞാൽ പിന്നെ പ്രകൃതി അതു അയാളു
ടെ ഓഷ്ഠങ്ങളുടെ സമീപത്തുവച്ചതെന്തിനാണു?

മെഹർ—പോകുക, ഗൃഹത്തിലേക്കു പോകുക. (പോകു
വാൻ ഭാവിക്കുന്നു)

അമര—(വഴിതടഞ്ഞു്) ഞാൻ ഇതുവരെ എന്റെ ആ
ഗ്രഹം ഉള്ളിലൊതുക്കിവച്ചിരുന്നു; ഇപ്പോൾ എന്നെ
ക്കൊണ്ടു സാധിക്കാതായി. മെഹരുന്നിസ! കേൾ
ക്കൂ. ഞാൻ യുവാവും നിങ്ങൾ യുവതിയുമാണ്. അതും
പോരാ; ഈ വിജനസ്ഥലം—എത്ര കൗതുകമുള്ള
പൂനിലാവു്!

മെഹർ—നോക്കൂ അങ്ങു് ഇന്നും മദ്യപിച്ചിട്ടുണ്ടു്. അങ്ങ
യുടെ വാക്കിന്റെ ദോഷഗൗരവം അങ്ങറിയുന്നില്ല.

അമര—ഇല്ലാ മെഹർ, എനിക്കു നല്ലപോലെ അറിയാം
(വീണ്ടും മെഹരുന്നിസയുടെ കരത്തെ ഗ്രഹിക്കുന്നു)

മെഹർ—(ഉറക്കെ) എന്റെ കൈവിടൂ.

അമര—മെഹരുന്നിസ, പ്രിയേ. (മെഹരുന്നിസയെ വ
ലിച്ചു കണ്ഠത്തോടണയ്ക്കുന്നതിനു തുനിയുന്നു)

മെഹർ—അമരസിംഹാ, എന്റെ കൈവിടൂ (കൈ വി

ടിക്കുന്നതിന്ന ശ്രമിച്ചുകൊണ്ട്) ആവിടെ വല്ലവരുമു
ണ്ടെങ്കിൽ ഇങ്ങോട്ടൊന്നോടി വരണേ.

(ലക്ഷ്മിയും പ്രതാപസിംഹനും പ്രവേശിക്കുന്നു)

പ്രതാപ—എന്താണ്? ഞാനിവിടെ ഉണ്ട്. (ഗംഭീരസ്വരത്തിൽ) അമരസിംഹാ!

(അമരസിംഹൻ മേഹരുന്നീസയുടെ കൈ
വിട്ടു ദൂരെ മാറിനില്ക്കുന്നു)

പ്രതാപ—അമരസിംഹാ; ഇതെന്താണ് ബാല്യത്തിൽ. ഇപ്രകാരം അലസനായിരിക്കുന്നവൻ യൌവനത്തിൽ ഏററവും ദുരാചാരനും അവിവേകിയുമായിത്തീരുമെന്നു ഞാൻ മുമ്പുതന്നെ കരുതീട്ടുണ്ട്. പക്ഷെ എന്റെ പുത്രൻ നമ്മുടെ രക്ഷയിലിരിക്കുന്ന ഒരു അബലയോട് ഇപ്രകാരം അന്യായം പ്രവൎത്തിക്കുമെന്നു ഞാൻ സ്വപ്നത്തിൽപോലും വിചാരിച്ചിട്ടില്ല. ദുഷ്ടാ നിൽക്കു, കുലദൂഷക; കുലാംഗാര; ഞാൻ നിന്നെ വേണ്ടവിധം ശിക്ഷിച്ചേക്കാം.

(കൈത്തോക്ക് എടുക്കുന്നു)

അമര—അയ്യോ! അയ്യോ!! (പ്രതാപസിംഹന്റെ കാൽക്കൽ വീഴുന്നു)

പ്രതാപ—ഭീരു! പരമഭീരു! ക്ഷത്രിയവംശത്തിൽ ജനിച്ചിട്ടു മരണത്തിൽ ഭയമോ? നിൽക്കു.

ലക്ഷ്മി—(പ്രതാപസിംഹന്റെ കാൽക്കൽ വീഴുന്നു) നാഥാ, ക്ഷമിക്കണേ. ഇത് എന്റെ ദോഷംതന്നെയാണ്. എനിക്കിതു മനസ്സിലായിട്ടു വളരെക്കാലമായെങ്കിലും ഞാൻ അറിയാത്ത ഭാവം നടിക്കുകയാണ് ഉണ്ടായത്.

പ്രതാപ—ഞാൻ ഇവനെ ശിക്ഷിക്കാതിരിക്കുകയില്ല. ഇതു ക്ഷമിക്കത്തക്ക അപരാധമല്ല

മേഹർ—മഹാരാജൻ, അവിടുന്നു ഇക്കുറി അദ്ദേഹത്തിന

മാപ്പു കൊടുക്കണേ! ഇദ്ദേഹത്തിനിപ്പോൾ സ്വബുദ്ധിയില്ല; മദ്യപിച്ചിട്ടുള്ളതുകൊണ്ടു—

പ്രതാപ—ഹൈ! ഇവൻ മദ്യപാനം ചെയ്തുവന്നിരിക്കുകയാണോ?

അമര—അച്ഛാ!, ഇത്തവണ ക്ഷമിക്കണേ.

പ്രതാപ—(തോക്കെടുത്തു്) ഇല്ല; ഞാൻ ഒരിക്കലും ക്ഷമിക്കുകയില്ല.

മേഹർ—തിരുമനസ്സ്, അവിടന്നു പുത്രഹത്യ ചെയ്യരുതേ.

ലക്ഷ്മി—(അമരസിംഹന്റെ മുമ്പിൽനിന്നു്) എന്നെ കൊന്നതിനുശേഷം ഇവന്റെ കഥ കഴിച്ചുകൊള്ളു.

(അതുസമയത്തു പ്രതാപസിംഹന്റെ തോക്കു പൊട്ടി ലക്ഷ്മി വീഴുന്നു)

മേഹർ—അയ്യോ എന്താണു പറ്റിയതു്! അമ്മേ! അമ്മേ! (ഓടിച്ചെന്നു ലക്ഷ്മിയുടെ ഉത്തമാംഗത്തെ മടിയിലെടുത്തു വയ്ക്കുന്നു.)

പ്രതാപ—ലക്ഷ്മി!—ലക്ഷ്മി!!—

ലക്ഷ്മി—നാഥാ! അമരസിംഹനു മാപ്പു കൊടുക്കണേ. എന്റെ ആയുഷ്കാലത്തിനിടയ്ക്കു് ഒരിക്കൽ മാത്രമേ അങ്ങയുടെ ഇഷ്ടത്തിനു വിരോധം ചെയ്തിട്ടുള്ളു. അതിനെനിക്കു മാപ്പു തരണം. ഈ അന്ത്യകാലത്തു് എനിക്കു് അങ്ങയുടെ പാദാരവിന്ദങ്ങളിൽ സ്ഥാനം തരണേ! (പ്രതാപസിംഹന്റെ കാൽ പിടിച്ചുകൊണ്ടുതന്നെ ലക്ഷ്മിയുടെ പ്രാണവിയോഗം സംഭവിക്കുന്നു)

പ്രതാപ—മേഹർ!, ഞാൻ എന്താണു ചെയ്തതു്?

(അമരസിംഹൻ സ്തബ്ധനായി നില്ക്കുന്നു. മേഹറുന്നിസ കരയുന്നു.)

പ്രതാപ—പരമേശ്വരാ! ഞാൻ പൂർവ്വജന്മങ്ങളിൽ എത്ര മഹാപാപം ചെയ്തിട്ടുണ്ടായിരിക്കണം! തന്നിമിത്തം എന്തെല്ലാം ആപത്തുകളാണു് എനിക്കു സഹിക്കേണ്ടി

വന്നിരിക്കുന്നതു്? കഷ്ടം! എനിക്കു കണ്ണു കാണ്മാനില്ല, തലതിരിയുന്നു. (മൂൎച്ഛിച്ചു വീഴുന്നു.)

---

## രംഗം 5.

---

സ്ഥാനം — അക്ബറിന്റെ കോവിലകത്തുള്ള ഒരു മുറി.

സമയം — ഉച്ച.

[അക്ബറും മാനസിംഹനും മുഖത്തോടുമുഖം നോക്കി നില്ക്കുന്നു.]

അക്ബർ — മാനസിംഹാ!, ഞാൻ എല്ലാം കേട്ടു. ഓരോന്നോരോന്നായി നമ്മുടെ കോട്ടകളെല്ലാം കൈവിട്ടുപോകുന്നു. മഹാബത്തുഖാനും തോററുപോയി. രജപുത്രന്മാർ അയാളെ തടവുകാരനാക്കിയെങ്കിലും പ്രതാപൻ ദയചെയ്തു വിട്ടയച്ചു. ആശ്ചൎയ്യം! എനിക്കിതും കേൾക്കേണ്ടിവന്നുവല്ലോ!

മാനസിം — തിരുമനസ്സുകൊണ്ടു്!, പ്രതാപസിംഹൻ ഇയ്യിടെ സംഹാരരുദ്രനെപ്പോലെ ഭയങ്കരനായിരിക്കുന്നു. അദ്ദേഹത്തിന്റെ ഗതിയെ തടയുന്നതിനു് ഒരുത്തൎക്കും സാധിക്കുകയില്ല!

അക്ബർ — ഹെ രാജൻ!, ഇതു കേൾക്കുന്നതിനല്ലാ അങ്ങയെ ഇങ്ങോട്ടു വരുത്തിയിരിക്കുന്നതു്.

(മാനസിംഹൻ മൌനം അവലംബിക്കുന്നു)

അക്ബർ — ഈ യുദ്ധത്തിൽ മുഗളന്മാൎക്കു തോല്വിയല്ലാ, അവമാനമാണു സംഭവിച്ചിരിക്കുന്നതു്. രാജ്യത്തു കലഹം സംഭവിക്കുമെന്നുമാത്രമല്ലാ ഞാൻ ഇതുവരെ അമൎത്തി നിൎത്തിയിരുന്ന രാജാക്കന്മാർ വീണ്ടും ശിരസ്സിനെ ഉയൎത്തിത്തുടങ്ങും. രോഗം മാത്രമല്ലാ, സ്വാതന്ത്ര്യവും പകരുന്നതാണു്. ഭീരുക്കളെ കാണുമ്പോൾ ധീരന്മാൎക്കും ഭീരുതയുണ്ടാകുന്നു. ശൂരന്മാരുടെ സ്വഭ

വാസംകൊണ്ടു സകലൎക്കും ഉത്തമപ്രകൃതിക്കും. പാപത്തെപ്പോലെതന്നെ ധൎമ്മവും സംസൎഗ്ഗംകൊണ്ടു പകരും. പ്രതാപസിംഹന്റെ ഈ വിജയവാൎത്ത കേൾക്കുമ്പോൾ ഇതരരാജാക്കന്മാരുടെ അഭിപ്രായമെന്തായിരിക്കുമെന്നു് അങ്ങു് ആലോചിച്ചിട്ടുണ്ടോ? അവരുടെ സ്വദേശസ്നേഹവും പകൎച്ചവ്യാധിപോലെ പടൎന്നുപിടിക്കും!

മാനസിം—(തലതാഴ്ത്തിക്കൊണ്ടു്) ശരിതന്നെയാണു്!

അക്ബർ—ആദ്യംതന്നെ ഇസ്സംഗതി ഗോപ്യമായി വയ്ക്കുവാനാണു ശ്രമിക്കേണ്ടതു്. എങ്ങനെയെങ്കിലും പ്രതാപന്റെ ഉദ്യമത്തെ തടയണം. ഇതിനുവേണ്ടി എത്രതന്നെ ചെലവാക്കിയാലും വേണ്ടില്ല.

(മാനസിംഹൻ മിണ്ടാതെ നില്ക്കുന്നു.)

അക്ബർ—(മാനസിംഹന്റെ മനോഗതമറിഞ്ഞിട്ടു്)മഹാരാജൻ പ്രതാപസിംഹന്റെ വിജയം അങ്ങേക്കു സന്തോഷപ്രദമാണെന്നെനിക്കറിയാം. വാസ്തവത്തിൽ അദ്ദേഹം ബഹുഗുണൻതന്നെ. എന്റെ പ്രിയമിത്രമായ ഭഗവാൻ ദാസ്സു്, തന്റെയും സന്താനങ്ങളുടേയും സുഖാനുഭവത്തിനുവേണ്ടി ഇത്രയൊക്കെ കഷ്ടപ്പെട്ടു സ്ഥാപിച്ചിട്ടുള്ള രാജ്യത്തിന്റെ അധഃപതനത്തിൽ അങ്ങേക്കു ദുഃഖമുണ്ടാകാതിരിക്കയില്ലെന്നാണു് എന്റെ വിശ്വാസം.

മാനസിം—സാമ്രാജ്യത്തോടെതിൎക്കണമെന്നു് പ്രതാപസിംഹൻ ഒരിക്കലും വിചാരിച്ചിട്ടില്ലെന്നാണു ഞാൻ മനസ്സിലാക്കിയിരിക്കുന്നതു്. ചിത്തോർ അന്യാധീനപ്പെടരുതെന്നു മാത്രമേ അദ്ദേഹത്തിനാഗ്രഹമുള്ളു. അദ്ദേഹത്തിനു സ്വദേശാധിപത്യം ലഭിക്കേണമെന്നല്ലാതെ അന്യരാജ്യം കരസ്ഥമാക്കേണമെന്നിച്ഛയില്ല.

അക്ബർ—അതെനിക്കറിയാം. ഞാൻ ചിത്തോർ വി

ട്ടു കൊടുക്കുന്നപക്ഷം എന്റെ രാജ്യംകൂടി എന്റെ കൈവിട്ടുപോകുമെന്ന് അങ്ങു കരുതിക്കൊള്ളൂ. ഈ സാമ്രാജ്യത്തിന്റെ സ്ഥിരപ്രതിഷ്ഠയിൽ അങ്ങുന്ന് എന്നെ കഴിയുന്ന പ്രകാരം സഹായിക്കുമെന്നെനിക്കറിയാം. ഒന്നാമത് അങ്ങ് എന്റെ സുഹൃത്തിന്റെ മകനാണ്, അതും പോരെങ്കിൽ അടുത്ത മാസത്തിൽ അങ്ങയ്ക്കു ഞങ്ങളുടെ വംശത്തോട് ഒരു സംബന്ധവും കൂടി വന്നുകൂടും. എനിക്ക് അങ്ങയുടെ പേരിൽ ദൃഢവിശ്വാസമുള്ളതുകൊണ്ട് ഇതു പറയേണ്ട ആവശ്യമേ ഇല്ല.

മാനസിം—നിവൃത്തിയുള്ളേടത്തോളം ഞാൻ ചിത്തോർ വിട്ടുകൊടുക്കുകയില്ലെന്നതന്നേ തിരുമനസ്സുകൊണ്ടു വിശ്വസിച്ചുകൊള്ളൂ.

ആക്ബർ—മതി മതി. എനിക്കങ്ങയുടെ പേരിൽ പൂർണ്ണവിശ്വാസമുണ്ട്.

കേരള സാഹിത്യ അക്കാദമി

മാനസിം—എന്നാൽ എന്നെ പോകുന്നതിന്നനുവദിക്കണം.

(അഭിവാദ്യം ചെയ്തുപോകുന്നു.)

ആക്ബർ—(മാനസിംഹൻ പോയശേഷം മുറിയിൽ ലാത്തിക്കൊണ്ട്) മറെറാരുവനെ തന്റെ അധീനത്തിൽ പെടുത്തുന്നതിന്നു ശ്രമിക്കുന്നവൻ ആദ്യംതന്നെ തന്നെത്താൻ ജയിക്കുന്നതിന്നാണു യത്നിക്കേണ്ടതെന്നു ഞാൻ അന്നൊരു ദിവസം സലീമിനോടു പറകയുണ്ടായി. ഉടനെതന്നെ ദ്വേഷ്യംകൊണ്ടു ഞാൻ എന്റെ പ്രാണനേക്കാൾ പ്രിയയായ എന്റെ മകളെ ഉപേക്ഷിച്ചു! ഈ നൌരോജ് ഉത്സവത്തിൽ മറെറാരു വിഡ്ഢിത്തവും പിണഞ്ഞതുകൊണ്ടു രജപുത്രരാജാക്കന്മാരുടെ വൈരവും സമ്പാദിച്ചു; ഇപ്പോൾ എനിക്കതെല്ലാം ഓർമ്മവരുന്നു. മഹാബത്തുഖാന്റെ പക്കൽ നിന്നു മെഹരുന്നിസയുടെ സ്ഥിതി എനിക്കു മനസ്സിലായി. മെഹർ! എന്റെ ഓമനേ! നീയ്യെന്നെ ഉപേക്ഷിച്ച് എന്റെ പരമശത്രുവിന്റെ അടുക്കലേക്കു

പോയി. ഇന്ന് എനിക്കിതുംകൂടി കേൾക്കേണ്ടിവന്നു! ഞാൻ അവളോടു മാപ്പുചോദിച്ചുകൊണ്ടു മടങ്ങി വരുവാൻ എഴുന്നീട്ടുണ്ട്. എന്റെ പുത്രിയോടുകൂടി എനിക്കു ക്ഷമായാചനം ചെയ്യേണ്ടിവന്നു! ദൈവമേ! അജ്ഞന്മാർ മാതാപിതാക്കന്മാരെ ഇത്ര ബലഹീനന്മാരാക്കിത്തീർത്തുവല്ലോ.

[തവണക്കാരൻ പ്രവേശിക്കുന്നു]

അക്‌ബർ—മേഹർ, മേഹർ! നീ മടങ്ങിവന്നുവോ? ഞാൻ നിന്റെ സകല തെറ്റുകളേയും ക്ഷമിച്ചിരിക്കുന്നു. നീയും എന്റെ തെറ്റിനെ ക്ഷമിക്കണം.

തവണ—തിരുമനസ്സുകൊണ്ട്! മേവാഡിൽനിന്ന് ഒരു പട്ടാളം വന്നിട്ടുണ്ട്.

അക്‌ബർ—(ആശ്ചര്യത്തോടെ) മേവാഡിൽനിന്നോ? എവിടെ; എന്തു വർത്തമാനമാണു കൊണ്ടുവന്നിരിക്കുന്നതു്?

തവണ—കൂടെ രാജകുമാരി തിരുമനസ്സും എഴുന്നള്ളിട്ടുണ്ട്.

അക്‌ബർ—മേഹരുന്നീസയും വന്നുവോ! എവിടെ?

(അക്‌ബർ ബദ്ധപ്പെട്ടു മുന്നോട്ടു ചെല്ലുന്നതിന്നിടക്കു മേഹരുന്നീസ വന്നു 'അപ്പാ അപ്പാ' എന്നു പറഞ്ഞു കാൽക്കൽ വീഴുന്നു. അതിന്നിടയിൽ തവണക്കാരൻ മൌനമായി പോകുന്നു)

അക്‌ബർ—മേഹർ! മേഹർ! വാസ്തവത്തിൽ നീ വന്നുവോ?

മേഹർ—അപ്പാ! അപ്പാ! അവിടുന്ന് എനിക്കു മാപ്പു തരണേ. എന്റെ അപരാധം നിമിത്തം ആസ്സാദ്യദൌളത്തുന്നീസക്കും റാണാതിരുമനസ്സിലേക്കും, എനിക്കു തന്നെയും ആപത്തു പിണഞ്ഞു. എനിക്കു മാപ്പു തരണേ!

അക്‌ബർ—മേഹർ! എഴുന്നിൽക്കു, നിന്റെ സകല തെ

റുകൾക്കും മാപ്പു തന്നിരിക്കുന്നുവെന്നു ഞാൻ ആദ്യം
തന്നെ എഴുതിയയച്ചിട്ടുണ്ടല്ലൊ. ഹിന്ദുസ്ഥാനചക്ര
വർത്തികൂടി നിൻെറ മുമ്പിൽ പുല്ലുപോലെ ദുർബ്ബലനാ
ണ്! മേഹർ! മകളെ!, നിയ്യെനിക്കു മാപ്പു തരിക
യില്ലേ?

മേഹർ—ഞാൻ തിരുമനസ്സിലേക്കു മാപ്പുതരികയോ! എ
ന്തു കാരണത്തിന്?

അക്ബർ—നിൻെറ മുമ്പിൽവച്ച് അമ്മയെ നിന്ദിച്ച
തിന്.

മേഹർ—അതിനു ഞാൻ തിരുമനസ്സിലേക്കു മാപ്പുതന്നി
രിക്കുന്നു.

അക്ബർ—ഞാൻ ക്ഷമായാചനം ചെയ്യാത്തപക്ഷം
നീ മടങ്ങിവരികയില്ലായിരുന്നുവോ?

മേഹർ—ഞാൻ അതു വിചാരിച്ചിട്ടില്ല. തിരിയെ വന്നു
ള്. അവിടത്തെ കത്തു വായിച്ചപ്പോൾ എനിക്ക് അ
വിടെ താമസിക്കുവാൻ വയ്യാതായി. അപ്പാ അങ്ങേ
ക്കെന്നോടിത്ര വാത്സല്യമുണ്ടെന്നു ഞാൻ ഇതുവരെ മ
നസ്സിലാക്കിട്ടില്ല. (അക്ബറുടെ മാറിടത്തിൽ തല
വച്ചു കരയുന്നു. വീണ്ടും സമാധാനപ്പെട്ടുകൊണ്ടു പറ
യുന്നു) അപ്പാ! തർക്കവും തകരാറും കൂടാതെ വരുന്ന
തെല്ലാം മൌനമായി സഹിക്കുകയാണു സ്ത്രീകളുടെ
ധർമ്മമെന്ന് ഇതിനിടക്ക് എനിക്കു മനസ്സിലായി. ഗൃ
ഹത്തിൽതന്നെ ഇരുന്നു തങ്ങളുടെ കൃത്യങ്ങളെ ആ
ഫലം കൂടാതെ നിർവ്വഹിക്കുകയാണ് അവരുടെ കർത്ത
വ്യമെന്നെനിക്കു ബോധംവന്നു. ഗുരുജനങ്ങളുടെ ആ
ജ്ഞയെ അനുസരിക്കുകയാണു സ്വേച്ഛാചാരത്തേ
ക്കാൾ അബലകൾക്കനുകൂലമായ കൃത്യമെന്നും എനി
ക്കു സമ്മതമായി.

അക്ബർ—പ്രതാപസിംഹൻ നിന്നോടൊരിക്കലും അ
നുചിതമായ വാക്കുകൾ പറഞ്ഞിട്ടില്ലേ?

മേഹർ—അനുചിതമായ സംഭാഷണമോ? എന്നെ രക്ഷി
ക്കുന്നതിനുവേണ്ടി ശക്തസിംഹം തൻെറ പ്രാണപ്രിയയെ
പ്പോലും സംഹരിച്ചു!

അക്ബർ—എന്താ കാരണം?

മേഹർ—ഒരുദിവസം റാണായുടെ പുത്രൻ അമരസിംഹൻ മദ്യപാനംചെയ്തു് എന്റെ കൈ കടന്നുപിടിച്ചു. അതു കണ്ടഉടനെ അദ്ദേഹം മകനെ വെടിവെയ്ക്കുന്നതിനു തോക്കെടുത്തപ്പോൾ റാണി മദ്ധ്യത്തിൽ ചാടിവീണു മരിച്ചുപോയി.

അക്ബർ—ഹേ പ്രതാപസിംഹാ! നിങ്ങൾ ഒരു പുരുഷപുംഗവനാണെന്നുള്ളതിനാക്ഷേപമില്ല. നിങ്ങൾക്കിത്രത്തോളം യോഗ്യതയുണ്ടെന്നു ഞാൻ സ്വപ്നത്തിൽകൂടി വിചാരിച്ചിരുന്നില്ല. നിങ്ങളെന്റെ മിത്രമായിരുന്നെങ്കിൽ ഞാൻ എന്റെ വലത്തുഭാഗത്തിരുത്തുമായിരുന്നു; പക്ഷെ ശത്രുവായതുകൊണ്ടു നിങ്ങളുടെ സ്ഥാനം എന്റെ എതിർഭാഗത്താണു്. ഇപ്രകാരമുള്ള പുരുഷകേസരിയോടുള്ള ശത്രുത്വംകൂടി എനിക്കഭിമാനകരമാണു. ഞാൻ അക്ബറല്ലായിരുന്നുവെങ്കിൽ പ്രതാപസിംഹനാകുന്നതിനിച്ഛിക്കുമായിരുന്നു. ഞാൻ ചക്രവർത്തിയാണു്. ഹിന്ദുസ്ഥാനം മുഴുവനും എന്റെ അധീനത്തിലാക്കേണമെന്നു് എനിക്കാഗ്രഹമുണ്ടെങ്കിലും എന്റെ മനസ്സിനെ സ്വാധീനത്തിൽ വയ്ക്കുന്നതിനുമാത്രം എനിക്കു ത്രാണിയില്ല. ഈ കഷ്ടാവസ്ഥയിൽകൂടി പ്രതാപസിംഹൻ തന്നെ ശരണംപ്രാപിച്ചിരിക്കുന്ന ശത്രുപുത്രിയെ രക്ഷിക്കുന്നതിനുവേണ്ടി തന്റെ പുത്രനെപ്പോലും ഹനിക്കുന്നതിനുദ്യമിച്ചു!

മേഹർ—തിരുമനസ്സുകൊണ്ടു്, എനിക്കൊരപേക്ഷയുണ്ടു്. അവിടുന്നു പ്രതാപസിംഹനുമായി ഇനിമേലിൽ സമരം ചെയ്യരുതു്. ഒരു വീരൻ തന്നോടു തുല്യനായ വീരനെ ബഹുമാനിക്കുന്നപ്രകാരം അവിടുന്നു് അദ്ദേഹത്തെ മാനിക്കണം. അവിടത്തെ ശത്രുവാണെങ്കിലും അദ്ദേഹം പൂജ്യപാദനാണു്. അദ്ദേഹം സാധാര

ന്ന മനുഷ്യനല്ലാ; ദേവനാണ്. അദ്ദേഹവുമായി യുദ്ധം ചെയ്യുന്നതു് അവിടത്തേയ്ക്കു യുക്തമല്ല; നാലുഭാഗത്തുനിന്നും കഷ്ടതകൾ അദ്ദേഹത്തെ പിടികൂടിയിരിക്കുന്നു. റാണയുടെ പത്നിയും പുത്രിയും മൃത്യുവശഗരായി; സഹോദരൻ വേർപിരിഞ്ഞു; വൃത്തി രുചിക്കാത്തതുകൊണ്ടു പുത്രൻ ബഹിഷ്കൃതനുമായി; ഈ ശോചനീയാവസ്ഥയെ പ്രാപിച്ചിരിക്കുന്ന ഒരു മനുഷ്യനോടു യുദ്ധംചെയ്യുന്നതു മര്യാദയല്ല.

അക്ബർ— എന്നാൽ അങ്ങനെയാകട്ടെ. നിന്നെ വിട്ടയച്ചതിനുപകരം ഞാൻ അദ്ദേഹത്തിനു ചിത്തോർ വിട്ടുകൊടുത്തിരിക്കുന്നു.

മെഹർ— ഇതുവരെ അദ്ദേഹം അതു സ്വീകരിച്ചിട്ടില്ല. ഞാനൊരു കാൎയ്യം മറന്നു. റാണ എന്റെ കൈവശം തിരുമനസ്സിലേക്കൊരു കത്തു തന്നയച്ചിട്ടുണ്ടു്. (എഴുത്തെടുത്തു് അക്ബറിന്റെ കയ്യിൽ കൊടുക്കുന്നു.)

അക്ബർ— ഇതു പ്രതാപസിംഹന്റെ കയ്യക്ഷരംതന്നെയാണോ? (എഴുത്തു മെഹർക്കുതന്നെ മടക്കിക്കൊടുത്തു്) എനിക്കു നല്ലവണ്ണം കാണുമാറില്ല. മകളേ! നീതന്നെ വായിക്കൂ.

മെഹർ— അതെടുത്തു വായിക്കുന്നു.

“പ്രബലപ്രതാപ! അങ്ങയുടെ മരുമകൾ ദൌലത്തുന്നിസ ഇഹലോകം വെടിഞ്ഞിരിക്കുന്ന വ്യസനകരമായ വൃത്താന്തത്തെ ഞാൻ അങ്ങയെ അറിയിക്കുന്നു. ആ സാധ്വി, ഹിൻസഹയുദ്ധത്തിൽ പോരാടിക്കൊണ്ടു ജീവത്യാഗം ചെയ്തു. അവളെ യഥോചിതം സംസ്കരിച്ചിട്ടുമുണ്ടു്—

അക്ബർ— അതു ഞാൻ മുമ്പുതന്നെ കേട്ടിരിക്കുന്നു. ഉം, വായിക്കൂ; ഇനിയും എന്താണ് എഴുതീട്ടുള്ളതെന്നു കേൾക്കട്ടെ.

— ‘ദൌലത്തുന്നീസയുടെ വർത്തമാനം യുദ്ധശേഷം ഞാൻ

മേഹരുന്നീസയോടു ചോദിച്ചു മനസ്സിലാക്കി. അതിനുമു
മ്പുതന്നെ ശക്തസിംഹൻ ഈ വംശത്തിൽ നിന്നു ബഹി
ഷ്കൃതനാണ്. അയാൾ എന്റെ സോദരനായിരുന്നു.
ഈ സമരത്തിൽ അയാൾ എന്റെ വലങ്കയ്യുമായിരുന്നു എ
ങ്കിലും ഇപ്പോൾ ശക്തസിംഹനു ഞാനായിട്ടോ മേവാഡാ
യിട്ടോ യാതൊരു സംബന്ധവുമില്ല —

—"ഇപ്പോഴും പണ്ടത്തെപ്പോലെതന്നെ ഞാൻ അ
ങ്ങയുടെ ശത്രുവാണ്. ചിത്തോർ സ്വതന്ത്രമായാലും ഇ
ല്ലെങ്കിലുംഹിന്ദുസ്ഥാനത്തിന്റെ അപഹർത്താവായ അക്
ബറുടെ ശത്രുവായിത്തന്നെ മരിക്കേണമെന്നു മാത്രമേ എ
നിക്കൊരു ആഗ്രഹമുള്ളു —

—"ദൌലത്തുന്നീസ ശക്തസിംഹനെ വിവാഹം
ചെയ്യണമെന്നും മേഹരുന്നീസ എന്റെകൂടെ താമസിച്ചിട്ടുള്ള വി
വരവും ഗോപ്യമായി വെക്കേണമെന്നുള്ള അങ്ങയുടെ ഇ
ച്ഛയെ ഞാൻ സർവ്വപ്രകാരേണ അനുസരിക്കുമെന്നു പൂർണ്ണ
മായി വിശ്വസിച്ചുകൊള്ളൂ. ഞാൻ ഈ സംഗതി ഗൂഢമാ
യി വച്ചുകൊള്ളാം.

—"ഞാൻമേഹരുന്നീസയെഅങ്ങയുടെസമീപത്തേ
ക്കയക്കുന്നപക്ഷം എനിക്കു ചിത്തോർകോട്ട ദാനം ചെ
യ്യാമെന്ന് അങ്ങു പറഞ്ഞിട്ടുണ്ടല്ലൊ. മേഹരുന്നീസ സ്വേ
ച്ഛയായി ഞങ്ങളുടെ ആശ്രയത്തിൽ വന്നതാണ്. ഞാൻ
ആ തരുണിയെ സമരത്തിൽ ബന്ദീകരിച്ചിട്ടില്ലാത്ത
തുകൊണ്ട് അവരെ തിരിച്ചയക്കുന്നതിനും എനിക്കധി
കാരമില്ല. മേഹരുന്നീസ സ്വേച്ഛാനുസാരം വരുകയും
പോകുകയും ചെയ്യുവെന്നു മാത്രം. ഞാൻ അവരുടെ ഇച്ഛ
യെ തടയുന്നില്ല. മേഹരുന്നീസയെ തിരിയെ പറഞ്ഞ
യച്ചതിനു പ്രതിഫലമായി ഞാൻ ചിത്തോർ ആവശ്യ
പ്പെടുന്നില്ല. സംഗതിയുണ്ടെങ്കിൽ ഞാൻ എന്റെ കയ്യു
കൊണ്ടു ചിത്തോർ കരസ്ഥമാക്കിക്കൊള്ളാം. എന്നു —
റാണാ പ്രതാപസിംഹൻ."

ആക്ബർ— (ഉറക്കെ പറയുന്നു) പ്രതാപാ! പ്രതാപാ! ഞാൻ നിങ്ങളോടു സമാനനാണെന്നു വിചാരിച്ചിരുന്നു. പക്ഷേ നിങ്ങൾ എന്നേക്കാൾ വളരെ വളരെ ഉപരിയായ സ്ഥാനത്തെയാണ് അർഹിക്കുന്നത്. നിങ്ങൾ എനിക്കു കീഴടങ്ങിയ രാജാവും ഞാൻ ചക്രവർത്തിയുമാണെന്നു തെററിദ്ധരിച്ചിരുന്നു. എന്നാലിപ്പോൾ ചക്രവർത്തിസ്ഥാനം നിങ്ങൾക്കുതന്നെയാണെന്നും ഞാൻ കപ്പം തരുന്ന രാജാവു മാത്രമാണെന്നും എനിക്കു മനസ്സിലായി. നിങ്ങൾക്കു തോൽവിയും എനിക്കു ജയവുമാണെന്നും ഞാൻ കരുതിയിരുന്നു പക്ഷേ തിരെ വിപരീതമാണു സംഭവിച്ചിട്ടുള്ളതെന്ന് എനിക്ക് അറിയാറായി. മെഹർ! നീയിപ്പോൾ അന്തഃപുരത്തിലേക്കു പോളൂ. നീ പറഞ്ഞതു വാസ്തവമാണെന്ന് എനിക്കു ബോധംവന്നു. ഇന്നുമുതൽ പ്രതാപസിംഹനുമായി എനിക്കൊരു ശത്രുതയുമില്ല. അദ്ദേഹം എന്റെ മിത്രമാണ്. ഇനിമേലിൽ മുഗളന്മാരാരും അദ്ദേഹത്തിന്റെ ഒരു ശിരോരോമംപോലും സ്പർശിക്കുകയില്ല. മകളേ! നീ മാളികയിലേക്കു പോള്ളൂ, ഞാൻ ഇതാ വരുന്നു.

(പോകുന്നു)

മെഹർ— എന്റെ പരിശ്രമം സഫലമായി. ഞാൻ ആക്ബർ ചക്രവർത്തിയേയും പ്രതാപസിംഹനേയും കൂട്ടിഇണക്കിയല്ലോ. (തോട്ടത്തിലേക്കുള്ള ജനാലയുടെ സമീപം ചെന്നു) ഞാൻ എന്റെ ശൈശവത്തിൽ ക്രീഡിച്ചിരുന്ന പഴയ സ്ഥാനത്തുതന്നെ വീണ്ടും വന്നു ചേന്നു. അതാ ആ സ്ഥലം. എത്ര കർണ്ണാനന്ദകരമായ മണിനാദം കേൾക്കുന്നു! താഴെക്കൂടി യമുനാനദി ഒഴുകുന്നു! എല്ലാം പൂർവ്വസ്ഥിതിയിൽതന്നെയിരിക്കുന്നു; എനിക്കു മാത്രമേ വ്യത്യാസം വന്നിട്ടുള്ളൂ. ഞാൻ എന്റെ ബുദ്ധിശൂന്യതകൊണ്ടു ശക്തസിംഹനും, ദൌലത്തുന്നീസ

കരം, റാണാപ്രതാപസിംഹനും, എനിക്കുതന്നെയും ആപത്തുണ്ടാക്കിത്തീൎത്തു. ഞാൻ ചെന്ന സ്ഥലത്തെല്ലാം ആപത്തും ഒപ്പമുണ്ട്. ഞാൻ എന്തെങ്കിലും ചെയ്തിട്ടുണ്ടെങ്കിൽ അതു സദുദ്ദേശ്യത്തോടുകൂടിയാണെന്നു ദൈവത്തിനറിയാം. ഞാൻ കരുതി തനിയെ ഭൂമിയിൽ മുഴുവനും വ്യാപിച്ചിരിക്കുന്ന സ്വാഭാവികനിയമത്തിനു വിരോധം ചെയ്തതുകൊണ്ട് ഒടുവിൽ ആപത്തിന്റെ ബീജത്തെയാണ് അങ്കുരിപ്പിച്ചതു്. ശ്രേഷ്ഠമായ ഉദ്ദേശത്തെ പരിപാലിക്കുന്നതിനുവേണ്ടി ഞാൻ സ്വാത്മപരിത്യാഗമാണു ചെയ്തിട്ടുള്ളതെന്ന് ആ സർവ്വജ്ഞനറിയാം. ലഹളമയമായിരിക്കുന്ന ബഹിർല്ലോകത്തുനിന്നു പിൻമാറി ലോകദൃഷ്ടിയിൽപെടാതെ അഹങ്കാരത്തെ ഉപേക്ഷിച്ച് മൌനമായി ഞാൻ എന്റെ കൎത്തവ്യത്തെ നിറവേററുവാൻ ഭാവിക്കുകയാണ്. ഇനി ദൈവത്തിന്റെ ഇഷ്ടംപോലെവരട്ടെ

---

രംഗം ൬.

---

സ്ഥാനം—മാനസിംഹന്റെ കോവിലകത്തുള്ള ഒരു മുറി.
സമയം—രാത്രി.

[മാർവാഡ്, ബിക്കാനേർ, ഗ്വാളിയർ, ചന്ദേരി മുതലായ രാജാക്കന്മാരും മാനസിംഹനും ഇരിക്കുന്നു]

ചന്ദേരി—ഹേ, ഹേ, മഹാരാജാമാനസിംഹ! അങ്ങയുടെ മുഖത്തുനിന്ന് ഇപ്രകാരമുള്ള വാക്കുകൾ പുറപ്പെടുന്നുവല്ലൊ!

മാനസിം—ഞാനെന്തെങ്കിലും അനുചിതമായ വാക്കുപറഞ്ഞുവോ? രാജ്യഭരണസമ്പ്രദായത്തിനു തരക്കേടുണ്ടെങ്കിൽ ഞാനും നിങ്ങളുടെ പക്ഷത്തിൽ ചേൎന്ന അതിനു

തടസ്സം ചെയ്യുന്നതുകൊണ്ട് ഒരു ദോഷവുമില്ല. പക്ഷേ മുഗളന്മാരുടെ രാജ്യനീതി കേവലം കവച്ചയും കൊലയും മാത്രമല്ല, ശാസനമാണ്. വെറും പീഡനവും അഹങ്കാരവും മാത്രമല്ല, ലാളനവും സ്നേഹവും കൂടിയുണ്ട്.

ബിക്കാനേർ—സ്നേഹത്തിന്റെ മാത്ര വേണ്ടതിലധികമായിപ്പോയി എന്നേ ഉള്ളൂ!—ആ സ്നേഹം ഉത്തമകുലജാതന്മാരായ രാജാക്കന്മാരുടെ അന്തഃപുരത്തോളം വ്യാപിച്ചിട്ടുണ്ട്!

മാനസിം—ഇസ്സംഗതിയെ തിരസ്കരിക്കുന്നതിനു ഞാൻ മുതിരുന്നില്ല. പക്ഷേ ഒന്നാലോചിക്കാനുണ്ട്. അക്ബർ ചക്രവർത്തിയാണെങ്കിലും മനുഷ്യൻ തന്നെയാണ്. അദ്ദേഹത്തിന്റെ ഉദ്ദേശ്യം മഹത്തായതാണെന്നുവരികിലും അദ്ദേഹം കാമക്രോധാദിശത്രുക്കൾക്കു വശംവദനാണ്. മഹാന്മാർക്കും ചില വീഴ്ചകളുണ്ടെന്നു സമ്മതിക്കാതെ നിവൃത്തിയില്ല. അക്ബർ തന്റെ അപരാധത്തെ സമ്മതിക്കുക മാത്രമല്ല, അതിനു ക്ഷമായാചനവുംകൂടി ചെയ്തിരിക്കുന്നു. മേലിൽ ഭാരതീയസ്ത്രീകളെ ഒരിക്കലും അവമാനിക്കുകയില്ലെന്നും അദ്ദേഹം വാഗ്ദത്തം ചെയ്തിട്ടുണ്ട്. ഇതിലധികമായി അദ്ദേഹത്തെക്കൊണ്ടെന്തു ചെയ്വാൻ സാധിക്കും?

മാർവാഡ്—ഇതു ശരിതന്നെയാണ്.

മാനസിം—ഹിന്ദുക്കളും മുസൽമാന്മാരും സംയോജിക്കേണമെന്നാണു അദ്ദേഹത്തിന്റെ ഉദ്ദേശം. ഇരുവർക്കും സമാനാധികാരം സിദ്ധിക്കേണമെന്നുകൂടി അദ്ദേഹത്തിനു താല്പര്യമുണ്ട്.

ഗ്വാളിയർ—അതിന്റെ ലക്ഷണങ്ങളൊന്നും ഇവിടെ കാണ്മാനില്ല.

മാനസിം—അസംഖ്യം ലക്ഷണങ്ങളും പ്രമാണങ്ങളുമുണ്ട്.

അക്ബർ സ്വയം മുസൽമാനല്ലേ? പക്ഷേ അദ്ദേഹ

കേരള സാഹിത്യ അക്കാദമി

ത്തിനു ഹിന്ദുധൎമ്മത്തോടു പക്ഷപാതമുണ്ടെന്നുള്ള സം
ഗതിയറിയാത്തവരുണ്ടോ? മുസൽമാനു ഹിന്ദുക്കളുടെ
ധൎമ്മഗ്രഹണത്തിനു സാധിക്കുമെങ്കിൽ അക്ബർ വളരെ
മുമ്പുതന്നെ ഹിന്ദുവായിത്തീരുമായിരുന്നു. അതു
സാദ്ധ്യമല്ലാത്തതുകൊണ്ടാണ് അദ്ദേഹം മുല്ലമാരുടെ
യും പണ്ഡിതന്മാരുടെയും സഹായത്തോടുകൂടി ഒരു
നൂതനമതം സ്ഥാപിപ്പാൻ യത്നിക്കുന്നതു്. ഇരുജാതി
ക്കാൎക്കും യാതൊരു ദോഷവുംകൂടാതെ അധൎമ്മത്തെ
സ്വീകരിക്കാവുന്നതാണ്. രാജ്യത്തുള്ള ഉന്നതപദവി
കൾ ഹിന്ദുക്കൾക്കും മുസൽമാന്മാൎക്കും സമാനമായി ല
ഭിച്ചുവരുന്നുണ്ട്. ഭാരതചക്രവൎത്തിനിതന്നെ ഒരു ഹിന്ദു
സ്ത്രീയാണ്.

ഗ്വാളിയർ—ഭാരതത്തിലെ ഭാവിചക്രവൎത്തിനിയും മാന
സിംഹന്റെ സഹോദരിയായ ഒരു ഹിന്ദുയുവതിയാകു
മെന്നു ജനശ്രുതിയുണ്ട്. (മാർവാഡിന്റെ നേരെ നോ
ക്കി) മഹാരാജാ മാനസിംഹൻ നമ്മെസ്സഹായിക്കുമെ
ന്നു് ആശിക്കരുതോ എന്നു ഞാൻ അങ്ങയോടു് ആദ്യം
തന്നെ പറഞ്ഞില്ലേ?

മാനസിം—അങ്ങുന്നു സ്വാതന്ത്ര്യത്തെക്കുറിച്ചു സംസാരി
ക്കുന്നു! ഐകമത്യമുണ്ടാകുന്നതുവരെ സ്വാതന്ത്ര്യം ല
ഭിക്കുന്നതെങ്ങിനെയാണ്? ആ ഒരു കുറവുകൊണ്ടു ന
മ്മുടെ ജീവനവും നഷ്ടമാകുന്നു. ഇപ്പോൾ ജാതി തീരെ
ക്ഷയിച്ചിരിക്കുന്നു.

ചന്ദേരി—എങ്ങനെ?

മാനസി—ഇതിനു പ്രമാണം പറയേണ്ട ആവശ്യമു
ണ്ടോ? ഈ അസീമമായ ആലസ്യം, ഉദാസീനത, നി
ശ്ചേഷ്ടത മുതലായവ ജീവനചിഹ്നങ്ങളാണോ? ദ്രാ
വിഡദേശത്തെ ബ്രാഹ്മണൻ കാശിബ്രാഹ്മണനൊരുമി
ച്ചു ഭക്ഷണം കഴിക്കുകയില്ല; സമുദ്രയാത്രചെയ്യുന്നതു
കൊണ്ടു പതിതത്വം വന്നുകൂടുന്നു. ജാതിയുടെ മൎമ്മമായ

ധൎമ്മം ശബ്ദരൂപമായും ആചാരരൂപമായും പരിണമി ച്ചിരിക്കുന്നു. ഇതാണോ ജാതിയുടെ ഉൽക്കൎഷത്തിന്റെ ലക്ഷണം? സഹോദരന്മാർ തമ്മിൽ ഈൎഷ്യ, ദ്വേഷ്യം, അഹങ്കാരം, കലഹം എന്നിത്യാദികൾ പ്രതിദിനം വ ൎദ്ധിച്ചുതന്നെ വരുന്നു. ഇതെല്ലാം ജാതിയജീവനചിഹ്ന ങ്ങളല്ല. ഹേ മഹാരാജൻ!, അതുകൊണ്ടാണ് ആകാ ലം കഴിഞ്ഞുപോയെന്നു ഞാൻ പറയുന്നത്.

ബിക്കാനേർ — ഹിന്ദുക്കളെല്ലാം ഐകമത്യത്തോടെ ഇരി ക്കുകയാണെങ്കിൽ ഇപ്പോഴും അതു സാദ്ധ്യമാണ്. പ ക്ഷേ ഹിന്ദുക്കളുടെ ഹൃദയം വളരെ ശുഷ്കവും വിച്ഛിന്ന വുമായിത്തീൎന്നിരിക്കുന്നതുകൊണ്ട് ഇനി ഐക്യമുണ്ടാ കുവാൻ പ്രയാസമാണ്.

ഗ്വാളി — ഹിന്ദുക്കൾക്കൊരിക്കലും ഏകഭാവമുണ്ടാകയി ല്ലെന്നോ?

മാനസിം — ഉണ്ടാകും. അവർ ഉണക്കത്തട്ടിയും പൊള്ള യായും ജീൎണ്ണിച്ചുമിരിക്കുന്ന ആചാരാവരണത്തെ നീ ക്കികളഞ്ഞ് ഉണച്ചയോടെ വിശ്വശക്തികൊണ്ടു ച ലിക്കുന്നതായ ആന്തരധൎമ്മത്തെ സ്വീകരിക്കുന്നതെ ന്നാണോ അന്ന് ഐക്യവും ഉണ്ടാകും.

മാർവാഡ് — മാനസിംഹൻ പറയുന്നതു വളരെശ്ശരി യാണ്.

മാനസിം — മുഗളന്മാരുടെ ദാസ്യഭാരത്തെ അത്യാദരവോ ടെയാണു ഞാൻ വഹിക്കുന്നതെന്നു നിങ്ങൾ വിചാരി ക്കുന്നുണ്ടോ? പരമപ്രീതിയോടെയാണു ഞാൻ മുഗള ന്മാരുടെ സംബന്ധസൂത്രംകൊണ്ടു ബന്ധിക്കപ്പെട്ടിട്ടു ള്ളതെന്നും, എനിക്ക് അതിനെക്കുറിച്ചു വളരെ അഭി മാനമുണ്ടെന്നുംകൂടി നിങ്ങൾ തെററിദ്ധരിച്ചിട്ടുണ്ടോ? മഹാറാണാ പ്രതാപസിംഹന്റെ മഹത്വത്തെ ഞാൻ മനസ്സിലാക്കീട്ടില്ലെന്നാണോ നിങ്ങളുടെ ധാരണ?

ഞാൻ അത്ര ബുദ്ധിശൂന്യനും ദുസ്തരനുമാണോ? പക്ഷേ മഹാരാജൻ!, ആ സ്വാതന്ത്ര്യം സ്വപ്നപ്രായമാണ്; യഥാർത്ഥമല്ല. നമുക്ക ഗോചരമല്ലാത്തതിനെ സ്വപ്നം പോലെ വിചാരിക്കുകയും പ്രത്യക്ഷമായിട്ടുള്ളതിനെ ഗ്രഹിച്ചു വ്യവഹരിക്കുകയുമാണ് ഉത്തമം.

[ദ്വാരപാലൻ പ്രവേശിച്ച് അഭിവാദ്യം ചെയ്യുന്നു.]

മാനസിം—എന്താ വർത്തമാനം?

ദ്വാര—ചക്രവർത്തിമഹാരാജാവിൻെറ ഒരു തിരുവെഴുത്തുണ്ട്.

മാനസിം—എവിടെ?

[ദ്വാരപാലൻ പത്രം കൊടുക്കുന്നു. മാനസിംഹൻ അതു വായിക്കുന്നു.]

ബിക്കാനേർ—ഞാൻ ഇതുതന്നെ ആലോചിച്ചിട്ടുണ്ട്.

ഗ്വാളി—ഞാൻ പറഞ്ഞിട്ടുമുണ്ട്.

ബിക്കാനേർ—നമുക്ക മാനസിംഹൻെറ സഹായം ആവശ്യമില്ല. പ്രതാപൻെറ പക്ഷത്തിൽ ചേർന്നു നമുക്ക യുദ്ധം ചെയ്യാം.

മാനസിം—ചക്രവർത്തി ചോന്മാരെയെല്ലാം മന്ത്രശാലയിലേക്കു ക്ഷണിച്ചിരിക്കുന്നു "യുവരാജാവു സലിമിൻെറ മംഗളവിവാഹത്തെ പ്രമാണിച്ചു ചോന്മാരെല്ലാം എൻെറ അപരാധത്തെ ക്ഷമിക്കുന്നു."

ചന്ദേരി—നമ്മുടെ സൌഭാഗ്യം! നമ്മൾ കൃതാർത്ഥന്മാരായി.

മാർവാഡ്—ഈ ശുഭമുഹൂർത്തത്തെ കൊണ്ടാടുന്നതിനു തിരുമനസ്സുകൊണ്ടു പിന്നെയും എന്തെല്ലാമാണു ചെയ്തിരിക്കുന്നത്?

മാനസിം—തിരുമനസ്സുകൊണ്ടു തൻെറ പരമശത്രുവായ പ്രതാപസിംഹൻെറ അപരാധത്തെ ക്ഷമിച്ചിരിക്കുന്നു. അത്രമാത്രമല്ലാ അദ്ദേഹം ആയുഷ്മാനായിരിക്കുന്ന

കാലത്തോളം മുഗൾസൈന്യം മേവാഡിനെ ആക്രമി
ക്കരുതെന്നു കല്പനയും കൊടുത്തിട്ടുണ്ട്. മേലിൽ മു
ഗൾസൈന്യം റാണാപ്രതാപസിംഹന്റെ ഒരു രോ
മംപോലും നശിപ്പിക്കയില്ലെന്നുകൂടി അദ്ദേഹം എനി
ക്കെഴുതിട്ടുണ്ട്. ഇതുവരെ പ്രതാപസിംഹൻ എന്റെ
പ്രധാനശത്രുവായിരുന്നു, എന്നാൽ ഇന്നുതൊട്ട് അ
ദ്ദേഹം എന്റെ പരമമിത്രമാണ്.

ബിക്കാനേർ—ഈ ഔദാര്യവും അർത്ഥവത്താണ്. "കഴി
ഞ്ഞുപോകുന്ന ഘട്ടത്തിൽ പിഠലിനെ ശ്രദ്ധിക്കാറു
ണ്ടോ?"

മാനസിം—ചക്രവർത്തി തിരുമനസ്സുകൊണ്ട് എന്നെ അ
ങ്ങോട്ടു ക്ഷണിച്ചിരിക്കുന്നതിനാൽ ഭവാന്മാർ എന്നെ
പോകാനനുവദിക്കണം.

(എല്ലാവരേയും അഭിവാദ്യം ചെയ്തുകൊണ്ടു പോകുന്നു)

കേരള സാഹിത്യ അക്കാദമി

ഗ്വാളി—എന്നാൽ നമുക്കും പിരിയുക.

(എല്ലാവരും എഴുന്നേൽക്കുന്നു.)

മാർവാഡ്—എന്തുതന്നെയായാലും ചക്രവർത്തിയുടെ ഹൃ
ദയം ഉദാരവും ഉന്നതവുമാണെന്നുള്ളതിനാക്ഷേപ
മില്ല.

ചന്ദേരി—അദ്ദേഹം ശത്രുവിനു മാപ്പു കൊടുത്തിരിക്കുന്നു.

ഗ്വാളി—ക്ഷമ യാചിക്കുകകൂടി ചെയ്തിരിക്കുന്നു.

മാർവാഡ്—ഹിന്ദുരാജാക്കന്മാരുടെ പേരിൽ അദ്ദേഹം
സശ്രദ്ധനായിരിക്കുന്നു.

ചന്ദേരി—അദ്ദേഹം ജേതാവിലും വിജിതനിലും വ്യത്യാ
സം കാണിക്കുന്നില്ലെന്നു മാനസിംഹൻ പറഞ്ഞതു
വാസ്തവമാണ്.

മാർവാഡ്—ഹിന്ദുധർമ്മത്തിന്റെ പക്ഷപാതിയുമാണ്.

ഗ്വാളി—ഇപ്പോൾ ഹിന്ദുക്കൾക്കു സ്വാതന്ത്ര്യം ലഭിക്കു
ന്നതിനുള്ള ശക്തിയില്ലെന്നു പറഞ്ഞതും പരമാർത്ഥ
മാണ്.

മാർവാഡ് — 'സ്വാതന്ത്ര്യം' ഭ്രാന്തന്റെ സ്വപ്നമാണ്.

(എല്ലാവരും പോകുന്നു.)



## രംഗം 7.

സ്ഥാനം — രാജവീഥി.

സമയം — രാത്രി.

[രാജമാർഗ്ഗങ്ങൾ പ്രകാശമാനങ്ങളായിരിക്കുന്നു. അല്പം ദൂരത്തായി വാദ്യഘോഷങ്ങൾ മുഴങ്ങുന്നു. വിവിധവർണ്ണങ്ങളായ കൊടികളും പറക്കുന്നുണ്ടു്. കുറെ കാഴ്ചക്കാർ ഒരററത്തുനിന്നു സംഭാഷണം ചെയ്യുന്നു.]

ഒന്നാം ദർശകൻ — (തള്ളുകൊടുത്തു്) എടോ നേരെ നില്ക്കൂ.

രണ്ടാംദർ — എടോ എന്തിനാണു തള്ളുന്നതു്?

മൂന്നാംദർ — മിണ്ടാതിരിക്കൂ, വിവാഹഘോഷയാത്രക്കിനി അധികം താമസമില്ല.

നാലാംദർ — നിന്നുനിന്നു കാൽകഴച്ചു. എന്തായാലും വേണ്ടില്ല; ഈ പട്ടണപ്രവേശം വന്നാൽ മതിയായിരുന്നു.

അഞ്ചാംദർ — എടോ യുവരാജാവു്, മഹാസിംഹന്റെ പുത്രിയെയല്ലേ കല്യാണം ചെയ്യുന്നതു്?

ഒന്നാംദർ — അല്ലല്ലാ, അദ്ദേഹത്തിന്റെ സോദരിയെയാണ്.

രണ്ടാംദർ — അല്ലെടോ, മകളെയാണ്.

മൂന്നാംദർ — അല്ലല്ലാ, ഞങ്ങൾക്കു ശരിയായ വർത്തമാനമുണ്ടു്. അദ്ദേഹത്തിന്റെ സോദരിയെയാണ്.

രണ്ടാംദർ — ഇതെങ്ങനെ സംഭവിച്ചു? ലേശംപോലും വിചാരിക്കാത്ത ഒരു സംഗതിയാണ്.

ഒന്നാംഭട് — എന്താ വിരോധം?

രണ്ടാംഭട് — സലീമിന്റെ മുത്തച്ഛൻ ഹുമയൂൺ, ഭഗവാൻ ദാസ്സിന്റെ പുത്രിയെ വിവാഹംചെയ്തു. ഇപ്പോഴാം സലീം അദ്ദേഹത്തിന്റെ രണ്ടാമത്തെ പുത്രിയെ കല്യാണം ചെയ്യുന്നു!

ഒന്നാംഭട് — സലീമിന്റെ അച്ഛൻ ഭഗവാൻ ദാസ്സിന്റെ പുത്രിയെ വിവാഹം ചെയ്തു. മുത്തച്ഛനും പൌത്രനും അദ്ദേഹത്തിന്റെ ഓരോ പുത്രിമാരെയും കല്യാണം കഴിച്ചു.

അഞ്ചാംഭട് — സംബന്ധസൂത്രം ഭഗവാൻദാസ്സിന്റെ നാലുഭാഗത്തുമാണു പടൎന്നുപിടിച്ചിരിക്കുന്നതു്.

ഒന്നാംഭട് — വാസ്തവത്തിൽ ഭഗവാൻ വളരെ ഭാഗ്യവാൻ തന്നെയാണു്

രണ്ടാംഭട് — മാനസിംഹനും വലിയ സൂത്രക്കാരനാണു്.

അഞ്ചാംഭട് — എന്തുകൊണ്ടു്?

രണ്ടാംഭട് — പെട്ടന്നു സലീമിന്റെ സ്യാലനായതുതന്നെ!

മൂന്നാംഭട് — സലീമിന്റെ സ്യാലനാകുന്നതു വലിയ ഭാഗ്യമാണെന്നു തോന്നുമല്ലൊ!

അഞ്ചാംഭട് — ഇതിലെന്താണു ഭാഗ്യമുള്ളതു്?

മൂന്നാംഭട് — ഒന്നാമതു സ്യാലനാകുന്നതുതന്നെ ഭാഗ്യമാണു്. വിശേഷിച്ചു യുവരാജാവിന്റെ സ്യാലനാകുന്നതു പരമഭാഗ്യംതന്നെ.

അഞ്ചാംഭട് — ഹാ ഹാ എന്റെ ചേട്ടം, ശിരോരേഖ പോലെ വന്നുകൂട്ടം.

മൂന്നാംഭട് — എടോ ഇതു പൂൎവ്വജന്മകൎമ്മഫലമാണു്. ഈ ജന്മത്തു പൂൎവ്വജന്മകൎമ്മഫലം അനുഭവിക്കേണ്ടിവരും.

ഒന്നാംഭട് — ഇതു സലീമിന്റെ എത്രാമത്തെ വിവാഹമാണു്?

രണ്ടാംഭട് — എഴുപതിൽപ്പരമായിരിക്കണം.

മൂന്നാംഭട് — നമ്മൾ മാസംതോറും ഓരോ വിവാഹം കാണാറുണ്ടല്ലൊ.

നാലാംഭടൻ — ഇത്ര വളരെ ഭാര്യമാരുള്ളവൻ ഭാഗ്യവാനായിരിക്കണം.

ഒന്നാംഭടൻ — ഇതിന്നു ഭാഗ്യത്തോടെന്താണു സംബന്ധം?

നാലാംഭടൻ — ഉറങ്ങുമ്പോഴും, ഉണരുമ്പോഴും ഇരിക്കുമ്പോഴും നില്ക്കുമ്പോഴും, തിന്നുമ്പോഴും, കുടിക്കുമ്പോഴും, വരുമ്പോഴും പോകുമ്പോഴും എത്രയോ അവളുടെയെങ്കിലും മുഖകമലം കണ്ടുകൊണ്ടിരിക്കുന്നതു ഭാഗ്യമല്ലേ? പനിനീർപ്പൂന്തോട്ടത്തിൽ ലാത്തുന്നതിന്നു തുല്യമാണ്.

ഒന്നാംഭടൻ — അതാ ഘോഷയാത്ര അടുത്തുവരുന്നു. ഒന്നു നേരെ നില്ക്കണം കേട്ടോ.

രണ്ടാംഭടൻ — എടോ രാമസിംഹാ, തന്റെ തല ആകാശം ഇളക്കുന്നുവല്ലോ.

മൂന്നാംഭടൻ — ഈ മസ്തകം അല്പനേരത്തേക്കു വീട്ടിൽ വച്ചിട്ടു വരൂ.

(ഘോഷയാത്രയുടെ പ്രകാശം അടുത്തുവരുന്നു.)

കേരള സാഹിത്യ
അക്കാദമി

ഒന്നാംഭടൻ — നോക്കൂ, അതാ ചക്രവർത്തി!

മൂന്നാംഭടൻ — ഇദ്ദേഹം വധുവിന്റെ അച്ഛൻ മാനസിംഹനാണു സംശയമില്ല!

രണ്ടാംഭടൻ — അല്ലാ അല്ലാ അദ്ദേഹം വധുവിന്റെ സഹോദരനാണ് — ഇത്രനേരം തത്തകളെപ്പോലെ പഠിപ്പിച്ചിട്ടു പിന്നേയും മറന്നുപോയല്ലോ!

നാലാംഭടൻ — ചക്രവർത്തി ചക്രവർത്തിതന്നെയാണ്.

അഞ്ചാംഭടൻ — മാനസിംഹൻ മാനസിംഹൻ തന്നെയാണ്.

ഒന്നാംഭടൻ — നോക്കൂ, അതാ മേനാവു വരുന്നു.

രണ്ടാംഭടൻ — ഹഹാ! നോക്കൂ, എന്തൊരു നൃത്തമാണ്.

നാലാംഭടൻ — എടോ വീഥിയിൽ നൃത്തം ചെയ്യുന്നുണ്ടല്ലോ.

മൂന്നാംഭടൻ — എന്തൊരു ബഹളമാണ്!

ഒന്നാംഭടൻ — വരൂ പോകുക. വരാൻ പൊയ്ക്കഴിഞ്ഞു.

രണ്ടാംഭൃ—എടോ പറയൂ. സലീമായാലെന്താണു തരക്കേട്?

മൂന്നാംഭൃ—വരനെ കാണുമ്പോൾ എല്ലാവൎക്കും വരനായാൽ കൊള്ളാമെന്നാഗ്രഹം തോന്നുക പതിവാണ്.

രണ്ടാംഭൃ—പുല്ലുകാരനായാലും വേണ്ടില്ല വിവാഹസമയത്തു വരന്റെ വേഷംകെട്ടുമ്പോൾ അയാളുടെ അവസ്ഥയല്ലേ കാണേണ്ടതു്! മുമ്പിൽ വാദ്യഘോഷം, കൂടെ അസംഖ്യം ആളുകൾ; ഇതിലുമധികമായ മഹോത്സവം എന്നാണ് ഉണ്ടാകുക!

(അണിയറയിൽ വെടി മുഴങ്ങുന്നു. കലശലായ കോലാഹലം. വീണ്ടും വെടിപൊട്ടുന്നതു കേൾക്കുന്നു)

ഒന്നാംഭൃ—ഇതെന്തൊരു കോലാഹലമാണ്?

(മൂന്നാളുകൾ പരിഭ്രമിച്ചുകൊണ്ടു വരുന്നു)

രണ്ടാംഭൃ—എടോ എന്താണു സംഭവിച്ചതു്?

ഒന്നാമൻ—വലിയ കഷ്ടമായി.

ഒന്നാംഭൃ—എന്താണ് ഉണ്ടായതു്?

രണ്ടാമൻ—ഒരു ഭ്രാന്തൻ സലീമിന്റെ പല്ലക്കെടുക്കുന്നവരിൽ മൂന്നുപേരെ വാളുകൊണ്ടു വെട്ടിക്കൊന്നു.

മൂന്നാംഭൃ—പിന്നെ എന്താണ് ഉണ്ടായതു്?

ഒന്നാമൻ—അയാളെ പിടിക്കുന്നതിനു വളരെ ആളുകൾ പിന്തുടൎന്നു. പക്ഷേ അയാൾ അവരെ ഉപദ്രവിച്ചില്ലെന്നതന്നെയല്ല വാളു താഴത്തിട്ടു കൈത്തോക്കെടുത്തു തന്നെത്താൻ വെടിവച്ചു.

രണ്ടാംഭൃ—അതാരായിരുന്നു?

ഒന്നാമൻ—ഒരു ഭ്രാന്തൻ;

രണ്ടാമൻ—എടോ അയാൾ ഭ്രാന്തനും മറ്റുമല്ല. റാണാപ്രതാപസിംഹന്റെ അനുജൻ ശക്തസിംഹനായിരുന്നു.

രണ്ടാംഭൃ—അദ്ദേഹമാണെന്നു തനിക്കെങ്ങനെ മനസ്സിലായി?

രണ്ടാമൻ__സലീമിനെ രണ്ടു ചവിട്ടു കൊടുത്തതിനുശേഷം അദ്ദേഹം ഉറക്കെ—"സലീം! ഞാൻ ശക്തസിംഹനാണ്. നോക്കു, ഞാൻ തന്റെ കടം തീൎത്തു, ഇതു പലിശയും" എന്നു പറഞ്ഞു രണ്ടു ചവിട്ടുകൂടി ചവിട്ടി.

ഒന്നാമൻ__വലിയ ധൈൎയ്യംതന്നെ!

രണ്ടാമൻ__ശക്തസിംഹൻ മരിച്ചുവോ?

ഒന്നാമൻ__ഉവ്വ്.

മൂന്നാമൻ__അദ്ദേഹത്തെ ദഹിപ്പിക്കുകയോ കഴിച്ചിടുകയോ ചെയ്യുന്നതെന്നു പോയി നോക്കുക.

(എല്ലാവരും പോകുന്നു)

---

## രംഗം ൮

സ്ഥാനം—ചിത്തോരിനു സമീപമുള്ള കാട്.

സമയം—സന്ധ്യ.

[പ്രതാപസിംഹൻ മൃത്യുശയ്യയിൽ കിടക്കുന്നു. പുരോഭാഗത്തു വൈദ്യരാജനും രജപുത്രസർദാരും, പൃഥ്വിരാജനും അമരസിംഹനും നില്ക്കുന്നു]

പ്രതാപൻ—പൃഥ്വിരാജൻ! ഇതുമനുഭവിക്കേണ്ടിവന്നു! എനിക്കു സമ്രാട്ടിന്റെയും കൃപാപാത്രമാകേണ്ടിവന്നു!

പൃഥ്വി—ഇത് അദ്ദേഹത്തിന്റെ കൃപയല്ല, ഭക്തിയാണു.

പ്രതാപ—നിരൎത്ഥകമായ വാക്കുകൾകൊണ്ടെന്താണു പ്രയോജനം? ഭക്തി എന്ന പദത്തിന്റെ താല്പൎയ്യമെന്താണ്; ഇതു കൃപയാണ്. ഞാനിപ്പോൾ ഭാഗ്യഹീനനും, ദുൎബ്ബലനും, പീഡിതനും, ദുഃഖിതനുമാകുന്നതുകൊണ്ടു സമ്രാട്ട് എന്നോടെതിൎക്കുന്നില്ല. മരണസമയത്തു് ഇപ്രകാരമുള്ള വാക്കുകളും കേൾക്കേണ്ടിവന്നു! ഹാഹാ! ഗോവിന്ദസിംഹാ!

ഗോവിന്ദ — തിരുമനസ്സു!

പ്രതാപ — എന്നെ മരിക്കലെങ്കിലും കൂടാരത്തിന്നു പുറത്തു കൊണ്ടു പോകണം. മരിക്കുന്നതിന്നു മുമ്പു ചിത്തോർ ദുൎഗ്ഗത്തെ ഒന്നു കണ്ടാൽകൊള്ളാമെന്നൊരാഗ്രഹമുണ്ടു്.

(ഗോവിന്ദസിംഹൻ വൈദ്യന്റെ നേരെ നോക്കുന്നു)

വൈദ്യൻ — വിരോധമില്ല, പുറത്തുകൊണ്ടുപോകാം.

(എല്ലാവരുംകൂടി പ്രതാപസിംഹന്റെ പല്ലക്കെടുത്തു പുറത്തുകൊണ്ടുപോയി കോട്ടയുടെ പുരോഭാഗത്തായിവെക്കുന്നു)

ഗോവിന്ദ — (വൈദ്യനെ വിളിച്ച് സ്വകാൎയ്യമായി) രക്ഷപ്പെട്ടുമെന്നാശിക്കേണ്ടുന്നോ?

വൈദ്യൻ — വേണ്ടാ. തീരെ വേണ്ടാ.

(ഗോവിന്ദസിംഹൻ തല താഴ്ത്തി നില്ക്കുന്നു)

പ്രതാപ — (ശയ്യയിൽനിന്നു പകുതി എഴുന്നേറ്റു ചിത്തോർ ദുൎഗ്ഗത്തെ നോക്കിക്കൊണ്ടു്) ഇതുതന്നെയാണു ചിത്തോർ! രജപുത്രന്മാൎക്കധീനമായിരുന്ന ആ ദുൎജ്ജയദുൎഗ്ഗം ഇതുതന്നെയാണു്. ഇപ്പോൾ അതിന്മേൽ മുഗളന്മാരുടെ കൊടി പാറുന്നു. ഞാനിസ്സമയത്തു് എന്റെ പൂൎവ്വികനും പുരാതനനുമായ ബാപ്പാറാവലിനെ സ്മരിക്കുന്നു. ആ വീരശിഖാമണി ചിത്തോറിനെ ആക്രമിച്ച മ്ലേച്ഛന്മാരെ പരാജിതരാക്കി ഗജനിക്കപ്പുറം കടത്തിവിട്ടു; ഗജനിസിംഹാസനത്തിൽ തന്റെ മരുമകനെ ആരോഹണം ചെയ്യിച്ചപോൾ! സമരസിംഹനും പട്ടാണികളുമായുണ്ടായ യുദ്ധവും എനിക്കിപ്പോൾ ഓൎമ്മവരുന്നു. അന്നു കാഗർനദത്തിന്റെ നീലജലം മ്ലേച്ഛന്മാരുടെയും രജപുത്രന്മാരുടെയും രക്തംകൊണ്ടു് അരുണവൎണ്ണമായിത്തീൎന്നു. റാണിപത്മിനി നിമിത്തമുണ്ടായ ആ മഹാസമരത്തിൽ വീരവനിതാവതംസ

മായ ആ ചന്ദ്രാവതിറാണി പതിനാറുവയസ്സ് പ്രായം ചെന്ന തന്റെ പുത്രനേയും പത്നിയേയുംകൊണ്ടു ഭയങ്കരമായ ആ രണാങ്കണത്തിൽ പ്രവേശിച്ചു യവനന്മാരോടു പൊരുതി വീരസ്വൎഗ്ഗംപ്രാപിച്ച സംഗതിയും ഞാനിപ്പോഴം ധ്യാനിക്കുന്നുണ്ട്. സ്വധൎമ്മനിരതന്മാരുടെ ശ്രേയസ്കരമായ ആ കൃത്യങ്ങളെയെല്ലാം ഞാനിപ്പോഴം പ്രത്യക്ഷമായി കാണുന്നു! ഇതുതന്നെയാണു ആ പുകഴ്പൊങ്ങിയ ചിത്തോർ! ഇതിനെ സ്വാധീനപ്പെടുത്തേണമെന്ന് എനിക്കു അതിയായ മോഹമുണ്ടായിരുന്നു. പക്ഷേ എനിക്കതിനു തക്ക ഭാഗ്യമുണ്ടായില്ല! ഞാൻ എന്റെ ഉദ്ദേശത്തെ നിവൃത്തിക്കുമായിരുന്നു, അപ്പോഴേക്കും നേരം അസ്തമനമായതുകൊണ്ടു ജോലി പകുതിയായിത്തന്നെ നിൎത്തേണ്ടിവന്നു.

പൃഥ്വി—തിരുമനസ്സുകൊണ്ട് അതിനെക്കുറിച്ചു പരിതപിക്കേണ്ട. സകല പ്രവൃത്തികളും ഒരാളെക്കൊണ്ടുതന്നെ മുഴുവനാക്കുവാൻ സാധിച്ചുവെന്നു വരികയില്ല. പകുതിയാകുന്നതും അഥവാ അധോഗതിതന്നെ പ്രാപിക്കുന്നതും അപൂൎവ്വമല്ല. കാലം വരുമ്പോൾ ആ വ്രതത്തെ പരിപാലിക്കുന്നതിനുള്ള ഒരു ഉത്തരാധികാരി ജനിച്ചു നഷ്ടപ്രായമായും പകുതിയായും കിടക്കുന്ന സകലത്തേയും പരിപൂൎണ്ണമാക്കുന്നു. ഒരു തരംഗത്തിനു പിന്നാലെ മറ്റൊരു വീചി വരികയും പോകയും ചെയ്തുകൊണ്ടാണു സമുദ്രം മുന്നോട്ടു കയറുന്നത്. പകലിനുശേഷം രാത്രി; വേനലിനുശേഷം വൎഷം എന്നിപ്രകാരം കാലചക്രം ഭ്രമിക്കുന്നതിനിടയ്ക്കു ജനനമരണങ്ങളും അഥവാ പ്രളയവും സംഭവിച്ചു പ്രകൃതി പുരുഷനിൽ ലയിക്കുന്നു. അങ്ങയ്ക്കു തുല്യം സ്വധൎമ്മനിരതനായ പുരുഷപുംഗവൻ ഈ പൃഥ്വിയിലില്ല; അവിടത്തേക്കു ദുഃഖത്തിനവകാശമില്ല.

പ്രതാപ — എന്റെ പിൻഗാമിയായി ഒരു ധർമ്മപുത്രനുണ്ടായിരുന്നുവെങ്കിൽ എനിക്കു സമാധാനമുണ്ടായിരുന്നു പക്ഷേ — ആവൂ — (ശയ്യയിൽ കിടന്നു തളരുന്നു.)

ഗോവിന്ദ — തിരുമനസ്സിലേക്കു ദുസ്സഹമായ വേദനയുണ്ടോ?

പ്രതാപ — ഉം, ഗോവിന്ദസിംഹാ! പക്ഷേ ശാരീരമല്ലാ മാനസമാണു. ഞാൻ പകുതി തീർത്തുവച്ച പണി എന്റെ മരണശേഷം അധോഗതിയെ പ്രാപിക്കും.

ഗോവിന്ദ — എങ്ങനെ?

പ്രതാപ — അമരസിംഹൻ സുഖാനുഭോഗംകൊണ്ടു ഞാനിത്രയൊക്കെ കഷ്ടപ്പെട്ടു ഉദ്ധരിച്ച രാജ്യത്തെ മുഗളന്മാരുടെ പക്കൽ സമർപ്പിക്കും.

ഗോവിന്ദ — തിരുമനസ്സുകൊണ്ടു് അതുവിചാരിച്ചു മനസ്താപപ്പെടേണ്ടാ.

പ്രതാപ — എന്റെ ആശങ്ക നിരാസ്പദയാണെന്നു വിചാരിക്കരുതു്. അമരൻ വിഷയിയാണു. അയാൾക്കു ദാരിദ്ര്യം തുടങ്ങിയ കഷ്ടതകളനുഭവിക്കുന്നതിനു ശക്തിയില്ല. തന്നിമിത്തം എന്റെ മരണശേഷം എന്റെ കുടിരത്തിന്റെ സ്ഥാനത്തു് ഒരു പ്രാസാദം കാണുമെന്നും മേവാഡഭൂമി മുഗളന്മാൎക്കധീനമാകുമെന്നും എനിക്കൊരാശങ്കയുണ്ടു്. നിങ്ങളും അതിനനുവദിച്ചേക്കാനിടയുണ്ടു്.

ഗോവിന്ദ — ഒരിക്കലും അതുണ്ടാകുകയില്ല. ഞാൻ ബാപ്പാരാണയെ സാക്ഷിപ്പെടുത്തിക്കൊണ്ടു സത്യം ചെയ്യുന്നു.

പ്രതാപ — എന്നാൽ എനിക്കല്പം ആശ്വാസത്തോടെ മരിക്കാം. (അമരസിംഹന്റെ നേരെനോക്കി) അമരാ, അടുത്തുവരൂ. ഞാൻ യാത്രയായി. കേട്ടുകൊള്ളൂ, ഞാൻ പോകുന്ന സ്ഥലത്തേക്കു ജീവിതത്തിലൊരിക്കൽ സർവ്വജീവജാലങ്ങൾക്കും പോകേണ്ടിവരും. മകനേ!, കരയേണ്ടാ ഞാൻ തന്നെ തനിയെ ഒറ്റക്കിട്ടു പോകുന്നില്ല.

ഇരുപത്തഞ്ചു വൎഷപൎയ്യന്തം ഞാനൊരുമിച്ചു പൎവ്വതങ്ങ
ളിലും വിപിനങ്ങളിലും വസിച്ചു നാനാ പ്രകാരത്തിലു
ള്ള കഷ്ടതകളനുഭവിച്ചിട്ടുള്ള നവംശാവതംസങ്ങളു
ടെ പക്കലാണു ഞാൻ തന്നെ സമൎപ്പിക്കുന്നതു്.
താൻ ഇവരെപരിത്യജിക്കാത്തപക്ഷം ഇവരുടെശിഷ്യ
ന്മാരും തന്നെ ഒരിക്കലും വിട്ടുപിരിയുകയില്ല. ഇവ
രെല്ലാവരും പ്രതാപസിംഹന്റെ പുത്രനുവേണ്ടി പ്രാ
ണത്യാഗംചെയ്വാൻ സന്നദ്ധന്മാരാണു്. മേവാറ്രാ
ജ്യഭാരത്തെ ഞാൻ തന്റെ ശിരസ്സിൽ അൎപ്പിക്കുന്നു.
ചിത്തോറുകൂടി അതിലുൾപ്പെടുന്നതിനു സാധിച്ചിട്ടി
ല്ലല്ലോ എന്നൊരു മനസ്താപമേ എനിക്കുള്ളൂ. ചിത്തോ
റിനെ ഉദ്ധരിക്കേണ്ട ഭാരം തനിക്കാണു വന്നുകൂടിയിരി
ക്കുന്നതു്. അതിനു സംഗതി വരേണമെന്നു ഞാൻ ത
ന്നെ അനുഗ്രഹിക്കുന്നു. ആശീൎവ്വാദത്തോടുകൂടി ഞാൻ
നിഷ്കളങ്കമായ എന്റെ ഖഡ്ഗത്തെ തനിക്കു തരുന്നു.
(അമരസിംഹനു വാൾകൊടുത്തു്) ഈ ഖഡ്ഗത്തെ
സദാ ഉജ്വലിപ്പിക്കുകയും ഇതിന്മേൽ കളങ്കം ബാധി
ക്കാതെ സൂക്ഷിക്കുകയും ചെയ്യുമെന്നു ഞാൻ വിശ്വ
സിക്കുന്നു. മകനേ!, ഇനിയെന്താണു പറയേണ്ടതു്?
താൻ വിജയിയും യശസ്വിയും സുഖിയും ചിരംജീവി
യുമായി വാഴുമെന്നു ഞാൻ ആശീൎവ്വദിക്കുന്നു.

(അമരസിംഹൻ പിതാവിന്റെ ചരണാരവിന്ദങ്ങ
ളെ സ്പൎശിക്കുന്നു. പ്രതാപസിംഹൻ മൂൎദ്ധാവിൽ കൈ
വച്ചു മകനെ അനുഗ്രഹിക്കുന്നു)

പ്രതാപ—(അല്പനേരം മൌനമായി കിടന്നിട്ടു്) എനിക്കു
കണ്ണുകാണാതാകുന്നു. ശ്വാസംപോകുന്നില്ല. അമര
സിംഹാ! താനെവിടെയാണു്? മകനേ! അടുത്തുവരൂ.
കുറെക്കൂടി അടുത്തുവരൂ. ഞാൻ ഇതാ പോകുന്നു—പോ
കുന്നു. പ്രിയതമേ ലക്ഷ്മി! നില്ക്കൂ. ഞാൻ വരുന്നുണ്ടു്!

വൈദ്യൻ—(നാഡിനോക്കീട്ടു) റാണാതിലകമനസ്സിലെ ജീവിതലീല സമാപിച്ചു. ഇനി സംസ്കാരത്തിന്ന വേണ്ടുന്ന ഏൎപ്പാടചെയ്യാം.

ഗോവിന്ദ—പുരുഷോത്തമാ! മേവാഡിന്റെ പ്രഭാകരാ! ഈ പഴയ മിത്രത്തെ ഉപേക്ഷിച്ച് അങ്ങന്നെവിടേക്ക പോയി? (എന്നു പറഞ്ഞു വിലപിച്ചുകൊണ്ടു റാണയുടെ മൃതശരീരത്തിന്റെ പാദങ്ങളിൽ കിടന്നുരുളുന്നു.)

(സകല രജപുത്രസേനാനികളും മുട്ടുകുത്തി റാണയുടെ ചരണാംബുജങ്ങളെ സ്പൎശിക്കുന്നു.)

പൃഥ്വി—വീരശിഖാമണേ! അങ്ങുന്നു സ്വപുണ്യപൂരംകൊണ്ട് ആൎജ്ജിതമായിരിക്കുന്ന സ്വൎഗ്ഗലോകം ഗമിച്ചാലും! അങ്ങയുടെ യശോധാവള്യം കേവലം രജപുത്രന്മാരുടെതന്നെയല്ലാ സമസ്തമനുഷ്യവൎഗ്ഗത്തിന്റെയും ഹൃദയാന്ധകാരത്തെ കളയുന്നതിന്ന പൎയ്യാപ്തമായി പ്രളയ പൎയ്യന്തം നിലനില്ക്കട്ടെ. അങ്ങയുടെ കീൎത്തികഥ ഇതിഹാസഗ്രന്ഥങ്ങളുടെ പത്രങ്ങളിൽ തങ്കരേഖയിൽ ലേഖനം ചെയ്യുമാറാകട്ടെ; ആരാവലിപൎവ്വതങ്ങളുടെ ഉന്നതങ്ങളായ താഴ്വരകളിൽ പ്രതിധ്വനിതമാകട്ടെ; രാജസ്ഥാനത്തിലെ വയൽ, വനം, പൎവ്വതം എന്നിവകൾ അങ്ങയുടെ അക്ഷയസ്മൃതികൊണ്ടു സദാ പവിത്രമായിത്തീരട്ടെ;

യ വ നി ക .



